


യോഗിവര്യന്മാരുടെയും,
സന്യാസിമാരുടെയും,
ദാർശനികന്മാരുടെയും
ജീവിത കഥകൾ

ക. 1.25



# നമ്മുടെ മഹർഷിമാർ

കെ. എസ്സ്. രാമസ്വാമി ശാസ്ത്രി.

# നമ്മുടെ മഹർഷിമാർ

ദി എഡ്യൂക്കേഷനൽ സപ്ലൈസ് ഡിപ്പോ,
തിരുവനന്തപുരം.

# Nammute Maharshimar

(Lives of Maharshis)

By

K. S. Ramaswami Sastri

Translator:

M. Kesavan Elayath

First Impression December 1959



**Printed at the R. V. Memorial Press, Trivandrum-1**

Published under the auspices of the
Southern Languages Book Trust

Publishers

**THE EDUCATIONAL SUPPLIES DEPOT,**
**TRIVANDRUM—1.**

# നമ്മുടെ മഹർഷിമാർ

കെ. എസ്. രാമസ്വാമി ശാസ്ത്രി

പരിഭാഷ:

എം. കേശവൻ ഇളയതു്

ദി എഡ്യൂക്കേഷനൽ സപ്ലൈസ് ഡിപ്പോ,
തിരുവനന്തപുരം.

വില 1—25

# ആമുഖം

വായനക്കാർക്ക് ഉത്തമഗ്രന്ഥങ്ങളിലുള്ള അഭിരുചിയെപ്പററി ദക്ഷിണ ഭാഷാഗ്രന്ഥമണ്ഡലത്തിന്റെ പ്രഥമഗ്രന്ഥപരമ്പരയുടെ പ്രസാധനത്തിൽ നിന്നു നേടിയ പരിചയത്തിന്റെ അടിസ്ഥാനത്തിൽ രണ്ടാമതൊരുകൂട്ടം പുസ്തകങ്ങൾ ദ്രാവിഡഭാഷയിൽ അവതരിപ്പിക്കുകയാണ്. വളരെ ശ്രദ്ധയോടുകൂടിയാണ് ഈ പുസ്തകങ്ങൾ തെരഞ്ഞെടുത്തിട്ടുള്ളത്. വിവിധ വിഷയങ്ങളെ പുരസ്കരിച്ചുള്ള പുസ്തകങ്ങൾ ട്രസ്റ്റ് തെരഞ്ഞെടുക്കുകയെന്നതു് സ്വാഭാവികം മാത്രമാണല്ലോ. ഭാരതീയ നേതാക്കന്മാരെപ്പററി പ്രതിപാദിക്കുന്ന ഒരു വിഭാഗവും പദ്ധതിയിലുണ്ടു്. നാടിന്റെ മഹത്വത്തിനും നാട്ടുകാരുടെ സ്വാതന്ത്ര്യത്തിനും വേണ്ടി വിലയേറിയ സേവനം ചെയ്ത ഈ മഹാന്മാരെപ്പററി ഭാവി തലമുറകൾ അറിഞ്ഞിരിക്കുക എന്നതു യുക്തം മാത്രമാണ്.

തത്വജ്ഞാനം, മതം, ശാസ്ത്രം, ക്ലാസ്സിക്കുകൾ, ധനതത്വശാസ്ത്രം മുതലായവക്കെല്ലാം ഈ പരിപാടിയിൽ സ്ഥാനം കൊടുത്തിട്ടുണ്ടു്. ദൃശ്യകലകൾ, ശില്പശാസ്ത്രം, പുരാണവസ്തുഗവേഷണം, അനശ്വരകലാസൃഷ്ടികളായ ദക്ഷിണേന്ത്യൻ ക്ഷേത്രങ്ങൾ മുതലായവയും പ്രതിപാദ്യവിഷയങ്ങളിലുൾപ്പെടുന്നു. ഭിന്നരുചികളായ വായനക്കാർക്കുവേണ്ട വൈവിദ്ധ്യം ഈ പദ്ധതിയിലുണ്ടെന്നും അതു അനേകരെ പുസ്തകപാരായണത്തിലേയ്ക്കാകർഷിക്കുമെന്നും എനിയ്ക്കുറപ്പുണ്ടു്.

ദക്ഷിണേന്ത്യൻ ഭാഷകൾ തമ്മിലുള്ള സാഹിത്യകൈമാററമാണ് ഈ പരിപാടിയുടെ ഒരു സവിശേഷത. ഇതിന്റെ പുരോഗതിയോടുകൂടി ഉത്തമസാഹിത്യത്തിൽ താത്പര്യമുള്ളവരുടെ എണ്ണം വളരെ വർദ്ധിക്കുന്നതാണ്. ദക്ഷിണഭാഷാഗ്രന്ഥമണ്ഡലത്തിന് അതിന്റെ ഉൽകൃഷ്ടലക്ഷ്യങ്ങൾ അചിരേണ നിറവേററാൻ കഴിയുമെന്ന് ഞാൻ ആശിക്കുന്നു.

ഡാക്ടർ എ. എൽ മുതലിയാർ,
വൈസ്ചാൻസലർ, മദിരാശി സർവ്വകലാശാല.

# പ്രസ്താവന

ഹൈന്ദവ പരിഷ്കാരത്തിന്റെയും സംസ്കാരത്തിന്റെയും പ്രണേതാക്കളായ ആധ്യാത്മിക ഗുരുജനങ്ങളുടെ ജീവിതത്തെ വിവരിക്കുക എന്നതാണ് ഈ കൃതിയുടെ ലക്ഷ്യം. ഋഷി എന്ന പദത്തിന്റെ അർത്ഥം, ഈശ്വരനുമായി സാലോക്യവും സായൂജ്യവും പ്രാപിച്ചയാൾ എന്നത്രെ. മദ്ധ്യകാല ഇന്ത്യയിൽ ജീവിച്ചിരുന്ന യോഗികളുടെ ചരിത്രങ്ങൾ പൊതുജനങ്ങൾക്കു സിദ്ധിച്ചിട്ടുണ്ടെങ്കിലും, വൈദിക കാലത്തെ ദാർശനികന്മാരുടേയും സന്യാസികളുടേയും ഋഷികളുടേയും ജീവിത ചരിത്രം ഇനിയും അനുക്രമമായി അഭ്യസിക്കപ്പെടുകയോ, അവതരിപ്പിക്കപ്പെടുകയോ ഉണ്ടായിട്ടില്ല. മന്ത്രദ്രഷ്ടാക്കളെന്നാണ് ഋഷിമാരെ പറയുന്നത്. ഈശ്വരനെ പരാമർശിക്കുന്നവയും, മനുഷ്യനിലും പ്രകൃതിയിലുമുള്ള ദൈവികാംശവുമായി സമ്പക്കം പുലർത്താൻ നമ്മെ പ്രാപ്തരാക്കുന്നവയുമായ മന്ത്രങ്ങളെ-അഥവാ, യോഗാത്മക പദങ്ങളെ-കണ്ടറിഞ്ഞവർ എന്നർത്ഥം.

മതഭേദ പരമായ വ്യത്യസ്തതകളും വൈരുദ്ധ്യങ്ങളും എന്തുതന്നെയായിരുന്നാലും, ഹിന്ദുമതത്തിന്റെ അഖണ്ഡതയും സമ്പൂർണ്ണതയും നമുക്കു ബോദ്ധ്യപ്പെടണമെങ്കിൽ, നാം വേദങ്ങളിലേക്കും ഋഷിമാരിലേക്കും തന്നെ വീണ്ടും വീണ്ടും തിരിയേണ്ടിയിരിക്കുന്നു. വിരലുകൾ അഞ്ചാണ്; പക്ഷെ, കൈ ഒന്നാണ്. വിരലുകൾക്ക് കൈയിൽനിന്നു വേർപെട്ട ഭാഗമായിരിക്കാൻ സാദ്ധ്യമല്ല. എമേഴ്സന്റെ ഒരു പ്രസിദ്ധമായ വചനത്തിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ട്, എങ്ങനെയാണ് വിവിധ വാസനകളുൾക്കൊള്ളുന്ന ഒരു സമൂഹത്തിൽ നാം ഓരോരുത്തരും ഓരോ തൊഴിൽ കൈ

കാര്യം ചെയ്യുന്നതെന്നു്. മനുഷ്യരിലെ മനുഷ്യനെ കാണുന്നതിൽ നാം പരാജയപ്പെടുന്നു. "അങ്ങിനെ മനുഷ്യൻ ഒന്നിൽ, അഥവാ, പലതിൽ ആയി രൂപ പരിണാമം പ്രാപിക്കുന്നു. കർഷകൻ, — ഭക്ഷ്യപദാർത്ഥങ്ങൾ സംഭരിക്കുന്നതിനായി പാടത്തേയ്ക്കു നിയോഗിക്കപ്പെടുന്ന മനുഷ്യനാണു് അവൻ— സ്വന്തം തൊഴിലിന്റെ യഥാർത്ഥ മഹത്വത്തെപ്പററിചിന്തിച്ചു് ഒരിയ്ക്കലും ആഹ്ലാദവാനാകുന്നില്ല. അളക്കാനുള്ള പറയും, ധാന്യം കൊണ്ടുപോകാനുള്ള വണ്ടിയുമല്ലാതെ, അതിനപ്പുറമൊന്നും അവൻ കാണുന്നില്ല. വയലിലെ മനുഷ്യൻ എന്നതിനു പകരം, കൃഷിക്കാരനിലേക്കു് അവൻ ആണ്ടുപോവുകയാണു്. തന്റെ തൊഴിലിനനുയോജ്യമായ ഒരാദർശം, ഒരു കച്ചവടക്കാരൻ, ഒരിയ്ക്കലും നൽകുന്നില്ല: സ്വന്തം തൊഴിലിന്റെ സാധാരണ പ്രവൃത്തികളിൽമാത്രം അവൻ മുഴുകുന്നു. ജീവൻ (ആത്മാവു്) ആകട്ടെ, ഡോളറിനു കീഴ്പ്പെടുകയും ചെയ്യുന്നു. പുരോഹിതൻ, ഒരു രൂപമാവുകയാണു്; അറേറാർണി, ഒരു നിയമഗ്രന്ഥം; മെക്കാനിക്കു് (യന്ത്രജോലിക്കാരൻ) ഒരു മെഷീൻ (യന്ത്രം) ; നാവികനാകട്ടെ, കപ്പലിന്റെ ഒരു വടവും.........

എല്ലാ പ്രത്യേക മനുഷ്യരിലും, ഭാഗികമായി മാത്രമോ, അല്ലെങ്കിൽ ഒരു വാസനാവിശേഷത്തിൽക്കൂടിയോ, ഒരു മനുഷ്യൻ പ്രത്യക്ഷപ്പെടുന്നുണ്ടു്. സമ്പൂർണ്ണമനുഷ്യനെ കണ്ടെത്താൻ, നിങ്ങൾ മുഴുവൻ സമുദായത്തേയും എടുത്തു് തിരയേണ്ടതായും വരുന്നു." മനുഷ്യന്റെ ഈ ദർശനത്തിനു്, വിശ്രുതന്മാരായ ഋഷികൾ നമുക്കു് കഴിവു് (പ്രാപ്തി) നൽകുന്നുണ്ടു്. കാലത്തിനും ദേശത്തിനും വിപത്തുകൾക്കും അതീതനായി, അനാദ്യന്തനായി, സനാതനനായി, പരമാനന്ദരൂപിയായിരിക്കുന്ന വിശ്വവ്യാപിയായ ഈശ്വരൻ മനുഷ്യന്റെ അകത്തും പുറത്തും ഉപരിയിലുംസ്ഥിതിചെയ്യുന്നു.

പുരുഷസൂക്തകാരനായ ഋഷി പറയുകയാണു്, "അന്ധകാരത്തിനപ്പുറത്തു് സൂര്യനെപ്പോലെ തിളങ്ങുന്ന ആ പരമപുരുഷനെ ഞാൻ അറിയുന്നു" എന്നു്. ഭഗവാൻ ശ്രീകൃഷ്ണൻ ഗീതയിൽ പറയുന്നു: "എല്ലാ വേദങ്ങളാലും അറിയപ്പെട്ടിരിക്കുന്നവൻ ഞാൻ മാത്രമാണു് ഞാൻ വേദാന്തത്തെ (ദൈവവിജ്ഞാനം, അഥവാ, ബ്രഹ്മവിദ്യ) വെളിപ്പെടുത്തുന്നു; എല്ലാ വേദങ്ങളേയും അറിയുന്നവനും ഞാൻ തന്നെയാണു്." ഋഷിമാർ മനുഷ്യരിലെ മനുഷ്യനേയും. മനുഷ്യനിലെ ഈശ്വരനേയും വെളിപ്പെടുത്തുന്നു. അവരേയും, അവരുടെ ഉപദേശങ്ങളേയും വരച്ചുകാണിക്കുകയാണു് ഈ ഗ്രന്ഥത്തിന്റെ ലക്ഷ്യം. അവരുടെ സന്ദേശങ്ങൾ നമ്മളിൽ സ്ഥിര പ്രതിഷ്ഠിതമാകട്ടെ!

കെ. എസ്സ്. രാമസ്വാമിശാസ്ത്രി.

---

# യോഗീശ്വരന്മാർ.

## അദ്ധ്യായം 1

### അവതാരിക

**വൈ**ദിക കാലഘട്ടത്തിലെ ഋഷിമാരുടെയും, യോഗീശ്വരന്മാരുടെയും ദാർശനികന്മാരുടെയും ജീവിതങ്ങൾ, പ്രവൃത്തികൾ, ഉപദേശങ്ങൾ എന്നിവയെപ്പറ്റി ഞാൻ ഈ ഗ്രന്ഥത്തിൽ പ്രതിപാദിക്കാം. വേദങ്ങൾ അനശ്വരമാണെന്നും, അവ, മനുഷ്യവിരചിതങ്ങളല്ലെന്നുമാണ് ഹിന്ദുക്കളുടെവിശ്വാസം. ഋഷിമാർക്ക് തങ്ങളുടെ ആന്തരിക പ്രചോദനത്തിൻെറയും അന്തർമ്മുഖ വീക്ഷണത്തിൻെറയും ജ്ഞാനപ്രകാശത്തിൻെറയും അന്തർദൃഷ്ടികളുടെയും വേളകളിൽ, ഹൃദയത്തിലും ബുദ്ധിയിലും ദർശിക്കാൻ സാധിച്ചവയാണ് വേദങ്ങളെന്ന് ഹിന്ദുക്കൾ വിശ്വസിക്കുന്നു. സുപ്രസിദ്ധമായ ഒരു സൂക്തത്തിൽ ഇങ്ങനെ പറയുന്നു:

ഊർദ്ധ്വരേതാസ്തപസ്യോഗ്രഃ
നിയതാശീച സംയമി
ശാപാനുഗ്രഹയോഃ ശക്തഃ
സത്യസന്ധോ ഭവേത് ഋഷിഃ

[ഐഹികമായ പരിശുദ്ധിയോടും, പരിപൂർണ്ണവും ശക്തവുമായ തപശ്ചര്യയോടും, നിയന്ത്രിക്കപ്പെട്ട ബുഭുക്ഷയോടും, ധ്യാനത്തിൽ സ്വയം വിലയിക്കാനുള്ള കഴിവോടും, ശാപാനുഗ്രഹശക്തിയോടും, സത്യസന്ധതയോടുംകൂടിയവൻ ആരോ, അവൻ ഋഷിയാകുന്നു.]

അവൻെറ സ്വതഃജ്ഞാനത്തോടുകൂടിയ അന്തനേത്ര ങ്ങൾക്ക് ഈശ്വരനെ ദർശിക്കാൻ സാധിക്കുമെന്നുകൂടി പറ ഞ്ഞുകാണുന്നുണ്ട്. പുരുഷസൂക്തത്തിൽ ഋഷി പറയുന്നു:

വേദാഹമേതം പുരുഷം മഹാന്തം
ആദിത്യവർണ്ണം തമസഃപരസ്താത്.

[എല്ലാററിനും(അന്ധകാരത്തിനും) ഉപരിയായ പ്രതി ഭാസിക്കുന്ന സൂര്യനെ എന്നവണ്ണം, ആ പരമ സ്വരൂപത്തെ ഞാൻ അറിയുകയും കാണുകയും ചെയ്തിട്ടുണ്ട്.]

സത്യകാമൻ ബ്രഹ്മവിദ്യ അഭ്യസിച്ചശേഷം ഗുരു ഗൌതമൻെറ അടുത്തു മടങ്ങിവന്നപ്പോൾ അദ്ദേഹം ശിഷ്യ നോട്, "നീ ബ്രഹ്മത്തെ അറിഞ്ഞവനേപ്പോലെ ശോഭിക്കു ന്നല്ലോ!" എന്നു പറഞ്ഞതായി ഛാന്ദോഗ്യോപനിഷത്തിൽ പറയുന്നുണ്ട്. [ബ്രഹ്മവിദ് ഇവ സൌമ്യ ഭാസ] (ഛാന്ദോ ഗ്യം IV. 9, 4.)

യുക്തിവാദപരവും, നേരിട്ടനുഭവപ്പെടുന്നതുമായ നിരീ ക്ഷണ പരീക്ഷണങ്ങൾ കൊണ്ടുമാത്രമേ സത്യം കണ്ടെത്താൻ സാധിക്കൂ എന്ന നിഗമനം അത്ര ശരിയല്ല. അനുമാനപര മായ മാർഗ്ഗങ്ങൾക്കും, നമ്മെ സത്യത്തിൽ കൊണ്ടുചെന്നെ ത്തിക്കാൻ കഴിയും. അന്തർജ്ഞാനപരമായ രീതി, സത്യ ത്തിലെത്തിച്ചേരാൻ, ഒരു പടികൂടി ഉയർന്ന ഒരു മാർഗ്ഗവു മാണ്. ഈശ്വരാനുഗ്രഹത്താൽ ദീപ്തിമത്തായിത്തീരുന്ന മനസ്സിൻെറ അന്തർവിജ്ഞാനം, ഉള്ളുണർവ്, അത്ഭുതക രമാംവണ്ണം വ്യാപ്തിയുള്ളതും സൂക്ഷ്മവുമായി ഭവിക്കുകയും ചെയ്യുന്നു. യോഗിപരമായ അന്തർമ്മുഖവീക്ഷണത്തിൽ, മന സ്സിൻെറ ചിതറിക്കിടക്കുന്ന പ്രകാശശക്തികൾ കൂട്ടിച്ചേർത്ത് ഏകീകരിക്കുന്ന സമയം, പുതിയ സിദ്ധികൾ സംജാതമാവു കയും അവ [illegible]ങ്ങളായിത്തീരുകയും ചെയ്യുന്നു. [illegible]

ചക്ഷുസ്സ്, പരഹൃദയജ്ഞാനം, ത്രികാലജ്ഞാനം തുടങ്ങിയുള്ള നേട്ടങ്ങൾ, മുൻകാലങ്ങളിലെ ശാസ്ത്രജ്ഞന്മാരുടെ നിഷേധത്തിന്റെ പാത്രമായവയാണ്. പക്ഷെ, ഇന്നത്തെ ശാസ്ത്രജ്ഞന്മാർ അവ അംഗീകരിക്കാൻ നിർബ്ബദ്ധരായിത്തീർന്നിട്ടുണ്ട്. സാധാരണന്മാരിൽ മറഞ്ഞും ഉറങ്ങിയും കിടക്കുന്ന ബോധശക്തികൾ, മഹർഷിമാരിൽ, ദീപ്തങ്ങളും സ്പഷ്ടങ്ങളും ആയി പ്രത്യക്ഷപ്പെടുന്നു.

ഇന്ത്യയിലെ യോഗിമാരെക്കുറിച്ച് 1897-ൽ മദ്രാസിൽ വെച്ച് സ്വാമി വിവേകാനന്ദൻ ചെയ്ത പ്രസിദ്ധമായ പ്രസംഗത്തിൽ ഇപ്രകാരം പ്രസ്താവിക്കുകയുണ്ടായി:

"ഇന്ത്യയിൽ സംഖ്യയില്ലാതവണ്ണമുള്ള യോഗികൾ ഉണ്ടായിട്ടുണ്ട്. ഋഷി എന്ന പദം, വേദത്തിൽ ഇടക്കും മുറക്കും നാം കാണുന്നു. ചിന്തയെ കണ്ടെത്തുന്ന മന്ത്രദ്രഷ്ടാവാണ് ഋഷി. വേദങ്ങൾ പ്രഖ്യാപിക്കുന്ന ആ ജ്ഞാനം എവിടുന്നുണ്ടാവുന്നു? ഒരു ഋഷിയാവുന്നതിൽനിന്ന് അതു ലഭിക്കുന്നു. മനുഷ്യാത്മാവിന്റെ അതിശ്രേഷ്ഠമായ ഉൽബുദ്ധാവസ്ഥയിൽ നാം ആദ്ധ്യാത്മികസത്യം ദർശിക്കുന്നു. ഈ ആർഷാവസ്ഥക്ക് സ്ഥലകാലങ്ങളുടേയോ ലിംഗഭേദത്തിന്റെയോ വർഗ്ഗത്തിന്റേയോ പരിധി കല്പിച്ചിട്ടില്ല. യോഗിയുടെ പിൻവാഴ്ചക്കാരന്റെ പൊതുസ്വത്താണ് ഈ ഋഷിത്വം എന്ന് വാത്സ്യായനൻ സധൈര്യം പ്രഖ്യാപിച്ചിട്ടുണ്ട്. ഉൽകൃഷ്ടമായ ഈ പരമജ്ഞാനം നിങ്ങളിലുണ്ടാവുന്നതുവരെ, മതം വെറും വാക്കാണ്; അതു് ഒരു 'തയാറെടുക്കൽ' മാത്രമാണ്. ഈശ്വരനെ അറിഞ്ഞുകഴിഞ്ഞാൽ നിങ്ങളുടെ മുഖം വ്യത്യസ്തമായിത്തീരുന്നു; ആകൃതി തന്നെ മുഴവൻ മാറിപ്പോവുന്നു. മനുഷ്യവർഗ്ഗത്തിന്നു് നിങ്ങൾ ഒരനുഗ്രഹമായിത്തീരുന്നു; ഋഷിയെ ചെറുക്കാൻ ആർക്കും സാദ്ധ്യമാവുന്നില്ല. ഇതാണ് ഋഷിത്വം; നമ്മുടെ മതത്തിന്റെ ആദർശം.

ബാക്കി നടക്കുന്ന ഈ സംസാരങ്ങളും യുക്തിവാദങ്ങളും ദ്വൈതാദ്വൈതവാദങ്ങളും, എന്തിന് വേദങ്ങൾ തന്നെയും, എല്ലാം വെറും 'തയാറെടുക്കൽ' അത്രെ; കേവലം രണ്ടാംകിടയിലുള്ളവ. മററതിന്നാണ് പ്രാഥമ്യം. വേദങ്ങൾ, വ്യാകരണം, ജ്യോതിശ്ശാസ്ത്രം ഇത്യാദിയെല്ലാം രണ്ടാം കിടയിൽ പെടുന്നവയാണ്. എന്നുവെച്ചാൽ, മാററമില്ലാത്തതായ ആ ഒന്നിനെ അറിയാൻ സഹായകമായിത്തീരുന്ന വിജ്ഞാന മാർഗ്ഗങ്ങൾ മാത്രം. സാക്ഷാത്തായ ആസ്തിക്യബോധം ലഭിച്ചവരാണ് വേദങ്ങളിൽ നാം കാണുന്ന ഋഷികൾ. ഋഷിപദം, ഒരു മാതൃകയുടെ, ഒരു വർഗ്ഗത്തിന്റെ, പേരായിത്തീന്നതെങ്ങനെ എന്നുള്ളതും നാം അറിയേണ്ടതുണ്ട്. ഈ ആഷാവസ്ഥ (ഋഷിത്വം) ആണല്ലോ, യഥാത്ഥ ഹിന്ദു എന്ന നിലയിൽ നമ്മിലോരോരുത്തരും ജീവിതത്തിന്റെ ഒരു ഘട്ടത്തിൽ പ്രാപിക്കാൻ കാംക്ഷിക്കുന്നതും, ഓരോ ഹിന്ദുവിനെ സംബന്ധിച്ചിടത്തോളവും മോക്ഷമാർഗ്ഗമെന്നു കരുതപ്പെടുന്നതും. ഓരോ സിദ്ധാന്തങ്ങളിൽ വിശ്വസിക്കുന്നതിലല്ലാ ആയിരക്കണക്കിന് അമ്പലങ്ങളിൽ പോകുന്നതിലല്ലാ, ലോകത്തിലെ സകല നദികളിലും സ്നാനം ചെയ്യുന്നതിലല്ലാ, പിന്നെയോ, ഋഷി-മന്ത്രദ്രഷ്ടാവ്-ആകുന്നതിലാണ് സ്വാതന്ത്ര്യം സ്ഥിതിചെയ്യുന്നതു്; മോക്ഷം സ്ഥിതിചെയ്യുന്നതു്.'' ഇങ്ങനെ സ്വാമി വിവേകാനന്ദൻ മാത്രമല്ലാ, ഇന്ത്യയിലെ എല്ലാ ആദ്ധ്യാത്മികചിന്തകന്മാരും പറയുന്നതുപോലെ, ഋഷിയുടെ ആദർശം ഈശ്വരസാക്ഷാത്ക്കാരത്തെ കുറിക്കുന്നു; അതു്, പരമോന്നതമായ ആദ്ധ്യാത്മികാദർശവുമാണ്.

ഇപ്രകാരം, ഇന്ത്യയിൽ, അത്യുന്നതമായ ബഹുമതിയും ആദരവും ഋഷിമാരോട് പ്രദർശിപ്പിച്ചുവരുന്നു, സർവ്വ സൃഷ്ടിയുടേയും അഗ്രജന്മാരായതുകൊണ്ടും, ഈശ്വരനെ

കണ്ടും അറിഞ്ഞും ആരാധിച്ചും വന്നവരായതുകൊണ്ടുമാണ് അവർ ഈ ബഹുമതിക്കർഹരായത്. മററെല്ലാക്കാര്യങ്ങളിലും നിശിതമായ അഭിപ്രായവ്യത്യാസങ്ങളുണ്ടായിട്ടുണ്ട്. എന്നാൽ, ഋഷിമാരെ പൂജിക്കുന്ന വിഷയത്തിലാകട്ടെ, ഒരു കാലത്തും ജനങ്ങളുടെയിടയിലോ ജനസമൂഹത്തിന്നിടയിലോ അഭിപ്രായവ്യത്യാസമുണ്ടായിട്ടില്ല. ഋഷികളോട് പ്രദർശിപ്പിച്ചുവന്ന ഈ ബഹുമതി എത്ര മഹത്തരമായിരുന്നു എന്നുള്ളതിന് വാത്മീകിരാമായണം നോക്കിയാൽ മതി. ഭരതനെ യുവരാജാവായി അഭിഷേകം ചെയ്യുന്നതിനനുകൂലിക്കണമെന്നും, രാമൻ പതിന്നാലു വഷം ദണ്ഡകാരണ്യവാസം അനുഷ്ഠിക്കണമെന്നും ആവശ്യപ്പെട്ടപ്പോൾ, ശ്രീരാമൻ, ഉപ മാതാവായ കൈകേയിയോട് പറയുന്നത് ഇപ്രകാരമാണ്: "സമ്പത്തിൽ ആർത്തിയുള്ളവനല്ലാ ഞാൻ. ഈയൊരു മനോഭാവത്തോടുകൂടി ലോകത്തിൽ ജീവിച്ചിരിക്കാനും ഞാൻ ആഗ്രഹിക്കുന്നില്ല. ഋഷിയോടുതുല്യനാണ് ഞാനെന്നും, ധർമ്മത്തോട് പൂർണ്ണമായ ഭക്തി എനിക്കുണ്ടെന്നും അറിഞ്ഞാലും."

"നാഹമർത്ഥപരോദേവി ലോകമാവസ്തുമുത്സഹേ
വിദ്ധിമാംഋഷിഭിസ്തുല്യം കേവലം ധർമ്മമാസ്ഥിതം
(അയോദ്ധ്യാകാണ്ഡം XIX. 20)

മറെറാരിടത്ത് ഭരതൻ, ശ്രീരാമനെ, ഒരു മഹർഷിക്കു തുല്യനായി വർണ്ണിച്ചിട്ടുമുണ്ട്. "മഹർഷിമിവരാഘവം." (അയോദ്ധ്യാകാണ്ഡം XCIX. 13). ഋഷി എന്ന പദത്തിനു ഏററവും യുക്തമായും അന്വർത്ഥമായും യോജിക്കുന്ന 'സർവ്വലൗകികചിന്തകൾക്കതീതൻ' (സർവ്വലോകാതിഗൻ) എന്ന വാക്കുകൊണ്ട് കവിതന്നെ രാമനെ വിശേഷിപ്പിച്ചിരിക്കുന്നു. (അയോദ്ധ്യാകാണ്ഡം. 33.)

ഋഷിമാരെ സംബന്ധിച്ചിടത്തോളമുള്ള അസാധാരണമായ ഒരു പ്രത്യേകത, അവർ ബ്രാഹ്മണവംശത്തിൽ മാത്ര

മല്ലാ ജനിച്ചിട്ടുള്ളതു് എന്നതാണു്. എല്ലാ വർഗ്ഗത്തിലും ഋഷിമാർ ജന്മമെടുത്തിട്ടുണ്ടു്. വാസ്തവം പറഞ്ഞാൽ, ഏതു വർഗ്ഗത്തിൽ, അല്ലെങ്കിൽ ഏതു സമുദായത്തിൽപ്പെട്ടവനാണു് ഒരു ഋഷിയെന്നു് ആരും ചോദിക്കുകയോ, ആരെയും ചോദിക്കാനനുവദിക്കയോ പതിവില്ല. ഒരു ചൊല്ലുതന്നെയുണ്ടു്, നദികളുടേയും മഹർഷിമാരുടേയും ഉല്പത്തിസ്ഥാനം അന്വേഷിച്ചു കൂടെന്നു്. ഒരു നദിയുടെ ഉത്ഭവം, ഉന്നതവും വിശുദ്ധവുമായ പർവ്വതത്തിൽ നിന്നാവാം, അല്ലെങ്കിൽ ഉയരം കുറഞ്ഞ ഒരു മലയിൽ നിന്നാവാം, അല്ലെങ്കിൽ വലുതോ ചെറുതോ ആയ ഒരു തടാകത്തിൽ നിന്നാവാം, ഇതൊന്നുമല്ലെങ്കിൽ മഴപെയ്തുണ്ടായ നീർച്ചാലുകളിൽ നിന്നാവാം. ഈ തത്വമെങ്ങനെയോ, അതുപോലെതന്നെയാണു് ഒരു ഋഷിയുടെ മഹത്വം, അദ്ദേഹം ഉൾക്കൊള്ളുന്ന സമുദായത്തിൻെറ മഹത്വം നോക്കി നിർണ്ണയിച്ചുകൂടെന്നുള്ളതു്.

ഒരോ വേദമന്ത്രത്തിന്നും അതിൻേറതായ ഋഷി (ആരുടെ അന്തർജ്ഞാനംമൂലം മന്ത്രമുൽഭവിച്ചോ, ആ ഋഷിയുടെപേർ), ഛന്ദസ്സു് (വൃത്തം), ദേവത (ഏതു ദേവനെ സ്തുതിക്കുന്നതാണോ മന്ത്രം, ആദേവൻ) ഇവ പ്രത്യേകമായുണ്ടു്. ഋഷിമാരിൽ കൂടുതലും പുരുഷന്മാരായിരുന്നെങ്കിലും, വൈദിക കാലത്തു് സ്ത്രീ ഋഷിമാരും ഉണ്ടായിട്ടുണ്ടു്. ഋഷിമാരുടെയും മന്ത്രങ്ങളുടേയും സഹായംകൊണ്ടാണു് നമുക്കു് ഈ ശ്വരപ്രാപ്തി സാധിക്കുക.

പിൽക്കാലത്തുണ്ടായ ആത്മീയ ദീർഘദർശികളെ യോഗികളെന്നും (ധ്യാനിക്കുന്നവർ), ഭക്തന്മാരെന്നും (ഭക്തിയുള്ളവർ), ജ്ഞാനികളെന്നും (ജ്ഞാനം സിദ്ധിച്ചവർ) പറഞ്ഞുവരുന്നു. ഋഷി എന്ന സ്ഥാനം ഇവർക്കു കല്പിച്ചിട്ടില്ല; അതു്, വേദമന്ത്രങ്ങൾ കീർത്തനം ചെയ്തിട്ടുള്ള ദാർശനികന്മാർക്കു മാത്രമുള്ളതാണു്.

"സാധാരണന്മാർ, ഫലത്തിനനുസരണമായ വാക്യം പറയും; ശ്രേഷ്ഠന്മാരായ മഹർഷിമാർപറഞ്ഞാലാകട്ടെ, ഫലം ആ വാക്യങ്ങളുടെ പുറകെ ഓടിവരും" എന്നു് മഹാകവി ഭവഭൂതി 'ഉത്തര രാമചരിതം' നാടകത്തിൽ പറയുന്നുണ്ടു്. (ഋഷീണാം പുനരാദ്യാനാം വാചമത്ഥോനുധാവതി). ഋഷികൾ പറയുന്നതു്, നിശ്ചയമായും ഈശ്വരൻ സാധിപ്പിക്കും എന്നാണു് ഇതു സൂചിപ്പിക്കുന്നതു്. സിദ്ധികൾ, അല്ലെങ്കിൽ ഉൽക്കൃഷ്ടമായ അദൃശ്യശക്തികൾ അവരിൽ പ്രവർത്തിക്കുന്നു എന്നത്രെ ഹിന്ദുക്കളുടെ വിശ്വാസം.

ഋഷികൾ മനുഷ്യരാശിയെ പഠിപ്പിക്കുന്ന പരമപ്രധാനമായ പാഠം എന്താണു്? പുരുഷാർത്ഥങ്ങൾ (ജീവിതത്തിൻെറ ലക്ഷ്യങ്ങൾ) ആയ അർത്ഥവും കാമവും എവർക്കും പ്രിയപ്പെട്ടവയാണു്. പക്ഷെ, ഏററവും വലിയ ജീവിതോദ്ദേശങ്ങൾ ധർമ്മവും മോക്ഷവുമത്രെ. അർത്ഥവും കാമവും ഇവയ്ക്കു കീഴ്പ്പെട്ടും ഇവയ്ക്കനുരൂപമായും വർത്തിക്കേണ്ടതുണ്ടു്. അർത്ഥ കാമങ്ങൾ ഒരിക്കലും ധർമ്മ മോക്ഷങ്ങൾക്കു് വിപരീതമായിത്തീർന്നു് ഇവയെ ലംഘിച്ചുകൂടാ. ജീവിതത്തിൻെറ പരമോൽക്കൃഷ്ടമായ ലക്ഷ്യം (പുരുഷാർത്ഥം) മോക്ഷമാകുന്നു. ഇതിനെ രക്ഷണം എന്നോ, മോചനം എന്നോ, നിത്യഭാഗ്യം എന്നോ, പരമോൽക്കൃഷ്ടവും അനാദ്യന്തവും അനശ്വരവുമായ നിത്യാനന്ദം എന്നോ എന്തുവേണമെങ്കിലുംപറയാം. ഈശ്വരനുമായുള്ള സാരൂപ്യം കൊണ്ടും ചേർച്ചകൊണ്ടുമാണു് ഇതു സിദ്ധിക്കുന്നതും.

ഋഷിമാർ ഇന്നും ജീവിച്ചിരിക്കുന്നു എന്നു് ഹിന്ദുക്കൾ വിശ്വസിക്കുന്നു. ഈശ്വരൻ ലോകങ്ങൾ ഇല്ലാതാക്കുന്നതുവരെ, പ്രളയമുണ്ടാവുന്നതുവരെ, സൂര്യനും മററു ദേവന്മാരും ലോക സംരക്ഷണം നിർവ്വഹിക്കേണ്ടതുണ്ടല്ലോ. അതുപ്രകാരം ഋഷിമാർക്കും, ലോകത്തിന്നു് ആത്മജ്ഞാനം പ്രദാനം

ചെയ്യേണ്ട ചുമതലയുണ്ടെന്ന വിശ്വാസമാണ് ഈ ധാരണയ്ക്കു നിദാനം. ഹിമാലയത്തിലെ ഗുഹകളിൽ അവരെ കണ്ടെത്താമെന്നും, അനുഗ്രഹവും പ്രഭാഷണവും ആവശ്യമുള്ള ഭക്തന്മാർക്കും ഹൃദയശുദ്ധിയുള്ളവർക്കും അവർ പ്രത്യക്ഷപ്പെട്ടുമെന്നും ഹിന്ദുക്കൾ വിശ്വസിക്കുന്നു.

ഋഷികളുടെ സംഖ്യ നാല്പത്തെണ്ണായിരത്തോളം വരുമെന്ന് സാമാന്യമായി പറഞ്ഞുകാണുന്നു; അവരുടെയെല്ലാംപേരുകൾ ഇപ്പോൾ അറിയാൻ നിവൃത്തിയില്ല. രാമായണം ഭാരതം തുടങ്ങിയുള്ള ഇതിഹാസങ്ങളിലും പുരാണങ്ങളിലും ആഗമങ്ങളിലും അവരിൽ ചിലരുടെ പേർ പറഞ്ഞിട്ടുണ്ട്. അങ്ങിനെ,അവരെപ്പററി മാത്രമേ നമുക്കറിയാൻ സാധിക്കുന്നുള്ളൂ. ഹിന്ദുക്കൾ സന്ധ്യാവന്ദന സമയത്ത് ദിവസേന അത്രി, ഭൃഗു, കുത്സൻ, വസിഷ്ഠൻ, ഗൌതമൻ, കശ്യപൻ, അംഗിരസ്സ് എന്നീ സപ്തർഷികളെ പ്രാത്ഥിക്കുക പതിവുണ്ട്. സപ്തർഷിമണ്ഡലവും അതിനുപരിയുള്ള ധ്രുവവിതാനവും ആണ്, വിശ്വമൊട്ടാകെയുള്ളതിൽ ഏററവും ഉയരം കൂടിയ മണ്ഡലമെന്ന് വിശ്വസിക്കപ്പെട്ടുവരുന്നു.

സൃഷ്ടി സംബന്ധമായ ജോലി പൂർത്തിയാക്കാൻ, മനശ്ശക്തികൊണ്ട്, പ്രാമാണികന്മാരായ ഏഴു ഋഷിമാരെയും നാലു മനുക്കളേയും താൻ സൃഷ്ടിച്ചുവെന്ന് ഭഗവാൻ ശ്രീകൃഷ്ണൻ ഭഗവദ്ഗീതയിൽ പറയുന്നു. (X , 6.)

ഉത്തമ കവിയാവാൻ ഋഷിയേയാണ് ഈശ്വരൻ നിയോഗിച്ചതെന്ന മറെറാരു വിശ്വാസവും പരക്കെയുണ്ട്. ''നാനൃഷിഃകുരുതെ കാവ്യം'' (ഋഷിയല്ലാത്ത ഒരാൾക്ക് ഉൽകൃഷ്ടകാവ്യം രചിക്കാൻ സാദ്ധ്യമല്ല) എന്ന ചൊല്ല് ഈ തത്വം വെളിവാക്കുന്നു. മററുള്ളവർക്കും കവികളാവാമെന്നുള്ളതു് ശരിതന്നെ; പക്ഷെ അവർ ഉൽകൃഷ്ടകവിക

ളാവുകയില്ലെന്നേയുള്ളൂ. വാത്മീകിയുടേയും വ്യാസന്റേയും ശുകന്റേയും ഉദാഹരണങ്ങൾ ഇതിന്നു മതിയായ തെളിവാണ്. കാളിദാസനെപ്പോലുള്ള അമാനുഷ കവികൾ ഋഷികളുടെ ഗണനയിൽ പെടുന്നില്ല, അവരെ ഋഷിയെന്നുവിളിക്കുന്നുമില്ല. പക്ഷെ, അവർ പറയുകയും ജനങ്ങൾ വിശ്വസിക്കുകയും ചെയ്യുന്നുണ്ട്, അവർക്കു ലഭിച്ചിട്ടുള്ള പ്രചോദനം കവികളായ മഹർഷിമാരിൽ നിന്നാണെന്ന്. കാളിദാസൻ, മഹത്തായ തന്റെ രഘുവംശ കാവ്യത്തിൽ പറയുന്നതു നോക്കുക: "വജ്രസൂചിയാൽ തുളയ്ക്കപ്പെട്ട രത്നത്തിന്റെ ദ്വാരത്തിൽക്കൂടി ഒരു ചരട് കടന്നു പോകുന്നതുപോലെ, പൂർവ്വസൂരികളാൽ (വാത്മീകി മുതലായവരാൽ) ഉണ്ടാക്കപ്പെട്ട വാഗ്ദ്വാരത്തിൽക്കൂടി ഞാൻ മുന്നോട്ടു പോകുന്നു."

സൃഷ്ടികർത്താവ്, ഋഷിമാരായ സനകനേയും സനന്ദനനേയും സനത്സുജാതനേയും സനൽകുമാരനേയും സൃഷ്ടിച്ചുവെന്നും, തന്നെ സൃഷ്ടിജോലികളിൽ സഹായിക്കാൻ അദ്ദേഹം അവരോടാവശ്യപ്പെട്ടുവെന്നും ഭഗവദ്ഗീതാഭാഷ്യത്തിന്റെ സുപ്രസിദ്ധമായ അവതാരികയിൽ ശ്രീ ശങ്കരൻ പറയുന്നുണ്ട്. പക്ഷെ അവർ മറുപടി പറഞ്ഞതു്, ഗാർഹസ്ഥ്യ ജീവിതത്തിലേർപ്പെട്ട് കുടുംബങ്ങളുണ്ടാക്കാനിടവരാതെ ഈശ്വരധ്യാനത്തിൽ നിമഗ്നരായി ജീവിതം നയിക്കാനാണു് തങ്ങൾ ഇഷ്ടപ്പെടുന്നതു് എന്നായിരുന്നു. സൃഷ്ടിയുടെ ജോലികൾ നിർവ്വഹിക്കാൻ പിന്നീട് ബ്രഹ്മാവ് മരീചി, അത്രി, അംഗിരസ്സ്, പുലഹൻ, പുലസ്ത്യൻ, ക്രതു വസിഷ്ഠൻ, ഭൃഗു തുടങ്ങിയുള്ള പ്രജാപതികളെ സൃഷ്ടിച്ചു. അവർ സ്രഷ്ടാവിന്റെ ആജ്ഞ നിർവ്വഹിക്കുകയും ചെയ്തു. ഇതിൽനിന്നും നമുക്കു മനസ്സിലാകുന്നതു്, നിവൃത്തിധർമ്മവും (ലൌകിക കാര്യങ്ങളിൽനിന്നു് പിന്തിരിഞ്ഞു് ഈശ്വരനു

ലേക്ക് മനസ്സിനെ ഉന്മുഖമാക്കുന്നതു്) പ്രവൃത്തിധർമ്മവും (ഈശ്വരനെ ഓർമ്മിച്ചും ആരാധിച്ചും ലൌകികത്തിലേക്ക തിരിയുന്നതു്) രണ്ടും ഈശ്വരനു് പ്രിയതരമാണെന്നും, വിശ്വസൃഷ്ടിയാകുന്ന അദ്ദേഹത്തിന്റെ ദിവ്യോദ്ദേശം ഇതിനാൽ നിർവ്വഹിക്കപ്പെടുന്നു എന്നും ആണല്ലൊ. പ്രവൃത്തിധർമ്മം (കടമ) എന്നും, നിവൃത്തിധർമ്മം (പരിത്യാഗം) എന്നും ഉള്ള രണ്ടു പദങ്ങളാണു് ഹിന്ദുമതത്തിന്റെ സത്തു് എന്നു് സ്വാമി വിവേകാനന്ദനും ഒരിടത്തു് പറഞ്ഞിട്ടുണ്ടു്.

ഉൽകൃഷ്ടന്മാരായ ഋഷിമാരോടും യതീശ്വരന്മാരോടും ദാർശനികന്മാരോടും ഇന്ത്യയിൽ പ്രകടിപ്പിക്കുന്ന ഭക്ത്യാദരങ്ങൾക്കും, അദ്ധ്യാത്മതത്വങ്ങൾ ദർശിക്കുന്നതിനും ഈശ്വരനുമായി സാരൂപ്യസാലോക്യങ്ങൾ പ്രാപിക്കുന്നതിനും അത്ഭുതകർമ്മങ്ങൾ ചെയ്യുന്നതിനും ആത്മമോചനം നേടുന്നതിനും ഉള്ള അവരുടെ പ്രാപ്തിയിൽ നാം അർപ്പിക്കുന്ന വിശ്വാസത്തിന്നും സാധർമ്മ്യങ്ങളും തുല്യതകളും ഇതര രാജ്യങ്ങളിലും കാലാകാലങ്ങളിൽ ഉണ്ടായിട്ടുണ്ടു്. ഈശ്വരനെ സേവിക്കുന്നവർക്കും, സൽഗുണങ്ങൾകൊണ്ടും പരിശുദ്ധികൊണ്ടും സമസൃഷ്ടിസ്നേഹംകൊണ്ടും ഈശ്വരനാൽ സ്നേഹിക്കപ്പെടുന്നവർക്കും, അദ്ദേഹത്തിന്റെ കാരുണ്യത്താൽ അനുഗ്രഹശക്തിയും സംരക്ഷണശക്തിയും സംസിദ്ധമാണെന്നു്, സാർവ്വലൌകികമായ ഒരു വിശ്വാസം നിലനിന്നുവരുന്നുണ്ടു്.

ഋഷിമാരുടെ ജീവചരിത്രങ്ങളും ഉപദേശങ്ങളും വിവരിക്കുന്ന വിഷയത്തിൽ എനിക്കു് അക്ഷരമാലാക്രമം അവലംബിക്കേണ്ടതായിട്ടാണു് വന്നതു്.* അവരുടെ ജനനകാലത്തെപ്പററി, എന്തിനു്, അവർ ജനിച്ച നൂററാണ്ടിനെ

---

* മലയാളത്തിലാവുമ്പോൾ, ഇംഗ്ലീഷ് അക്ഷരമാലാക്രമത്തിനു് സ്വാഭാവികമായി ഭംഗം വന്നിട്ടുണ്ടു്. (പരിഭാഷകൻ)

പ്പററിത്തന്നെ, യാതൊരു വിവരവും അറിയപ്പെട്ടിട്ടില്ലാത്തതുകൊണ്ടു സംഭവിച്ചതാണിതു്. തന്മൂലം അവർ ഇന്ന അബ്ദത്തിൽ ജനിച്ചവരാണെന്നോ, ഇന്നയാളിനു മുമ്പു് ഇന്നയാൾ എന്നോ ഉള്ള വിവരങ്ങളെപ്പററി നിർണ്ണയിക്കുക അശക്യമായിത്തീർന്നിരിക്കുന്നു. പരേതനായ ലോകമാന്യ ബാല ഗംഗാധര തിലകൻ, അദ്ദേഹത്തിൻെറ "Orion and the Arctic Home of the Vedas" എന്ന ഗ്രന്ഥത്തിൽ വേദങ്ങളുടെ കാലം 5000 B. C. യാണെന്നു് സ്ഥാപിച്ചിട്ടുണ്ടു്. ആൎയ്യന്മാരുടെ ജന്മഭൂമിയും ഗൃഹവും എങ്ങിനെ ഇന്ത്യയായി എന്നും, ഏതെങ്കിലും വിദേശത്തുനിന്നും ഇന്ത്യയിലേക്കുള്ള അവരുടെ ആഗമനത്തെപ്പററി എന്തുകൊണ്ടു് വേദങ്ങളിൽ പരാമർശനമില്ലാ എന്നും, അവർ എന്തുകാരണത്താൽ ഹിമാലയത്തെ ഉത്തരഗിരി (വടക്കുള്ള പർവ്വതം) എന്നു പറയുന്നു എന്നും മററുമുള്ള കാൎയ്യങ്ങൾ മററുപണ്ഡിതന്മാരും എടുത്തു കാണിക്കുന്നുണ്ടു്. എങ്ങിനെയായാലും, ആൎയ്യന്മാരുടെ ഇന്ത്യയിലേക്കുള്ള ആഗമനകാലം 3000 B. C.— 2000 B. C. എന്നു് കഴിഞ്ഞ നൂററാണ്ടിൽ നിജപ്പെടുത്തിക്കാണിച്ചിരിക്കുന്നതിനു് യാതൊരു സാധൂകരണവുമില്ല. ഒരു ആൎയ്യൻകേകളനി ഇന്ത്യയിൽനിന്നും ഉത്തരധ്രുവമേഖലയിലേക്കു പോയി എന്നും അവിടത്തെ ഹൈമബന്ധയുഗ (Glacial age) ത്തിനുശേഷം അവർ തിരിച്ചുവന്നു എന്നും വരാൻ വളരെ ന്യായമുണ്ടു്. ഋഗ്വേദത്തിലെ ചില പദ്യങ്ങളിൽ (viii, 4, 2, 20, 12) ഇന്ദ്രൻ റോമായിൽ ദൃശ്യനായി എന്നു് പരാമർശിച്ചുകാണുന്നു. സുമേരിയന്മാർ ആൎയ്യന്മാരോ ദ്രാവിഡരോ എന്നതിനെപ്പററിയും ഇക്കാലത്തു് അഭിപ്രായാന്തരങ്ങളുണ്ടു്. ഇതിൻെറ വാസ്തവം എങ്ങിനെയിരുന്നാലും, സുമേരിയന്മാരും ആൎയ്യന്മാരും പഞ്ചാബിൽ സഹജീവിതം നയിച്ചിരുന്നു എന്നുള്ളതു് പരമാൎത്ഥമാണു്. ദ്രാവിഡരും, പഞ്ചാ

ബിൽ ബലൂചിസ്ഥാനട്ടത്തു്താമസിച്ചിരുന്നു. അവർ സംസാരിച്ചിരുന്ന ഭാഷയ്ക്കും, തെക്കേ ഇന്ത്യയിൽ ഉപയോഗത്തിലിരുന്ന ഭാഷകൾക്കും തമ്മിൽ സാധർമ്മ്യവും സാമ്യവും കാൺമാനുണ്ടു്. ആര്യന്മാരും ദ്രാവിഡരും ദക്ഷിണദേശത്തേക്കു വ്യാപിച്ചു എന്നു വരാനും ധാരാളമായി ന്യായങ്ങളുണ്ടു്. വർഗ്ഗങ്ങളുടെ ഇടയിൽ കാണുന്ന വ്യത്യാസങ്ങൾ, ഭാഷാപരമായ വൈവിദ്ധ്യങ്ങൾ കൊണ്ടാകണമെന്നു് നിർബന്ധമില്ല. അവരുടെ സംസ്കാരങ്ങൾ തമ്മിൽ കൂടികലരുകയും, അവരുടെ മതങ്ങളും ആചാരങ്ങളും തത്വശാസ്ത്രങ്ങളുംകൂടികലർന്നു് ഹിന്ദുമതമായിത്തീരുകയും ചെയ്തു. ഇപ്രകാരം ഹിന്ദുക്കൾ, അനവധി സഹസ്രാബ്ദങ്ങളോളം, സംസ്കാരസാദൃശ്യമുള്ള ഒരൈക്യജനതയായി വർത്തിച്ചുവന്നു.

അഗസ്ത്യൻതൊട്ടു്, യാജ്ഞവൽക്യൻവരെയുള്ള ഋഷികളുടെ ജീവചരിത്രമുൾക്കൊള്ളുന്നതാണു് ഈ ഗ്രന്ഥം. ഹിന്ദുമതത്തിൻെറയും ഹൈന്ദവ സംസ്കാരത്തിൻെറയും പൂർവ്വികന്മാരും സംരക്ഷകരും പ്രചാരകന്മാരുമായിരുന്ന ഇവർ. ഇതിൽ അഗസ്ത്യൻ, ഹൈന്ദവസംസ്കാരത്തിൻെറ ഏകീകരണത്തിൽ ദക്ഷിണേന്ത്യയുടെ പ്രതീകമായി വർത്തിക്കുന്നു. വ്യാസപുത്രനായ ശുകനാകട്ടെ, ഋഷിമാരിൽവെച്ചു് അധുനാതനനും, നമ്മുടെ ഈ കലിയുഗത്തിൽ ജീവിച്ചിരുന്ന ഋഷിയുമാണു്. നമുക്കു് 'ഭക്തിമതം' (ഈശ്വരനോടുള്ള ഭക്തി) പ്രദാനം ചെയ്തയാളെന്നൊരു വൈശിഷ്ട്യം കൂടി ഇദ്ദേഹത്തിനുണ്ടു്. ഈശ്വരനിലേക്കു നയിക്കുന്ന എല്ലാ മതങ്ങളിലും, അല്ലെങ്കിൽ വിശ്വാസങ്ങളിലും വെച്ചു് എത്രയും ലളിതവും എത്രയും ഉന്നതവും അത്യധികം ഫലപ്രദവുമായ മതമാണിതു്. അങ്ങിനെ യഥാർത്ഥത്തിൽ, അതിശ്രേഷ്ഠമായ സാർവ്വലൌകിക മതവുമാണു്. ശുകൻ ഇപ്രകാരം, നമ്മുടെ കാലത്തെ ഏററവും അധുനാതനനും എത്രയും ശ്രേഷ്ഠനമായ ഋഷിയായി ഭവിച്ചിരിക്കുന്നു.

## അദ്ധ്യായം II

# മഹർഷിമാർ

(പുരുഷന്മാർ)

ബ്രഹ്മാവിന്റെ പുത്രന്മാരിലൊരാൾ മരീചിയായിരുന്നു. അദ്ദേഹത്തിന്റെ പുത്രൻ കാശ്യപനും. കാശ്യപൻ അദിതിയെ വിവാഹം ചെയ്തു.

**അഗസ്ത്യൻ**

അവർക്ക് ആദിത്യന്മാർ എന്നപേരിൽ 12 പുത്രന്മാരുണ്ടായി. ഇതിലൊരാൾ മിത്രനായിരുന്നു. അദ്ദേഹത്തിന്റെ പുത്രനാണ് അഗസ്ത്യൻ. അഗസ്ത്യന്റെ പൂർവ്വികന്മാർ അദ്ദേഹത്തോട്ട് ഇപ്രകാരം പറഞ്ഞു: "നിനക്ക് ഒരു മകനുണ്ടായില്ലെങ്കിൽ ഞങ്ങൾ നരകത്തിൽ പതിക്കേണ്ടിവരും." പക്ഷെ, തന്റെ പ്രേമത്തിനു പാത്രമാവാൻ കഴിവുള്ള ഒരു തരുണിയെ കണ്ടെത്തുന്നതിന് അഗസ്ത്യനു് കഴിവുണ്ടായില്ല. സ്ത്രീസൌന്ദര്യത്തിന്റെ സകല സാരാംശങ്ങളും ഒന്നിച്ചുകൂട്ടി, അനുപമവും ഉൽകൃഷ്ടവുമായ സൌന്ദര്യമുള്ള ഒരു തരുണിയെ അദ്ദേഹം തപശ്ശക്തികൊണ്ട് സൃഷ്ടിക്കയും, വിദർഭരാജാവിന്റെ പുത്രിയായി ജനിക്കാൻ അവളോടാജ്ഞാപിക്കുകയും ചെയ്തു. ശിശുവിന് ലോപാമുദ്ര എന്നു പേരിട്ടു. കുട്ടി, നിസ്തുല്യവും അഭൌമവുമായ സൌന്ദര്യത്തോടുകൂടിയ ഒരു സ്ത്രീരത്നമായി വളർന്നു വന്നു. അഗസ്ത്യൻ രാജാവിനെ സമീപിച്ച്, മകളെ തനിക്കു വിവാഹംചെയ്തുതരുവാനാവശ്യപ്പെട്ടു. വിദർഭരാജാവിന്നു് അത്ര സമ്മതമായില്ല. രാജ്ഞിയോട്ട് അദ്ദേഹം ആവശ്യപ്പെട്ടപ്പോൾ, അവര മൌനമവലംബിച്ചു, അനന്തരം ലോപാമുദ്ര സ്വയമേവ, തന്നെ അഗസ്ത്യനു വിവാഹം ചെയ്തുകൊടുക്കുവാൻ പിതാവിനോടഭ്യർത്ഥിച്ചു. പട്ടുടുപ്പുകളും രത്നാഭരണങ്ങ

ളുമെല്ലാം ഉപേക്ഷിച്ചുകളയാൻ അഗസ്ത്യൻ അവളോടാവശ്യ പ്പെട്ടു. അവൾ അപ്രകാരം ചെയ്തു്, അദ്ദേഹം കൊടുത്ത മാൻ തോലും മരവുരിയും ധരിച്ചു. അവർ ധമ്മാനുസാരമായ ആന ന്ദത്തോടുകൂടി ദാമ്പത്യജീവിതം നയിച്ചു. പക്ഷെ ലോപാമുദ്ര, രത്നാഭരണങ്ങളോടും പട്ടുടുപ്പുകളോടുമുള്ള മോഹം ശമി ക്കാതെ പിന്നീടു് ശോകാകുലയായിത്തീരുകയും, തനിക്കു് അത്തരം വസ്ത്രാഭരണങ്ങൾ നൽകാൻ അഗസ്ത്യനോടാവശ്യ പ്പെടുകയും ചെയ്തു. "ഞാൻ ദരിദ്രനാണു്. എങ്ങിനെ ഞാന തുണ്ടാക്കിത്തരും?" എന്നദ്ദേഹം ചോദിച്ചു. മഹഷിപത്നി പറഞ്ഞു: "അങ്ങു് ശ്രേഷ്ഠനായ ഒരു ഋഷിയല്ലേ? തപശ്ശ ക്തികൊണ്ടു് അങ്ങയ്ക്കുതുണ്ടാക്കാമല്ലോ." "ശരിയാണു്, എനി ക്കതു സാധിക്കും. പക്ഷെ, അതെൻെറ തപശ്ശക്തി കുറയ്ക്കും. കുറെ ധനം സമ്പാദിച്ചു് ഞാൻ അത്തരം വസ്ത്രാഭരണങ്ങൾ ഉണ്ടാക്കിത്തരാം" എന്നായിരുന്നു അഗസ്ത്യൻെറ മറുപടി.

അദ്ദേഹം ശ്രുതർവ്വൻ എന്ന രാജാവിനെ സമീപിച്ചു. എന്നാൽ, തനിക്കു് വരവും ചെലവും ശരിയ്ക്കുശരിയാണെന്നും മഹഷിയുടെ ആഗ്രഹം സാധിപ്പിക്കാൻ തന്നെക്കൊണ്ടു കഴി വില്ലെന്നും രാജാവു പറഞ്ഞു. അഗസ്ത്യൻ ആ രാജാവിനേയും കൂട്ടിക്കൊണ്ടു് വ്രതനാശ്വൻ എന്ന മറെറാരു രാജാവിനെ സമീപിക്കുകയും, തൻെറ ആവശ്യം അറിയിക്കുകയും ചെയ്തു. ആ രാജാവും അതേ ഉത്തരം തന്നെ നൽകി. ഋഷി രണ്ടു രാജാക്കന്മാരേയും ഒന്നിച്ചുകൂട്ടി, ത്രശാദസ്യ എന്ന മറെറാരു രാജാവിൻെറ അടുത്തുചെന്നു് തൻെറ ആവശ്യം അറിയിച്ചു. മററവര രണ്ടുപേരും പറഞ്ഞ മറുപടിതന്നെയാണു് അദ്ദേ ഹവും പറഞ്ഞതു്. രാജാക്കന്മാർ മൂവരും മഹഷിയോടിപ്ര കാരം പറഞ്ഞു: "അളവററ സമ്പത്തുള്ള ഇല്വലൻ എന്നൊ രസുരനുണ്ടു്. നമുക്കു് അയാളുടെ അടുത്തു പോവാം." അവർ അപ്രകാരം ചെയ്തു. ഇല്വലനു് വാതാപി എന്നൊരനുജനുണ്ടാ

യിരുന്നു. വാതാപിയെ ഒരു ആടാക്കി രൂപാന്തരപ്പെടുത്തി, അതിനെ കൊന്ന്, ആ മാംസം പാകം ചെയ്തു ഭക്ഷണത്തിനവിളമ്പുക അസുരൻെറ പതിവായിരുന്നു. അതിഥി ഭക്ഷിച്ചു കഴിഞ്ഞാൽ അസുരൻ, "വാതാപി, വരിക!" എന്നു വിളിച്ചു പറയും. വാതാപി സ്വന്തരൂപം പ്രാപിച്ച്, അതിഥിയെ ഉദരം പിളന്ന് വധിച്ചിട്ട് പുറത്തു വരികയും ചെയ്യും. അഗസ്ത്യൻെറയടുത്തും ഇല്വലൻ ഇതേ കൌശലം പ്രയോഗിച്ചു. പക്ഷെ അഗസ്ത്യൻ, സാവകാശത്തിൽ ഇപ്രകാരം പറഞ്ഞു: "വാതാപി, ജീർണ്ണോഭവ!" (വാതാപി, നീ ദഹിച്ചു ചേന്നാലും!) വാതാപിയുടെ കഥ അങ്ങനെ അവസാനിച്ചു. ഭയാക്രാന്തനായ ഇല്വലൻ രാജാക്കന്മാർക്കോരോരുത്തർക്കും 1000 പശുക്കളും 10,000 സ്വർണ്ണനാണയങ്ങളും വീതവും, അഗസ്ത്യനു് 20,000 പശുക്കളും 20,000 സ്വർണ്ണനാണയങ്ങളും നൽകി. അഗസ്ത്യൻ ആശ്രമത്തിലേക്കു മടങ്ങി, പത്നിക്കു് അനവധി പട്ടുടുപ്പുകളും രത്നാഭരണങ്ങളും നൽകുകയും ചെയ്തു.

ലോപാമുദ്ര ഗർഭവതിയായി. "സാധാരണന്മാരായ ആയിരം പുത്രന്മാർ, അല്ലെങ്കിൽ ഓരോരുത്തർക്കും പത്തു പുത്രന്മാരുടെ വീതം മഹത്വമുള്ള നൂറുപുത്രന്മാർ, അല്ലാത്ത പക്ഷം നൂറുപുത്രന്മാർക്കുള്ള മഹത്വത്തോടുകൂടിയ പത്തു പേർ, അതുമല്ലെങ്കിൽ, ആയിരം പുത്രന്മാരേക്കാൾ ശ്രേഷ്ഠതയും മഹത്വവുമുള്ള ഒരു പുത്രൻ— ഇതിലേതാണു് നിനക്കു വേണ്ടതു്?" എന്നു് അഗസ്ത്യൻ പത്നിയോടു ചോദിച്ചു. ആയിരം മക്കളുടെ മഹത്വത്തോടുകൂടിയ ഒരു മകനെ മതി തനിക്കെന്നു് ലോപാമുദ്ര മറുപടി പറഞ്ഞു. "അപ്രകാരം ഭവിക്കട്ടെ!" എന്നദ്ദേഹം വരവും നൽകി. അതി പ്രശസ്തനും അതുല്യ മഹത്വത്തോടു കൂടിയവനുമായ ത്രിദസ്യു എന്നൊരു പുത്രൻ അവർക്കു ജനിച്ചു. ജനിച്ചു വീണപ്പോൾത്തന്നെ ശിശു വേദങ്ങളുച്ചരിക്കയുണ്ടായത്രെ. കുട്ടി വളന്നു വന്ന

പ്പോൾ, പിതാവിന്റെ ഹോമത്തിനുള്ള വഹ്നിയുണ്ടാക്കാൻ 'സമിത്തു' കൾ (ചെറിയ വിറകുചീളികൾ) കൊണ്ടുവരിക പതിവായി. അങ്ങിനെ, അയാൾക്കു് 'ഇധ്മവാഹൻ' (ഹോമദ്രവ്യങ്ങൾ കൊണ്ടുവരുന്നവൻ) എന്നു പേരുണ്ടായി *

അഗസ്ത്യന്റെ ജീവിതത്തിൽ ശ്രദ്ധേയമായ ഒരു സംഭവമുണ്ടായി. സൂര്യൻ മേരുപർവ്വതത്തെ പ്രദക്ഷിണം ചെയ്യുക പതിവായിരുന്നു. "എനിയ്ക്കു പ്രാധാന്യമൊന്നുമില്ലെന്നോ? എന്നെയും പ്രദക്ഷിണം ചെയ്യുക" എന്നു് വിന്ധ്യാപർവ്വതം ആവശ്യപ്പെട്ടു. "എന്നോടു് ഈശ്വരൻ അപ്രകാരമാവശ്യപ്പെട്ടിട്ടില്ല" എന്നായിരുന്നു സൂര്യന്റെ മറുപടി. വിന്ധ്യൻ ഉടനെ ആകാശത്തോളം ഉയരുകയും, അങ്ങനെ, ലോകത്തിനു പ്രകാശം നൽകാനുള്ള സൂര്യഗോളത്തിന്റെ ഗതി തടയുകയും ചെയ്തു. ദേവന്മാർ അഗസ്ത്യമുനിയുടെ സഹായമപേക്ഷിച്ചു. മഹർഷി വിന്ധ്യനോടു പറഞ്ഞു, "ഞാൻ ദക്ഷിണേന്ത്യയിൽ പോകാനാഗ്രഹിക്കുന്നു; ഉയരം പൂർവ്വസ്ഥിതിയിലാക്കിയാലും" എന്നു്. പർവ്വതം അതനുസരിച്ചു. അദ്ദേഹം മല മറികടന്നിട്ടു്, താൻ തിരിച്ചുവരുന്നതുവരെ ഇതേ ഉയരത്തിൽത്തന്നെ സ്ഥിതി ചെയ്യണമെന്നു് വിന്ധ്യനോടാവശ്യപ്പെടുകയുമുണ്ടായി. അപ്രകാരമാണു് പർവ്വതത്തിനു് ഇപ്പോഴുള്ള ചുരുങ്ങിയ ഉയരം സംഭവിച്ചതു്. †

ശ്രീപരമേശ്വരന്റെയും പാർവ്വതിയുടേയും വിവാഹം ഹിമാലയത്തിൽ വെച്ചു നടന്നപ്പോൾ അതു് സന്ദർശിക്കാൻ സകല ജീവരാശികളും അവിടെ എത്തിയതിന്റെ വിവരണം സ്കാന്ദപുരാണത്തിലുണ്ടു്. അതിന്റെ ഫല

---

* ഇതു് വ്യാസന്റെ മഹാഭാരതത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്.

† ഇതു് മഹാഭാരതം വനപർവ്വത്തിലുണ്ടു്.

മായി, ലോകത്തിന്ന് ആ ഭാഗത്ത് ഒരു ചരിവു സംഭവിച്ചു; ഭൂമി കീഴ്പോട്ടു താണു. വിന്ധ്യനെ തരണം ചെയ്ത് തെക്കോട്ടുപോയി ലോകത്തിൻെറ ആകത്തുകം- സമനില- ശരിപ്പെടുത്തുവാൻ ശിവൻ അഗസ്ത്യനോടാവശ്യപ്പെട്ടു. അഗസ്ത്യൻ അപ്രകാരം ചെയ്യുകയും, ദക്ഷിണേന്ത്യയിലെ 'പൊതിയമല'യിലേക്കു പോവുകയും ചെയ്തു.

അഗസ്ത്യൻ വീണ്ടും തെക്കോട്ടു കടന്ന് തമിഴ്നാടിൻെറ തെക്കേ അററത്തു സ്ഥിതിചെയ്യുന്ന തിരുനൽവേലി ജില്ലയിലെ 'തിരുക്കരളം' (കുററാലം) എന്ന സ്ഥലത്ത് എത്തിയതായി പ്രസ്താവിക്കപ്പെട്ടുന്നു. അവിടത്തെ ക്ഷേത്രം ഒരു വിഷ്ണുക്ഷേത്രമായിരുന്നു. നെററിയിൽ ഭസ്മലേപനം ചെയ്തുകൊണ്ടു ചെന്ന അദ്ദേഹത്തെ, ക്ഷേത്രത്തിനകത്തുകടക്കാൻ അവിടെയുള്ള വൈഷ്ണവാരാധകന്മാർ അനുവദിച്ചില്ല. അഗസ്ത്യൻ സ്വശക്തിയാൽ ഒരു വിഷ്ണുഭക്തനായി രൂപാന്തരം പ്രാപിച്ചു. അകത്തുകടന്ന് വിഷ്ണുഭഗവാൻെറ വിഗ്രഹത്തെ ആരാധിക്കാൻ അദ്ദേഹം അനുവദിക്കപ്പെടുകയും ചെയ്തു. ശിവനും വിഷ്ണുവും ഒന്നുതന്നെ എന്ന തത്വവും, അഗസ്ത്യൻെറ മഹത്വവും ലോകത്തിനു വെളിവാക്കിക്കൊടുക്കുവാൻ വിഷ്ണു ആഗ്രഹിച്ചതുകൊണ്ട്, പെട്ടെന്ന് വിഷ്ണുവിഗ്രഹം ഒരു ശിവലിംഗമായി രൂപാന്തരം പ്രാപിച്ചു. അതിനുശേഷം എക്കാലവും കുററാലം ക്ഷേത്രം ശിവക്ഷേത്രമായിത്തന്നെ വർത്തിക്കുന്നു. *

ശിവനിൽനിന്നും സുബ്രഹ്മണ്യനിൽനിന്നും അഗസ്ത്യൻ തമിഴ് ഭാഷയും വ്യാകരണവും പഠിച്ചു എന്നും, ലോകത്തിനു തമിഴ്വ്യാകരണം പ്രദാനം ചെയ്തു എന്നും സ്കാന്ദപുരാണത്തിൽ തന്നെ ഒരിടത്തു പറയുന്നുണ്ട്. ഗൃഹ്യസൂത്ര

* സ്കാന്ദപുരാണത്തിൽ ഈ കഥയുണ്ട്.

ങ്ങളെ (ഗാർഹിക കർമ്മാനുഷ്ഠാനങ്ങൾ) പ്പററി മറെറാരു ഗ്രന്ഥവും അദ്ദേഹം ലോകത്തിനു് നൽകിയിട്ടുള്ളതായി പ്രസ്താവിക്കപ്പെട്ടിരിക്കുന്നു. രാവണൻ ദക്ഷിണേന്ത്യ കീഴടക്കാനൊരുങ്ങിയെന്നും, അഗസ്ത്യമഹർഷി രാവണനെ ഒരു വീണാവാദന മത്സരത്തിൽ പരാജിതനാക്കിയതിനെത്തുടന്നു് രാക്ഷസ ചക്രവർത്തി ആ ഉദ്യമം ഉപേക്ഷിച്ചു് പിൻവാങ്ങിപ്പോയി എന്നും ഇതേ പുരാണത്തിൽത്തന്നെ പരാമർശിച്ചു കാൺമാനുണ്ടു്.

വാൽമീകി രാമായണത്തിൽ ഉൾക്കൊള്ളുന്ന കഥകൾ വളരെ പ്രധാനപ്പെട്ടവയാണു്: താടകയും, പുത്രൻ മാരീചനും അഗസ്ത്യനെ ആക്രമിക്കുകയുണ്ടായി. അവർ രാക്ഷസന്മാരായിത്തീരട്ടെ എന്നു് അദ്ദേഹം ശപിച്ചു. ശ്രീരാമനാൽ അവർ വധിക്കപ്പെടുകയും ചെയ്തു.

കാവ്യത്തിലെ പതിന്നാലാം കാണ്ഡത്തിൽ രാമലക്ഷ്മണന്മാരും സീതയും അഗസ്ത്യാശ്രമത്തിൽ പോവുന്നതായി വിവരിച്ചിരിക്കുന്നു. വാൽമീകി പറയുന്നു: "എല്ലാ ദേവന്മാരും അവിടെ കൂടിയിട്ടുണ്ടു്. അസത്യവാദിക്കോ, ക്രൂരന്മാർക്കോ, കള്ളന്മാർക്കോ, കാമചാരികൾക്കോ അവിടെ നിവസിക്കുക സാദ്ധ്യമല്ല. നിയന്ത്രിതമായ ഇച്ഛകളോടും, ധർമ്മോപാസനകളോടും കൂടിയവരാണു് അവിടെ ഉണ്ടായിരുന്നവരെല്ലാം. നാകലോകം പൂകിയ ഉൽക്കൃഷ്ടാത്മാക്കൾ നവ്യവും ദിവ്യവുമായ ശരീരങ്ങളോടുകൂടി, വിമാനങ്ങളിൽകയറി അവിടെഎത്തി. അവിടെ ആരാധിക്കപ്പെട്ടിരുന്ന ദേവന്മാർ, ആരാധകർക്കു് അമരത്വവും അധീശത്വവും നൽകി." നിരവധി ദേവന്മാരെ രാമനു് അവിടെ കാൺമാൻ കഴിഞ്ഞു. ശ്രീരാമനു് അഗസ്ത്യൻ, വിഷ്ണുവിന്റെ ദിവ്യമായ ചാപവും ശരങ്ങളും, ഒരിക്കലും ഒടുങ്ങാത്ത അസ്ത്രങ്ങളോടുകൂടിയ ഒരാവനാഴിയും നൽകി. ഖരൻ രാമന്റെ ചാപം

രണ്ടായി ഒടിച്ചപ്പോൾ, മുൻപറഞ്ഞ വൈഷ്ണവചാപമാണ് ഖരനെ വധിക്കാൻ ശ്രീരാമൻ ഉപയോഗിച്ചത്. പിൽക്കാലത്ത് രാമരാവണയുദ്ധം നടന്ന സമയത്ത് അഗസ്ത്യൻ രാമന് ആദിത്യഹൃദയമന്ത്രം ഉപദേശിക്കയും അത് രാവണനെ വധിക്കാൻ സഹായകമായി ഭവിക്കുകയും ചെയ്തു.

അഗസ്ത്യന്റെ ജീവിതത്തിലെ മറ്റൊരു സംഭവവും ഇത്തരത്തിൽ അത്യത്ഭുതകരമായ ഒന്നാണ്. കാലകേയന്മാർ എന്നു വിളിക്കപ്പെട്ടിരുന്ന രാക്ഷസന്മാർ വൃത്രാസുരന്റെ നേതൃത്വത്തിൽ ഇന്ദ്രനേയും മററു ദേവന്മാരേയും ആക്രമിച്ചു. ഇന്ദ്രൻ വൃത്രാസുരനെ വധിച്ചു. പക്ഷെ, കാലകേയന്മാർ സമുദ്രത്തിനടിയിൽ ഒളിക്കുകയും രാത്രികാലങ്ങളിൽ പുറത്തുവന്ന് ആളുകളെ വധിക്കുകയും പതിവായി. രാത്രിസമയം അവരോടു യുദ്ധം ചെയ്ത് അവരെ വധിക്കുക ആർക്കും ശക്യമല്ലായിരുന്നു. സമുദ്രം കുടിച്ചുവററിക്കാൻ അഗസ്ത്യനു മാത്രമേ സാദ്ധ്യമാവൂ എന്ന് ഭഗവാൻ നാരായണൻ ദേവകളോടു പറഞ്ഞു. ദേവന്മാരുടെ അപേക്ഷപ്രകാരം അഗസ്ത്യൻ സമുദ്രം കുടിച്ചു വററിച്ചു. ഇങ്ങനെ, സമുദ്രത്തിൽ ഒളിച്ചിരിക്കാൻ കഴിവില്ലാതെ വന്ന രാക്ഷസന്മാരെ യുദ്ധം ചെയ്തു പരാജിതരാക്കുവാൻ ദേവകൾക്കു സാധിച്ചു. പിന്നീട് ഭഗീരഥൻ സ്വർഗ്ഗത്തിൽ നിന്നും ഗംഗ ഭൂമിയിലേക്കു കൊണ്ടുവന്നപ്പോൾ, സമുദ്രം ജലപൂരിതമായി ഭവിക്കുകയും ചെയ്തു. (മഹാഭാരതം വനപർവ്വത്തിൽ ഈ കഥ വിവരിച്ചിട്ടുണ്ട്.)

വിന്ധ്യാപർവ്വതം കടന്ന് അഗസ്ത്യൻ ദക്ഷിണദേശത്തേക്കു പുറപ്പെട്ടപ്പോൾ, ക്രൌഞ്ചൻ എന്ന പേരായ് ഒരസുരൻ അദ്ദേഹത്തിനു മാർഗ്ഗതടസ്സമുണ്ടാക്കുകയും അത്യുഗ്രമായ വർഷപാതം ആവിർഭവിപ്പിക്കുകയും ചെയ്തു.

അഗസ്ത്യനാകട്ടെ, തൻെറ ജലപാത്രത്തിൽ നിന്നും ഏതാനും തുള്ളി വെള്ളം അവൻെറ മേൽ തളിച്ചിട്ട്, അവൻ ഒരു പർവ്വതമായിത്തീരട്ടെ എന്നു ശപിച്ചു. "ശിവൻെറയും പാർവ്വതിയുടേയും പുത്രനായി ഭഗവാൻ സുബ്രഹ്മണ്യൻ അവതരിക്കുകയും, നിൻെറമേൽ അദ്ദേഹത്തിൻെറ വേൽ എറിയുകയും ചെയ്യുമ്പോൾ നിനക്ക് ഈ ശാപത്തിൽനിന്നും മോക്ഷം കിട്ടും" എന്നായിരുന്നു അഗസ്ത്യൻ അരുളിയത്. പിൽക്കാലത്ത് ഇതു സംഭവിക്കുകയും ചെയ്തു. *

അക്കാലത്ത് ശൂരപത്മൻ എന്ന അസുരൻ സ്വർഗ്ഗത്തിൽ നിന്നും ദേവകളെ ആട്ടിപ്പുറത്താക്കി. ഇന്ദ്രൻ, ദക്ഷിണേന്ത്യയിലെ തഞ്ചാവൂർ ജില്ലയിലുള്ള ശിയാലി എന്ന സ്ഥലത്തേയ്ക്ക് പ്രയാണം ചെയ്യുകയും, ശിവനെ തപസ്സു ചെയ്തുകൊണ്ട് അവിടെ കൂട്ടുകയും ചെയ്തു. മഴയില്ലാതായതുകൊണ്ട് രാജ്യം വല്ലാതെ തപിച്ചു. ഇന്ദ്രൻ, വിനായകനെ ഭജിച്ച്, കാവേരിനദി അഗസ്ത്യൻ തൻെറ ജലപാത്രത്തിൽ ഒതുക്കിയിരിക്കയാണെന്നറിയിച്ചു. വിനായകൻ ഒരു കാക്കയുടെ രൂപം പൂണ്ട് ജലപാത്രം തട്ടിമറിയ്ക്കുകയും, നദി ഒഴുകാനാരംഭിക്കുകയും ചെയ്തു. കാക്കയെ പിടികൂടാൻ അഗസ്ത്യൻ ശ്രമിച്ചു; കാക്ക ഒരു കുട്ടിയുടെ രൂപമായി മാറി. കുട്ടിയെ പിടിയ്ക്കാൻ ശ്രമിച്ചുവെങ്കിലും, മഹർഷിയ്ക്ക് അതു സാദ്ധ്യമായില്ല. അനന്തരം വിനായകൻ സ്വന്തരൂപത്തിൽ പ്രത്യക്ഷപ്പെടുകയും, അഗസ്ത്യൻ അദ്ദേഹത്തെ സ്തുതിക്കുകയും ചെയ്തു. "അങ്ങയുടെ ജലപാത്രം എപ്പോഴും നിറകുംഭമായിരിക്കും" എന്ന് വിനായകൻ അനുഗ്രഹിച്ചു. അങ്ങിനെ, കാവേരിനദിയ്ക്കുവേണ്ടി ദാക്ഷിണാത്യർ അഗസ്ത്യമഹർഷിയ്ക്ക് കടപ്പെട്ടവരാണ്. (ഈ കഥയും സ്കാന്ദപുരാണത്തിലുണ്ട്.)

* സ്കാന്ദ പുരാണം.

മറെറാരവസരത്തിൽ അസുരന്മാർ ദേവകളെ യുദ്ധത്തിൽ തോല്പിച്ച് ദേവലോകത്തുനിന്നും പലായനം ചെയ്യിക്കുകയുണ്ടായി. ദേവകളുടെ അപേക്ഷപ്രകാരം അഗസ്ത്യമഹർഷിയുടെ ശരീരത്തിൽ നിന്നും ഉത്ഭവിച്ച അഗ്നിസ്ഫുലിംഗങ്ങൾ അസുരരെ നിഗ്രഹിക്കുകയും ദേവകൾക്ക് അദ്ദേഹം സ്വർഗ്ഗം വീണ്ടെടുത്തു കൊടുക്കുകയും ചെയ്തതായി മഹാഭാരതം അനുശാസന പർവ്വത്തിൽ വിവരിച്ചിരിക്കുന്നു.

ഒരിയ്ക്കൽ ഇന്ദ്രൻ, വിശ്വരൂപനെന്നും വൃത്രനെന്നും പേരുള്ള രണ്ടു ബ്രാഹ്മണരെ വധിക്കാനിടയായി, ഈ ബ്രഹ്മഹത്യാപാപം മൂലം അദ്ദേഹത്തിന് സിംഹാസനമുപേക്ഷിക്കേണ്ടിവരികയും, ഒരു ദ്വീപിൽചെന്ന് ഒരു വെള്ളത്താമരയിൽ ഒളിച്ചിരിക്കാനിടയാവുകയും ചെയ്തു. 100 അശ്വമേധയാഗം കഴിച്ച നഹുഷൻ എന്ന രാജാവ് ഇന്ദ്രപദവിയിൽ അഭിഷിക്തനായി. എന്നാൽ, ഇന്ദ്രപത്നിയായ ഇന്ദ്രാണി (ശചി), സാക്ഷാൽ ഇന്ദ്രൻ തിരിച്ചു വരണമെന്ന ആഗ്രഹത്തോടുകൂടിയവളായിരുന്നു. രാജ്ഞി ഇന്ദ്രനെ അന്വേഷിച്ച് കണ്ടുപിടിച്ചു. ഇന്ദ്രൻ പറഞ്ഞു: "പുതിയ ഇന്ദ്രൻ ഒരു കടുത്ത പാപം ചെയ്താലല്ലാതെ എനിയ്ക്കദ്ദേഹത്തെ സ്ഥാനഭ്രഷ്ടനാക്കാൻ സാദ്ധ്യമല്ല. തൻെറരാജ്ഞിയാവണമെന്ന് അദ്ദേഹം ഭവതിയോടാവശ്യപ്പെടുന്ന പക്ഷം, ശ്രേഷ്ഠന്മാരായ ഏഴുമഹർഷിമാരെക്കൊണ്ട് പല്ലക്കുചുമപ്പിച്ച് അതിൽ കയറി വരണമെന്നാവശ്യപ്പെടുക." ഇന്ദ്രാണി അപ്രകാരം ചെയ്തു. നഹുഷൻ ഈ വിധത്തിലുള്ള ഒരു പല്ലക്കിൽ കയറി ഇന്ദ്രപത്നിയുടെ അടുക്കലേക്കു പുറപ്പെട്ടു. മഹർഷിമാരിൽ ഒരാൾ അഗസ്ത്യനായിരുന്നു. അഗസ്ത്യൻ വളരെ പൊക്കംകുറഞ്ഞയാളായിരുന്നതുകൊണ്ട് അദ്ദേഹത്തിന് വേഗത്തിൽ നടക്കാൻ കഴിവില്ലായിരുന്നു.

നഹുഷന്നു് ഉദ്ദിഷ്ടസ്ഥലത്തെത്തുവാൻ തിടുക്കവുമായി. അതിനാൽ അയാൾ അഗസ്ത്യന്റെ അംഗത്തിൽ ചവിട്ടി, "സർപ്പാ, സർപ്പാ" (വേഗം പോവുക, വേഗം പോവുക) എന്നിങ്ങനെ ആക്രോശിച്ചു. തന്മൂലം അഗസ്ത്യൻ "നീ ഒരു സർപ്പമായിത്തീരട്ടെ!" എന്നു് നഹുഷനെ ശപിച്ചു. നഹുഷൻ ഉടനെ ഭൂമിയിൽ പതിക്കുകയും ഒരു പെരുമ്പാമ്പായിത്തീരുകയും ചെയ്തു. വളരെക്കാലങ്ങൾക്കുശേഷം ഭീമസേനൻ ആ മലയിൽ ചെല്ലാനിടയായപ്പോൾ ഈ പാമ്പു് അദ്ദേഹത്തെ വിഴുങ്ങി. ജ്യേഷ്ഠസഹോദരനായ ധർമ്മപുത്രർ ഭീമനെ തിരഞ്ഞുകൊണ്ടു് ഒടുവിൽ അവിടെയെത്തി. പാമ്പു് ധർമ്മപുത്രരോടു്, ധർമ്മാധർമ്മങ്ങളെക്കുറിച്ചു് വിഷമംപിടിച്ച അനേകം ചോദ്യങ്ങൾ ചോദിക്കുകയും, അദ്ദേഹം അതിനെല്ലാം ശരിയായ ഉത്തരം പറയുകയും ചെയ്തു. ഇതോടെ ശാപമോക്ഷമായി, നഹുഷന്നു് മനുഷ്യരൂപം സിദ്ധിച്ചു. ഭീമൻ പുനർജ്ജീവിച്ചു് ചൈതന്യവാനായിത്തീരുകയും ചെയ്തു *

ഒരിക്കൽ, പാണ്ഡ്യരാജവംശത്തിൽപ്പെട്ട ഇന്ദ്രദ്യുമ്നൻ എന്ന രാജാവു് മലയപർവ്വതത്തിൽ തപസ്സു ചെയ്കയായിരുന്നു. അഗസ്ത്യൻ അവിടെ വന്നസമയം മഹർഷിയോടു് അദ്ദേഹം വേണ്ടത്ര ആദരം പ്രകടിപ്പിച്ചില്ല. "നീ ഒരാനയെപ്പോലെ പെരുമാറുന്നു. ആനയായിത്തീരട്ടെ" എന്നു് അഗസ്ത്യൻ പറഞ്ഞു. രാജാവു് ഒരാനയായിത്തീർന്നു. ഒരു ദിവസം ഈ ആനയെ ഒരു നക്രം (മുതല) പിടികൂടുകയും, ആന രക്ഷക്കായി വിഷ്ണുഭഗവാനെ പ്രാർത്ഥിക്കുകയും ചെയ്തു. ഭഗവാൻ മുതലയെ കൊന്നു് ആനയെ രക്ഷിച്ചു. (ഇതു്, ഭാഗവതം എട്ടാം സ്കന്ധത്തിൽ ഗജേന്ദ്രമോക്ഷം

---

* മഹാഭാരതം ശാന്തിപർവ്വത്തിൽ ഈ സംഭവം വിവരിച്ചിരിക്കുന്നു.

എന്ന കഥയായി പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്.) ഭക്തിയുടെ നിസ്തുല്യമായ മാഹാത്മ്യം ഈ കഥ വെളിപ്പെടുത്തുന്നു.

ഒരവസരത്തിൽ, ഭദ്രാശ്വൻ എന്ന രാജാവിൻെറയും രാജ്ഞി കാന്തിമതിയുടെയും രാജഹർമ്മ്യത്തിൽ അഗസ്ത്യൻ ചെല്ലുകയും ഏഴുദിവസം അവിടെ താമസിക്കുകയും ഉണ്ടായി. ഓരോ ദിവസവും അഗസ്ത്യൻ രാജ്ഞിയെ പ്രശംസിച്ച് സംസാരിക്കുക പതിവായിരുന്നു. രാജാവ് ഇതിൻെറ കാരണമന്വേഷിച്ചു. "മുജ്ജന്മത്തിൽ കാന്തിമതി ഒരു ധനിക ഗൃഹത്തിലെ ഭൃത്യയായിരുന്നു. അർപ്പശിമാസത്തിലെ (തുലാമാസം) ദ്വാദശിനാൾ രാത്രിമുഴുവൻ ഒരു ക്ഷേത്രത്തിലെ ദീപങ്ങൾ അണഞ്ഞുപോകാതെ കാത്തുസൂക്ഷിക്കുന്നതിന് ആ ധനികൻ അവളോടാവശ്യപ്പെട്ടു. കൃത്യശ്രദ്ധയോടെ അവളത് അനുഷ്ഠിച്ചു. അക്കാരണത്താലാണ് ഇപ്പോൾ അവളൊരു രാജ്ഞിയും, അങ്ങ് ഒരു രാജാവുമായിരിക്കുന്നത്" എന്ന് അഗസ്ത്യൻ മറുപടി പറഞ്ഞു. അനന്തരം അഗസ്ത്യൻ അവർക്ക് ആ വ്രതത്തെപ്പററി ഉപദേശം നൽകി. അവർ വ്രതം പൂർത്തിയാക്കുകയും, വിഷ്ണു ഭഗവാൻെറ അനുഗ്രഹത്തിന് പാത്രമാവുകയും ചെയ്തു. *

മററൊരവസരത്തിൽ അദ്ദേഹം ഇന്ദ്രസദസ്സിൽ ആഗതനായി. ഇന്ദ്രൻ, ഉർവ്വശിയോട് നൃത്തം ചെയ്‌വാനാവശ്യപ്പെട്ടു. നൃത്തം ചെയ്തുകൊണ്ടിരിക്കുമ്പോൾ, ഉർവ്വശി ഇന്ദ്രപുത്രനായ ജയന്തനെ മുന്നിൽ കാണുകയും, അയാളിൽ അനുരക്തയായിത്തീരുകയും ചെയ്തു. ഇത് നൃത്തത്തിൽ തെററു പററുവാൻ കാരണമാക്കി 'മഹതി' എന്നു പേരുള്ള തൻെറ വീണ വായിച്ചുകൊണ്ടിരുന്ന നാരദനും, വീണവായനയിൽ പിശകുകൾ വരുത്തി. ഉർവ്വശിയുടെ തെററുകളിലേക്ക് മററെല്ലാവരുടേയും ശ്രദ്ധ ആകർഷി

---

* ഈ കഥ വായുപുരാണത്തിലുണ്ട്.

ക്കാൻ വേണ്ടിയായിരുന്നു അങ്ങിനെ ചെയ്തതു്. ജയന്തൻ ഒരു മുളയായിത്തീരട്ടെ എന്നു് അഗസ്ത്യൻ ശപിച്ചു. നാരദനോടും ഇപ്രകാരം പറഞ്ഞു: "അങ്ങയുടെ വീണ ഭൂലോകത്തിലെ വീണയായി ഭവിക്കട്ടെ". അപ്രകാരം ജയന്തൻ ഒരു മുളയായും ഉർവ്വശി, മാധവി എന്ന സ്ത്രീയായും മഹതി, ഭൂലോകത്തിലെ വീണയായും ഭവിച്ചു.

സേതുമാഹാത്മ്യത്തിൽ അഗസ്ത്യനെ പരാമർശിച്ചുകൊണ്ടുള്ള ഒരു സംഭവമുണ്ടു്. പാടലീപുത്രത്തിലെ ഒരു വർത്തകൻെറ ഒരുവിലത്തെ മകനായി ദുഷ്പന്യൻ എന്നൊരുത്തനുണ്ടായിരുന്നു. ഒരു കൊലപാതകിയുടെ പാപമയവും ക്രൂരവുമായ ദുർവ്വാസനയോടുകൂടിയവനായിരുന്നു ആ യുവാവു്. അവൻ അനവധി ശിശുക്കളെ വധിച്ചു. രാജാവു് അവനെ രാജ്യത്തിൽനിന്നു ബഹിഷ്കരിച്ചു. ദുഷ്പന്യൻ കാട്ടിലേക്കു പോവുകയും, ഉഗ്രശ്രവസ്സ് എന്ന മഹർഷിയുടെ കുഞ്ഞിനെ പിടികൂടി വെള്ളത്തിൽ മുക്കിക്കൊല്ലുകയും ചെയ്തു. അവനും മുങ്ങിമരിക്കട്ടെ എന്നും, അവൻെറ ദേഹി പിശാചായി ദുരന്ത യാതനകളനുഭവിച്ചു്, അലഞ്ഞു നടക്കട്ടെ എന്നും മഹർഷി ശപിച്ചു. ശാപം ഫലിച്ചു. പാപകൃത്യങ്ങളിൽ പശ്ചാത്തപിച്ചു്, പ്രാണസങ്കടങ്ങളനുഭവിച്ചു്, വളരെക്കാലം അലഞ്ഞു തിരിഞ്ഞശേഷം അവൻ അഗസ്ത്യ മഹർഷിയെ സമീപിക്കുകയും പാപനിവൃത്തിക്കു വേണ്ടി പ്രാർത്ഥിക്കുകയും ചെയ്തു. അഗസ്ത്യൻ സ്വശിഷ്യനായ സുതീക്ഷ്ണനോടു്, വിശുദ്ധമായ ഗന്ധമാദന പർവ്വതത്തിലുള്ള അഗ്നിതീർത്ഥത്തിൽ സ്നാനം ചെയ്തു് അതിലെ തീർത്ഥം കൊണ്ടുവരാനും അതു് ഈ ദേഹിയുടെമേൽ തളിക്കാനും ആവശ്യപ്പെട്ടു. സുതീക്ഷ്ണൻ അപ്രകാരം ചെയ്തു. തന്മൂലം ദുഷ്പന്യൻെറ ദേഹി പിശാചല്ലാതായിത്തീരുകയും, ദിവ്യരൂപത്തോടുകൂടി ദേവലോകം പൂകുകയും ചെയ്തു.

പ്രമുഖൻമാരായ ശക്തി(ലളിതാദേവി)ആരാധകന്മാരുടെ ഗണനയിൽ പെട്ടവരാണു് അഗസ്ത്യനും അദ്ദേഹത്തിൻെറ പത്നി ലോപാമുദ്രയും. ഹയഗ്രീവൻ ലളിതാസഹസ്രനാമം ഉപദേശിക്കയും, അഗസ്ത്യൻ അതു് ലോകത്തിന്നു വെളിപ്പെടുത്തിക്കൊടുക്കുകയും ചെയ്തു.

മൂന്നു 'സംഘ'ങ്ങൾ (പണ്ഡിത സഭകൾ) ഉണ്ടായിരുന്നവയിൽ ആദ്യത്തെ രണ്ടെണ്ണത്തിലും അഗസ്ത്യൻ അംഗമായിരുന്നുവെന്നും, പോതിയിൽമലകളിൽ അദ്ദേഹം നിവസിച്ചിരുന്നുവെന്നും ഉള്ള ഒരു പഴയ ഐതിഹ്യം തമിൾനാട്ടിലുണ്ടു്. അഗസ്ത്യന്നു് തീരെ പൊക്കമില്ലാതിരുന്നതുകൊണ്ടു് തമിഴ്കൃതികളിൽ അദ്ദേഹത്തെ 'കുറുമുനി' (പൊക്കം കുറഞ്ഞ മഹർഷി) എന്നാണു് പറഞ്ഞുവരുന്നതു്. സാഹിത്യം, സംഗീതം, നാടകം (ഇയൽ, ഇശൈ, നാടകം) എന്നിവകളെ സംബന്ധിച്ച അദ്ദേഹത്തിൻെറ തമിഴ്‌വ്യാകരണത്തിന്നു് 'മുത്തമിഴ്'' എന്നാണു് സംക്ഷേപമായി പറഞ്ഞുവരുന്നതു്. അതു് നഷ്ടപ്പെട്ടുപോയിരിക്കുന്നു. ലഭ്യമായിട്ടുള്ളതിൽ ഏററവും പഴക്കംചെന്ന തൊൽകാപ്പിയം എന്ന തമിഴ് വ്യാകരണം, അഗസ്ത്യൻെറ പന്ത്രണ്ടു ശിഷ്യന്മാരിൽ ഒരാളായ തൊൽകാപ്പിയർ എഴുതിയിട്ടുള്ളതാണു്. തമിഴ്നാട്ടിൽ ഏററവും സംപൂജ്യനായി ഗണിക്കപ്പെട്ടുവരുന്ന വിശിഷ്ടനത്രെ അഗസ്ത്യർ. അദ്ദേഹത്തിൻെറ ആരാധനാസ്ഥലമുള്ള ചില ക്ഷേത്രങ്ങളുമുണ്ടു്. അത്യുൽകൃഷ്ട തമിഴ്കവിയായ കമ്പർ, അദ്ദേഹത്തിൻെറ കമ്പരാമായണത്തിൽ 'തമിഴാഴ്മമുനി' (മഹാനായ തമിഴ് മഹർഷി) എന്നാണു് അഗസ്ത്യനെപ്പററി പറഞ്ഞിരിക്കുന്നതു്. അഗസ്ത്യൻെറ 'തമിഴ് സംഘ'ത്തെപ്പററിയും അതിൽ പരാമർശനമുണ്ടു്. മറെറാരു തമിഴ് മഹാകവിയായ വില്ലിപുത്തൂരൻ, അഗസ്ത്യനാൽ ദത്തയായിട്ടുള്ള ദിവ്യസുന്ദരിയാണു് തമിഴ്ഭാഷ എന്നു്, തൻെറ ഭാരതത്തിൽ വർണ്ണിച്ചിരിക്കുന്നു. (അഗത്തിയൻ പയന്ത

ചെയ്താൽ ആറനംഗ്ര). ലോകത്തിൽ പാപികളാരുമി ല്ലെന്നും, ഭൂമിയിൽ സഞ്ചരിച്ച ദേവിയുടെ കാൽച്ചിലമ്പുക ളുടെ അരുളപ്പാടാണിതെന്നും അഗസ്ത്യൻ പ്രബോധിപ്പിച്ച തായി ഒരു മനോഹരമായ തമിഴ്പദ്യത്തിൽ പ്രസ്താവി ച്ചിരിക്കുന്നു.

(ഉലകത്തിൽ പാവിഗൾ ഇല്ലൈ എൻറു
ഉൻതാൻ ചിലംബുകൾ ഒളികവേണ്ടും)

ബ്രഹ്മദേവൻെറ പുത്രന്മാരായിരുന്നു മരീചി, അംഗി രസ്സ്, അത്രി, പുലസ്ത്യൻ, പുലഹൻ, ക്രതു എന്നീ ഋഷികൾ. സ്വായംഭുവ മന്വന്തരത്തിൽ, അംഗിരസ്സ് ബ്രഹ്മദേവൻ്റെ മുഖ ത്തുനിന്നും ജനിച്ചു. വൈവസ്വതമന്വന്തരത്തിലാകട്ടെ,

**അംഗിരസ്സ്.**

അഗ്നിദേവനിൽനിന്നുമായിരുന്നു അദ്ദേ ഹത്തിൻെറ ജനനം. അംഗിരസ്സ് അതു ല്യമായ തപോനിഷ്ഠകളനുഷ്ഠിക്കയും അഗ്നിയെപ്പോലെ പ്രകാശവാനായിഭ വിക്കുകയും ചെയ്തു. തേജസ്സിൽ അദ്ദേ ഹം അഗ്നിയെ കവച്ചു വെച്ചു. സ്രഷ്ടാ വ് ഒരു പുതിയ അഗ്നിദേവനെ സൃഷ്ടിച്ചിരിക്കുകയാ ണെന്ന് അഗ്നിഭഗവാനു തോന്നി. അദ്ദേഹം അംഗിരസ്സി നോടു പറഞ്ഞു: "അഗ്നിദേവൻെറസ്ഥാനം സ്വീകരിച്ചാലും! ഞാൻ അങ്ങേയ്ക്കു കീഴ്പെട്ടിരുന്നുകൊള്ളാം." ഇതിന്, അംഗിരസ്സ് ഇപ്രകാരം മറുപടി പറഞ്ഞു: "അഗ്നിദേവത യായിട്ട് ഈശ്വരൻ അങ്ങയെയാണ് സൃഷ്ടിച്ചിരിക്കുന്നത്. ഞാൻ അങ്ങയുടെ സീമന്തപുത്രനായിക്കൊള്ളാം." അഗ്നി ഇതു സമ്മതിക്കുകയും, അംഗിരസ്സിനെ പുത്രനായി സ്വീകരി ക്കുകയും ചെയ്തു.

ഒരവസരത്തിൽ അദ്ദേഹം ഭൂമിയിലുള്ള സകല ജലവും കടിച്ചു വററിച്ചു. പിന്നീട്ട് അദ്ദേഹം തപശ്ശക്തികൊണ്ട് പ്രപഞ്ചമാകെ വേലിയേററം സൃഷ്ടിച്ച് ഭൂമി വീണ്ടും ജലപൂരിതമാക്കിത്തീർത്തു. മററൊരവസരത്തിൽ അംഗിരസ്സിന് ഏതോ അപ്രിയം ചെയ്യകാരണം വായു ഭഗവാന്ന് ഓടിയൊളിക്കേണ്ട സന്ദർഭം നേരിട്ടകയുണ്ടായി. ഇപ്രകാരം, അംഗിരസ്സിന്ന്, അത്ഭുതകരവും നിരതിശായിയുമായ മഹച്ഛക്തിയാണുണ്ടായിരുന്നതു്.

"ഏതു തത്വം അറിഞ്ഞിരുന്നാലാണ് നമുക്ക് സമസ്തവിശ്വ വിധാനങ്ങളെപ്പററിയുമുള്ള ജ്ഞാനത്തിന് കഴിവുണ്ടാവുക?" എന്ന് ശൌനകമുനി അംഗിരസ്സിനോട്ട ചോദിച്ചു. അദ്ദേഹം മറുപടി പറഞ്ഞു: "പരാവിദ്യയും അപരാവിദ്യയും നമുക്ക വശമായിരിക്കണം. നാലുവേദങ്ങൾ, ശിക്ഷ (സ്വരശാസ്ത്രം), കല്പം (വിശുദ്ധ വൈദിക വിധികളെപ്പററിയുള്ള നിയമങ്ങൾ), വ്യാകരണം, നിരുക്തം (വൈദിക നിഘണ്ടു), ച്ഛന്ദസ്സ് (ച്ഛന്ദശ്ശാസ്ത്രം), ജ്യോതിഷം എന്നിവ അപരാവിദ്യയിലുൾപ്പെട്ടുന്നു. ഈശ്വരപ്രാപ്തി കൈവരുത്തുവാനുള്ള വിജ്ഞാനമാണ് പരാവിദ്യ. ബ്രഹ്മൻ ആവിഷ്കരിച്ചതാണ് ജഗത്തു്. ചിലന്തിയിൽനിന്നും നൂലുണ്ടാവുകയും പിന്നീടതു് അതിന്റെ ഉള്ളിലേയ്ക്കുതന്നെ സ്വയം വലിയുകയും ചെയ്യുന്നതുപോലെയും, ഭൂമിയ്ക്കടിയിൽനിന്ന് വൃക്ഷങ്ങൾ പുറത്തുവരുന്നതുപോലെയും, ശരീരത്തിൽനിന്ന് രോമങ്ങൾ മുളച്ചുവരുന്നതുപോലെയും അതു് (ജഗത്തു്) ഈശ്വരനിൽനിന്നുൽഭൂതമാവുകയും ഈശ്വരനിൽത്തന്നെ വിലയംപ്രാപിക്കുകയും ചെയ്യുന്നു. ജീവരാശികളുടെ ഹൃദയത്തിൽ ഈശ്വരൻ പ്രകാശിക്കുന്നു. അസ്ത്രവും ലക്ഷ്യവുമാണ് ആത്മാവും ഈശ്വരനും. പ്രണവ (ഓങ്കാരം) മാകുന്ന വില്ലിന്മേൽ അസ്ത്രം തൊട്ടുത്തു് ലക്ഷ്യത്തിലെത്തുവാൻവേണ്ടി അമ്പെയ്യുക. ഒരേ വൃക്ഷത്തിലിരിക്കുന്ന, പ്രകാശമാനമായ രണ്ടു പക്ഷികളാണ് ആത്മാ

വും ഈശ്വരനും. ആത്മാവാകുന്ന പക്ഷി, വൃക്ഷത്തിലുള്ള മാധുര്യമുള്ളതും തിക്തകങ്ങളുമായ ഫലങ്ങൾ ഭുജിക്കുന്നു. ഈശ്വരനാകുന്ന പക്ഷിയാകട്ടെ, ഫലങ്ങൾ ഭക്ഷിക്കാതെ നോക്കിക്കൊണ്ടിരിക്കുന്നു. ഒരു നദിയെന്നവണ്ണം, രൂപവും നാമവുമില്ലാതെ ആത്മാവ് ഈശ്വരനിൽ ലയിക്കുകതന്നെ വേണം." *

മഹാഭാരതം ശാന്തിപർവ്വത്തിലുള്ള ഒരു കഥയിൽ, വിഷ്ണുഭഗവാൻ 'ഭൊ' എന്ന ശബ്ദമുച്ചരിച്ചപ്പോൾ സാരസ്വതൻ–അഥവാ–അപാന്തര തമസ്സ് എന്ന പേരുള്ള ഒരു ഋഷി ജാതനായി എന്നു പ്രസ്താവിച്ചിരിക്കുന്നു. ആന്തരതമസ്സ്, അല്ലെങ്കിൽ, അജ്ഞാനത്തിൽനിന്നും നിശ്ശേഷംമുക്തനായിരുന്നതു കൊണ്ടാണ് അദ്ദേഹം ഈ പേരുകളാൽ അറിയപ്പെട്ടുവന്നതു്. വിഷ്ണുഭഗവാന്റെ ആജ്ഞയനുസരിച്ച് അദ്ദേഹം വേദങ്ങൾ വിഭജിക്കുകയും ക്രമീകരിക്കുകയും ചെയ്തു.

**അപാന്തര തമസ്സ്.**

അദ്ദേഹത്തോടു് വിഷ്ണു ഇപ്രകാരം പറഞ്ഞു: "ദ്വാപരയുഗത്തിൽ, പരാശരന്റെ പുത്രനായി പിറന്നു് നീ ഈ ജോലി വീണ്ടും ചെയ്യുമാറാകട്ടെ!" പിൽക്കാലത്തു് ഋഷി അപാന്തര തമസ്സ്, വേദവ്യാസൻ, അഥവാ, ശ്രീകൃഷ്ണ ദ്വൈപായനൻ ആയി ജനിച്ചു് വേദങ്ങൾ പകുക്കുകയും ക്രമപ്പെടുത്തുകയും ചെയ്തുവെന്നു് ശ്രീശങ്കരൻ അദ്ദേഹത്തിന്റെ ബ്രഹ്മസൂത്രഭാഷ്യത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്.

* ഈ ഉപദേശം മുണ്ഡകോപനിഷത്തിലുണ്ടു്.

അത്രിയുടെ വംശത്തിൽപ്പെട്ട ആത്രേയൻെറ ഗോത്രത്തിലാണ് ഈ മുനിയുടെ ജനനം. അദ്ദേഹം രഥാവിഥിയെ വിവാഹം ചെയ്യാനാഗ്രഹിച്ചു. പക്ഷെ, ഒരു ഋഷിയ്ക്കല്ലാതെ മററാർക്കും അവളെ വിവാഹം കഴിച്ചുകൊടുക്കാൻ അവളുടെ അച്ഛനു് സമ്മതമായിരുന്നില്ല. താൻ ഒരു ഋഷിയായിത്തീരുവാൻ അനുഗ്രഹിക്കുന്നതിന്നു്

**അർച്ചനാ നാസൻ.** അർച്ചന നാസൻ മരുത്തുകളോടു് (വായുദേവന്മാർ) പ്രാർത്ഥിച്ചു. മരുത്തുകൾ ആ വരം നൽകി അദ്ദേഹത്തെ ഋഷിപദത്തിലേയ്ക്കു യർത്തുകയും, അർച്ചന നാസൻ മഹർഷിയായി അംഗീകരിക്കപ്പെട്ടുകയും ചെയ്തു. അനന്തരം അദ്ദേഹം രഥാവിഥിയെ വിവാഹം കഴിച്ചു. അവരുടെ പുത്രനാണ് മഹർഷിശ്രേഷ്ഠനായ ശ്യാവസ്വൻ.

ഹേഹയവംശത്തിലെ ഒരു രാജകുമാരൻ ഒരിയ്ക്കൽ മൃഗയാവിനോദത്തിനായി പോയി. കുറെ ദൂരത്തിൽ, മാൻതോൽ ധരിച്ച അരിഷ്ടനേമി എന്ന യുവാവായ ഋഷിയെ പ്രസ്തുത രാജകുമാരൻ കണ്ടു. അതു് ഒരു മാൻ ആണെന്നു കരുതി രാജകുമാരൻ അസ്ത്രമയച്ചു. അസ്ത്രം ലക്ഷ്യം ഭേദിക്കുകയും ഋഷികുമാരൻ മരിച്ചുവീഴുകയും ചെയ്തു. താൻ വേട്ട

**അരിഷ്ടനേമി.** യാടിയ ഉരുവിൻെറ അടുത്തുചെന്നപ്പോഴാണ് എന്തൊരു മഹാപാപമാണ് താൻ ചെയ്തതെന്നു് കുമാരന് മനസ്സിലായതു്. അയാൾ തൻെറ ഗുരുജനങ്ങളുടെ അടുക്കലേയ്ക്കോടിച്ചെന്നു്, താൻ ചെയ്ത പാപകർമ്മം അവരെ അറിയിച്ചു. അവർ മൃതശരീരം

കാണുകയും, ഋഷികുമാരന്റെ അച്ഛന്റെ അടുത്തേയ്ക്ക് ഓടിച്ചെല്ലുകയും ചെയ്തു. ഋഷി അവക്ക് അർഘ്യ പാദ്യങ്ങൾ (കൈകാലുകൾ ശുദ്ധി വരുത്തുവാനുള്ള ജലം) നൽകി. അവർ അദ്ദേഹത്തോട് ഇപ്രകാരം പറഞ്ഞു: "അങ്ങയുടെ ഉപചാരങ്ങൾക്ക് അർഹതയില്ലാത്ത കൊടുംപാപികളാണ് ഞങ്ങൾ. കാരുണ്യം കാണിക്കുകയും ഞങ്ങളോട് ക്ഷമിക്കുകയും ചെയ്യുമാറാകണം." അവർ കാര്യങ്ങളെല്ലാം അദ്ദേഹത്തെ അറിയിച്ചു. യുവാവായ ഋഷിയെ അവരുടെ മുന്നിലേയ്ക്കാനയിച്ചുകൊണ്ട് അദ്ദേഹം ഇപ്രകാരം പറഞ്ഞു: "മരിച്ചു എന്ന് നിങ്ങൾ കരുതുന്നയാൾ ഇതാ!" അവർ അത്ഭുതം കൊണ്ട് അന്തംവിട്ടവരായി. ഋഷി പറഞ്ഞു: "ധാർമ്മികവും വിശുദ്ധവുമായ ജീവിതം നയിക്കുന്നവരാണ് ഞങ്ങൾ. വിശുദ്ധിയുള്ള ഒരു സ്ഥലത്താണ് ഞങ്ങൾ താമസിക്കുന്നതും. തൻമൂലം, ആരു വിചാരിച്ചാലും ഞങ്ങൾക്ക് ദ്രോഹം ചെയ്യാൻ സാദ്ധ്യമല്ല." അവർ അദ്ദേഹത്തെ നമസ്കരിച്ചിട്ട്; കൊട്ടാരത്തിലേയ്ക്ക് തിരിച്ചുപോയി.

## അഷ്ടാവക്രൻ.

ഉദ്ദാലകൻ എന്ന ഋഷിക്ക്, ഖഗോദരൻ എന്ന പേരോടുകൂടിയ ഒരു ശിഷ്യനുണ്ടായിരുന്നു. അയാൾ ഗുരുവിനെ അത്യധികമായ ഭക്തിശ്രദ്ധകളോടുകൂടി ശുശ്രൂഷിച്ചു. ഗുരു അയാൾക്ക്, സുജാത എന്ന തന്റെ പുത്രിയെ വിവാഹം കഴിച്ചുകൊടുത്തു. അവൾ ഗർഭവതിയായിരുന്നപ്പോൾ ഗർഭസ്ഥനായ ശിശു, വേദോച്ചാരണം ചെയ്തുകൊണ്ടിരുന്ന പിതാവിനോട് സംസാരിക്കുകയുണ്ടായി. ഇതായിരുന്നു പറഞ്ഞ വാക്കുകൾ: "അങ്ങയുടെ വേദോച്ചാരണം ശ്രവിച്ച്, എനിയ്ക്കാ പദങ്ങൾ ഹൃദിസ്ഥമായി. പക്ഷെ, അങ്ങയുടെ ഉച്ചാര

ണം ശുദ്ധമല്ല; തെററുണ്ട്." അച്ഛൻ കോപിച്ച് ഇങ്ങനെ പറഞ്ഞു: "നിൻെറ മനസ്സ് വക്രമായിരിക്കുന്നതുപോലെ, നിന്റെ ശരീരവും വക്രമായി ഭവിക്കട്ടെ. നിൻെറ ശരീരത്തിന്ന് വളവുകളും ഒടിവും ഉണ്ടാകട്ടെ." മാതാവ് എട്ടു വളവുകളും എട്ടു ഒടിവുകളും ഉള്ള ശിശുവിനെ പ്രസവിക്കുകയും, അതിന് അഷ്ടാവക്രൻ എന്നു പേരിടുകയും ചെയ്തു, പ്രസവത്തിനു മുമ്പ് സുജാത ഭർത്താവിനോടിപ്രകാരം പറഞ്ഞു: "അങ്ങ് മഹാ ദരിദ്രനാണ്. നമുക്ക് ഒരു കുട്ടി ജനിക്കാൻ പോകുന്നു. ജനകരാജാവിൽനിന്നും കുറെ ധനം വാങ്ങുക." അദ്ദേഹം ജനകൻെറ അടുത്തുപോയി, രാജ സദസ്സിൽവെച്ച് അദ്ദേഹവും വാന്ദിനനും തമ്മിൽ ഒരു വാദപ്രതിവാദം നടന്നു. ഖഗോദരൻ തക്കത്തിൽ പരാജിതനായതിനാൽ, വാതുകെട്ടിയിരുന്നതനുസരിച്ച്, അദ്ദേഹത്തെ സമുദ്രത്തിലെറിഞ്ഞുകളഞ്ഞു. ഉദ്ദാലകൻ ഈ വിവരം അറിയുകയും, ശിശുവിൽ നിന്നും ഈ രഹസ്യം മറച്ചുവയ്ക്കണമെന്ന് സുജാതയോടാവശ്യപ്പെട്ടുകയും ചെയ്തു. ഉദ്ദാലകൻെറ പുത്രനായ ശ്വേതകേതുവും ഈ കുട്ടിയും ഒന്നിച്ചാണ് വളന്നുവന്നതു്. ഉദ്ദാലകനെപ്പററി ശ്വേതകേതു ഒരു ദിവസം കുട്ടിയോടിപ്രകാരം പറഞ്ഞു: 'ഇതു് നിൻെറ അച്ഛനല്ല. ഇദ്ദേഹം നിൻെറ അമ്മയുടെ അച്ഛനാണ്; എൻെറ പിതാവാണ്." അപ്പോൾ അഷ്ടാവക്രൻ സ്വ മാതാവായ സുജാതയോട്, ആരാണ് തൻെറ അച്ഛനെന്നും എവിടെയാണ് അദ്ദേഹം എന്നും ചോദിച്ചു. അസത്യഭീരുവായ അമ്മ, അവനെ സത്യമെല്ലാമറിയിച്ചു. അനന്തരം അവൻ ശ്വേതകേതുവുമൊന്നിച്ച് ജനകരാജാവിൻെറ കൊട്ടാരത്തിലേക്കു പുറപ്പെട്ടു. ഇവരെ സാധാരണ കുട്ടികളായി കണക്കാക്കി, അകത്തുവിടാൻ രാജകിങ്കരന്മാർ കൂട്ടാക്കിയില്ല. "പ്രായം, വയസ്സിനെയല്ലാ വിജ്ഞാനത്തെയാണാശ്രയിച്ചിരിക്കുന്നതെ" ന്ന് അഷ്ടാവക്രൻ പറഞ്ഞു. ബാലൻെറ മഹത്വം രാജാവിനു ബോദ്ധ്യ

മായി രാജസദസ്സിൽവെച്ച് കൂട്ടി, വാന്ദിനനുമായി വാദത്തിലേർപ്പെട്ടുകയും അതിൽ വിജയം വരിക്കുകയും ചെയ്തു എതിരാളിയെ വെള്ളത്തിൽ ആഴ്ത്തണമെന്ന് അഷ്ടാവക്രൻ ആവശ്യപ്പെട്ടു. വാന്ദിനൻ ഇങ്ങനെ പറഞ്ഞു: "സമുദ്രദേവനായ വരുണൻെറ പുത്രനാണ് ഞാൻ. സമുദ്രത്തിൽ പോകാൻ ഞാനൊരുക്കമാണ് തൻെറ പിതാവ് സമുദ്രത്തിൽനിന്നും പുറത്തുവരുന്നത് ഇപ്പോൾ അഷ്ടാവക്രന് കാണുമാറാകും." ഖഗോദരൻ സമുദ്രത്തിൽനിന്നു കയറിവരുകയും, പുത്രനെ കണ്ടു് സന്തുഷ്ടനാവുകയും ചെയ്തു. അനന്തരം അവർ ശ്വേതകേതുവുമൊന്നിച്ച് ആശ്രമത്തിലേയ്ക്കു മടങ്ങി. പുത്രനോട്ട് ഒരു നദിയിൽ സ്നാനം ചെയ്യാൻ ഖഗോദരൻ ആവശ്യപ്പെട്ടു. അഷ്ടാവക്രൻ ആ നദിയിൽ കുളിച്ചുകഴിഞ്ഞപ്പോൾ ശരീരത്തിൻെറ ഒടിവും വളവും അപ്രത്യക്ഷമായി. വളവുതീക്കുന്നതു് എന്നർത്ഥമുള്ള 'സമംഗ' മെന്ന പേരും ആ നദിക്കു ലഭിച്ചു. (മഹാഭാരതം വനപർവ്വത്തിൽ ഈ കഥ വിവരിച്ചിട്ടുണ്ടു്.)

അഷ്ടാവക്രൻ, വദാന്യൻ എന്ന മുനിയുടെ പുത്രി സുപ്രഭയെ വിവാഹം കഴിച്ചുതരുവാനാവശ്യപ്പെട്ടു. വദാന്യൻ പറഞ്ഞു: "ഞാൻ അങ്ങയെ ഒന്നു പരീക്ഷിക്കുവാൻ പോവുകയാണ്. ഉത്തരദേശത്തു പോയി, ഹിമാലയത്തിലുള്ള പരമശിവൻേറയും ഉമാദേവിയുടേയും ആസ്ഥാനം സന്ദർശിക്കുക. വീണ്ടും വടക്കോട്ടുനീങ്ങി, അവിടെ തപശ്ചര്യയിലേർപ്പെട്ടിരിക്കുന്ന സുന്ദരിയായ ഒരു വനിതാരത്നത്തെ കാണുക. ഇപ്രകാരം ചെയ്തു് മടങ്ങിവരുമ്പോൾ ഞാൻ എൻെറ മകളെ വിവാഹം ചെയ്തു തരാം." അഷ്ടാവക്രൻ അതനുസരിക്കുകയും, അദ്ദേഹത്തെ കുബേരൻ തൻെറ രാജധാനിയിലേയ്ക്കു കൂട്ടിക്കൊണ്ടു പോവുകയും ചെയ്തു. സുന്ദരികളായ അപ്സരസ്ത്രീകളുടെ നൃത്തം കണ്ടുകൊണ്ടു് ഒരു വഷക്കാലം അദ്ദേഹം

അവിടെ കഴിച്ചുകൂട്ടി. പിന്നീട്ട് ഭഗവാൻ പരമശിവനെ ഭജിച്ചശേഷം, വീണ്ടും വടക്കോട്ട യാത്രയായി. അവിടെ, അതിസുന്ദരിമാരായ ഏഴു സ്ത്രീരത്നങ്ങളെ അദ്ദേഹം കണ്ടു. "നിങ്ങളിൽ, സ്ഥിരചിത്തയായ ഒരുവൾ മാത്രം ഇവിടെ നിന്നിട്ട്, മററുള്ളവർ പൊയ്ക്കൊൾക" എന്നു് അഷ്ടാവക്രൻ അവരോട്ട പറഞ്ഞു. അവരിൽ ഏററവും പ്രായം കൂടിയ ഒരുവൾ അവിടെ നിൽക്കുകയും മററുള്ളവർ പോവുകയും ചെയ്തു. താൻ അഷ്ടാവക്രനെ പ്രേമിക്കുന്നു എന്നവൾ അദ്ദേഹത്തോട്ട പറഞ്ഞു. അവൾ യൌവ്വനരൂപം പൂണ്ടു്, തന്നെ വിവാഹം ചെയ്യാൻ നിർബ്ബന്ധിക്കയും ചെയ്തു. പക്ഷെ, അദ്ദേഹം ഇപ്രകാരമാണു് അതിനു മറുപടി പറഞ്ഞതു്: "ഞാൻ വദാന്യനോട്ടു് പറഞ്ഞിട്ടുണ്ടു്, അദ്ദേഹത്തിൻെറ പുത്രി സുപ്രഭയെ വിവാഹം ചെയ്യാനാഗ്രഹിക്കുന്നുവെന്നു്. എനിക്കു തിരിച്ചു പോകണം." താൻ ഉത്തരദിക്കിൻെറ ദേവതയാണെന്നും, അഷ്ടാവക്രനെ പരീക്ഷിച്ചതാണെന്നും ആ സ്ത്രീരത്നം അദ്ദേഹത്തോട്ട പറഞ്ഞു. അവർ അദ്ദേഹത്തിൻെറ സത്യസന്ധതയേയും വിശ്വാസ്യതയേയും അഭിനന്ദിച്ചു് അനുഗ്രഹിക്കയും, മടങ്ങിപ്പോവാനനുവദിക്കയും ചെയ്തു. അദ്ദേഹം വദാന്യൻെറ അട്ടുത്തുചെന്നു് സുപ്രഭയെ വിവാഹം ചെയ്തു്, സന്തുഷ്ടിയോട്ടുകൂടി താമസിച്ചു. *

ബ്രഹ്മവൈവർത്തപുരാണത്തിൽ അഷ്ടാവക്രനെപ്പററി മറെറാരുകഥയുമുണ്ടു്. അസിതൻ എന്ന മുനിക്കു് ശിവൻെറ വരപ്രസാദത്താൽ ദേവലൻ എന്നൊരു പുത്രനുണ്ടായി. സ്വർല്ലോക നർത്തകിയായ രംഭ ദേവലനിൽ അനുരാഗവതിയായി. പക്ഷേ, ദേവലൻ അവളുടെ ആഗ്രഹത്തിനു വഴിപ്പെട്ടില്ല. അയാൾ വക്ര ശരീരിയായി ഭവിക്കട്ടെ എന്നു് അവൾ ശപിച്ചു. വക്ര ശരീരിയായപ്പോൾ അദ്ദേഹത്തിന്നു് അഷ്ടാവക്രൻ എന്നു പേരുണ്ടായി. അദ്ദേഹം ആറായിരം സംവ

* മഹാഭാരതം വനപർവ്വത്തിൽ ഇതു് പ്രസ്താവിക്കപ്പെട്ടിരിക്കുന്നു.

ത്സരക്കാലം തപസ്സുചെയ്തു. അനന്തരം കൃഷ്ണനും രാധയും തപസ്വിയുടെ മുമ്പിൽ പ്രത്യക്ഷപ്പെടുകയും അഷ്ടാവക്രന്റെ വൈരൂപ്യം കണ്ടു് രാധ ചിരിയ്ക്കുകയും ചെയ്തു. ശ്രീകൃഷ്ണ ഭഗവാൻ ഇപ്രകാരം പറഞ്ഞു: 'ചിരിയ്ക്കരുതു്' അദ്ദേഹം ഒരു മഹാമുനിയും ഈശ്വരഭക്തനുമാണു്." ഭഗവാൻ മുനിയെ ആലിംഗനം ചെയ്തു. വക്രതയെല്ലാം മാറി, മുനി കോമള ശരീരത്തോടുകൂടിയവനായിത്തീർന്നു. ഉപരിസ്വർഗ്ഗമായ ഗോലോകത്തുനിന്നും ഒരു സ്വർഗ്ഗീയ വാഹനം അവിടെ എത്തുകയും, രാധാകൃഷ്ണന്മാരും മുനിയും അതിൽക്കയറി ആ ഉപരിസ്വർഗ്ഗത്തിലേക്കു പോവുകയും ചെയ്തു.

## അസ്തീകൻ.

ജരൽക്കാരു മഹർഷിയുടേയും, അദ്ദേഹത്തിന്റെ പത്നിയും വാസുകിയുടെ സോദരിയുമായ ജരൽക്കാരുവിന്റേയും പുത്രനായിരുന്നു അസ്തീകൻ. നാഗരാജാവായ തക്ഷകന്റെ ദംശനമേററു് പരീക്ഷിത്തുരാജാവു് മരിച്ചശേഷം, സർപ്പവംശം നാമാവശേഷമാക്കുന്നതിനായി പരീക്ഷിത്തിന്റെ പുത്രൻ ജനമേജയൻ ഒരുസർപ്പസത്രം (യാഗം) നടത്തി. ആയിരക്കണക്കിനു് സർപ്പങ്ങൾ ഹോമാഗ്നികുണ്ഡത്തിൽ പതിച്ചു് നശിച്ചു. തീയിൽ പതിയ്ക്കാനായി, തക്ഷകനും മന്ത്രശക്തികൊണ്ടു് യാഗശാലയിലേയ്ക്കാനയിക്കപ്പെട്ടു. ആസമയം, മാതാവിന്റെ അപേക്ഷപ്രകാരം അസ്തീകൻ യാഗശാലയിലെത്തുകയും ജനമേജയനോടു് ഒരു വരം ആവശ്യപ്പെടുകയും ചെയ്തു. രാജാവു് അതനുവദിച്ചു. അപ്പോൾ അസ്തീകൻ പറഞ്ഞു, "ഈ യാഗകർമ്മം നിർത്തുക" എന്നു്. വാഗ്ദാനം പാലിയ്ക്കാൻ നിർബ്ബന്ധനായ രാജാവിനു് സർപ്പ

സത്രം അവസാനിപ്പിക്കേണ്ടിവന്നു. തക്ഷകനും, ശേഷിച്ച സർപ്പങ്ങളും ഇങ്ങിനെ നാശത്തിൽനിന്നും സംരക്ഷിക്കപ്പെട്ടു. അവർ പറഞ്ഞു: "അല്ലയോ അസ്തികി ദിവസേനയുള്ള ത്രിസന്ധ്യാവന്ദനങ്ങളുടെ കൂടെ ആരാണോ നിൻെറ നാമം ഉച്ചരിക്കുന്നതു്, അവരെല്ലാം സർപ്പദംശനമേല്ക്കാത്തവരായിത്തീരട്ടെ!" തന്മൂലമാണു് ഹിന്ദുക്കൾ നിത്യപ്രാർത്ഥനാവേളകളിൽ അദ്ദേഹത്തിൻെറ നാമം ഉച്ചരിച്ചുവരുന്നതു്.

## അത്രി.

അതിപ്രശസ്തന്മാരായ ഋഷികളിൽഒരാളാണു് അത്രി. സ്രഷ്ടാവായ ബ്രഹ്മാവിൻെറ നേത്രത്തിൽനിന്നു ജനിച്ച ആളാണു് ഇദ്ദേഹം എന്നു പറയപ്പെട്ടുന്നു. കർദ്ദമ പ്രജാപതിയുടേയും ദേവഹൂതിയുടേയും പുത്രിയായഅനസൂയയെ അത്രി വിവാഹം ചെയ്തു. സ്വായംഭുവ മനുവിൻെറയും ശതരൂപാദേവിയുടേയും പുത്രിമാരിൽ ഒരുവളായിരുന്നു ദേവഹൂതി. സമസ്ത ലോകങ്ങൾക്കും ഏകനായ ഈശ്വരനെ പ്രസാദിപ്പിക്കുവാനായി അത്രി തപസ്സുചെയ്തു. പ്രകൃതിയിലും ഗുണങ്ങളിലും ഈശ്വര തുല്യനായ ഒരു മകൻ തനിയ്ക്കുണ്ടാകണമെന്നായിരുന്നു അദ്ദേഹത്തിൻെറ ആഗ്രഹം. വരം നൽകുന്നതിനുവേണ്ടി ത്രിമൂർത്തികൾ അദ്ദേഹത്തിൻെറ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. അവരോടു് അത്രി ഇപ്രകാരം ചോദിച്ചു: "ലോകങ്ങൾക്കെല്ലാം ഈശ്വരനായിട്ടുള്ളതാരോ, ആ ഈശ്വരനെ ഉദ്ദേശിച്ചാണു് ഞാൻ പുത്രാർത്ഥം തപസ്സനുഷ്ഠിച്ചതു്. നിങ്ങളിൽ ആരാണു് ആ ഈശ്വരൻ?" "ഞങ്ങൾ മൂവരും ചേർന്നതാണു് ലോകങ്ങൾക്കെല്ലാമുള്ള ഈശ്വരൻ. അങ്ങയ്ക്കു്

മൂന്നു പുത്രന്മാരുണ്ടാകും" എന്നു് അവർ മറുപടിപറഞ്ഞു. അങ്ങിനെ, ബ്രഹ്മാവിന്റെ വരപ്രസാദത്താൽ അത്രിയ്ക്കു് സോമൻ (ചന്ദ്രദേവൻ) ജനിച്ചു. വിഷ്ണുവിന്റെ വരം കൊണ്ടു് ദത്താത്രേയൻ ജനിച്ചു. മഹേശ്വരന്റെ(ശിവൻ) വരംമൂലം ദുർവ്വാസസ്സും അത്രീപുത്രനായി ജനിച്ചു.*

രാഹു ഒരവസരത്തിൽ സൂര്യ്യചന്ദ്രന്മാരെ ആക്രമിക്കുകയും, അവരുടെ തേജസ്സു് ഇല്ലാതാക്കുകയും ചെയ്തു. അപ്പോൾ സൂര്യ്യനും ചന്ദ്രനും വേണ്ടി പകരമായി പ്രകാശം പരത്താൻ ദേവകൾ അത്രിയോടപേക്ഷിക്കയും, അദ്ദേഹം ദിവ്യശക്തി കൊണ്ടു് അപ്രകാരം ചെയ്യുകയും ഉണ്ടായി. കാലാന്തരത്തിൽ ദേവകൾ വിജയികളായി. സൂര്യ്യനും ചന്ദ്രനും വീണ്ടും പ്രകാശിച്ചു തുടങ്ങുകയും ചെയ്തു. *

ഒരവസരത്തിൽ, കുടുംബാവശ്യങ്ങൾക്കു് കുറെ ധനത്തിന്നുവേണ്ടി, പത്നി അനസൂയയുടെ അപേക്ഷപ്രകാരം അദ്ദേഹം വൈശ്യരാജാവിന്റെ അടുത്തുപോയി. അത്രി മഹർഷി രാജാവിനെ സമീപിച്ചിട്ടു്, അദ്ദേഹത്തെ സ്തുതിച്ചു. അപ്പോൾ ഗൌതമ മഹർഷി പറഞ്ഞു, "സർവ്വരുടേയും രാജാവെന്ന നിലയിൽ ഇന്ദ്രനെമാത്രമേ സ്തുതിയ്ക്കാവൂ" എന്നു്. അവർ തമ്മിൽ ഒരു തർക്കം ഉത്ഭവിച്ചു. അതു് അവർ സനൽക്കുമാര മഹർഷിയുടെ മദ്ധ്യസ്ഥതയ്ക്കു വിട്ടു. "ഭഗവാൻ വിഷ്ണുവിനെപ്പോലെ ഒരു രാജാവു് സംരക്ഷണക്രിയകൾ നിർവ്വഹിക്കുന്നതുകൊണ്ടു്, അദ്ദേഹം സ്തുതിയ്ക്കർഹനാണു്" എന്നായിരുന്നു സനൽക്കുമാരന്റെ വിധി. വൈശ്യരാജാവു് അത്രിയ്ക്കു് അളവററ ധനം നൽകി. ധനം കുടുംബത്തെ ഏല്പിച്ചിട്ടു് അത്രി തപസ്സുചെയ്യാനായി വനത്തിലേക്കു പോയി. †

---

* ഈ കഥ ഭാഗവതം നാലാം സ്കന്ധത്തിൽ പറഞ്ഞിരിക്കുന്നു.

* മഹാഭാരതം അനുശാസനപർവ്വം

വേറൊരു ഘട്ടത്തിൽ അത്രി, കാമദ വനത്തിൽ ഉഗ്ര തപസ്സുചെയ്തുകൊണ്ടു് ധ്യാനത്തിൽ മുഴുകിയിരിക്കുമ്പോൾ, ഭയങ്കരമായ വരൾച്ചമൂലം രാജ്യം വിവശമായിത്തീൎന്നു. ബാഹ്യോപാസനങ്ങൾക്കുള്ള സാമഗ്രികളൊന്നും ലഭ്യമല്ലാതിരുന്നതുകൊണ്ടു് അനസൂയ, മാനസികമായി, മണൽകൊണ്ടുണ്ടാക്കിയ ഒരു ലിംഗത്തെ ഉപാസനചെയ്തു. അത്രി, സാധാരണ മാനുഷിക ബോധാവസ്ഥയിലേയ്ക്കു തിരിച്ചു വരികയും, പത്നിയോടു് ക്ഷണത്തിൽ വെള്ളം കൊണ്ടുകൊടുക്കാനാവശ്യപ്പെടുകയും ചെയ്തു. ഒരിടത്തും വെള്ളം കാണ്മാൻ കഴിഞ്ഞില്ല. അപ്പോൾ ഗംഗാദേവി മഹൎഷിപത്നിയുടെ മുമ്പിൽ ആവിർഭവിച്ചിട്ടു് ഇപ്രകാരം പറഞ്ഞു: "ഇവിടെ ഒരു ദ്വാരമുണ്ടാക്കുക. വെള്ളം കുതിച്ചു പായും." അനസൂയ അപ്രകാരം ചെയ്യുകയും, ധാരധാരയായി നിർമ്മല ജലം പ്രവഹിക്കുകയും ചെയ്തു. മഹൎഷിപത്നി ആഹ്ലാദപൂർവം, ഒരുമാസം ദേവി അവിടെ താമസിക്കണമെന്നപേക്ഷിച്ചു. അനസൂയയുടെ ഒരുമാസത്തെ തപശ്ശക്തിയുടെ ഫലം ദാനമായി കൊടുക്കുന്നപക്ഷം അപ്രകാരം ചെയ്യാമെന്നു് ഗംഗാദേവി സമ്മതിച്ചു. വെള്ളം കുടിച്ചിട്ടു്, അത്രി ഇപ്രകാരം പറഞ്ഞു: "ഇത്രശുദ്ധവും സ്വാദിഷ്ഠവുമായ ജലം ഞാനിതുവരെ പാനം ചെയ്തിട്ടില്ല. ഇതെങ്ങിനെ കിട്ടി.?" മഹൎഷിപത്നി സംഗതികളെല്ലാം പറഞ്ഞു. അത്രി, ഗംഗാദേവിയെ ദർശിക്കാനാഗ്രഹിച്ചു. ദേവി അദ്ദേഹത്തിൻെറ മുന്നിൽ പ്രത്യക്ഷയായി. ഗംഗ എന്നും ഭൂമിയിലുണ്ടായിരിക്കാൻ അനസൂയ പ്രാൎത്ഥിച്ചു. ഒരു വർഷത്തെ തപശ്ശക്തിയുടേയും ഭർത്തൃപരിചരണത്തിന്റെയും ഫലം കൊടുക്കാമെങ്കിൽ അപ്രകാരം ചെയ്യാം എന്നായിരുന്നു ഗംഗാദേവിയുടെ മറുപടി മഹൎഷിപത്നി ആ വ്യവസ്ഥ സ്വീകരിക്കുകയും ചെയ്തു. പരമശിവൻ ലിംഗരൂപത്തിൽ പ്രത്യക്ഷപ്പെട്ടു് അത്രിയ്ക്കും അനസൂയയ്ക്കും

---

മഹാഭാരതം വനപർവ്വം.

ഒരു വരദാനം പ്രതിജ്ഞചെയ്തു. ഭഗവാൻ ലിംഗ രൂപത്തിൽ അവിടെ സ്ഥിരമായി നിവസിക്കണമെന്ന വരമാണു് അവരാവശ്യപ്പെട്ടതു്. അത്രീശ്വരൻ എന്ന നാമത്തോടുകൂടി ശിവൻ അവിടെ സ്ഥാനമുറപ്പിക്കുകയും ചെയ്തു. *

അത്രിയെ സംബന്ധിച്ചുള്ള മറ്റൊരു കഥ, വാല്മീകി രാമായണത്തിലെ മനോഹരമായ ഒരുപകഥയാണു്. അത്രിയുടേയും പത്നി അനസൂയയുടേയും പാദങ്ങളിൽ നമസ്കരിച്ചു് അനുഗ്രഹം വാങ്ങുന്നതിനായി ശ്രീരാമൻ സീതയെ കൂട്ടിക്കൊണ്ടുപോവുന്നു. സീതയുടെ പതിഭക്തിയേയും, വനവാസകാലത്തു് സീത ഭർത്താവിനെ അനുഗമിച്ചതിനേയും പററി അനസൂയ ഒട്ടേറെ ശ്ലാഘിക്കുന്നു. ശൈശവാചാരം കലശുകയും മുറിക്കുകയും ചെയ്തു എന്ന ധീരകൃത്യം അനുഷ്ഠിച്ചുകൊണ്ടു്, എങ്ങിനെയാണു് രാമൻ തന്നെ പാണിഗ്രഹണം ചെയ്തതെന്ന കഥ സീത മഹർഷിപത്നിയെ വിവരിച്ചു കേൾപ്പിക്കുന്നു. അനസൂയ, മനോഹരവും ദിവ്യവുമായ വസ്ത്രങ്ങൾ, ആഭരണങ്ങൾ, മാലകൾ എന്നിവകൊണ്ടു് സീതയെ അലങ്കരിച്ചു. ഈ അലങ്കരണവും പ്രശംസകളും രാമനെ അത്യധികമായി ആനന്ദിപ്പിച്ചു. ഇങ്ങനെ, ഋഷിപ്രധാനനായ അത്രിയോടും പത്നി അനസൂയയോടും രാമലക്ഷ്മണന്മാരും സീതാദേവിയും പ്രദർശിപ്പിച്ച ഭക്ത്യാദരങ്ങളും ഋഷീശ്വരനും പത്നിയും അവരിൽ ചൊരിഞ്ഞ വാത്സല്യപൂർവ്വമായ അനുഗ്രഹാശിസ്സുകളും ആ ഭാരതീയ മഹാപുരാണത്തിലെ ഹൃദയഹാരിയായ ഒരുപകഥയായിത്തീർന്നിട്ടുണ്ടു്.

അനസൂയയുടെ ജീവിതത്തിൽ മറെറാരു മനോഹരസംഭവവുമുണ്ടായി. അനസൂയയുടെ പാതിവ്രത്യശക്തിയെപ്പററി സാവിത്രീകമായുണ്ടായിക്കൊണ്ടിരിക്കുന്ന പ്രശംസകൾ

* ശിവമഹാപുരാണത്തിലുള്ളതാണു് ഈ കഥ.

അവർ അർഹയാണോ എന്നൊന്നറിയുവാൻ ത്രിമൂർത്തികളോട്ട് അവരുടെ ഭാര്യമാർ (ലക്ഷ്മിയും പാർവ്വതിയും സരസ്വതിയും) ആവശ്യപ്പെട്ടു. ത്രിമൂർത്തികൾ സ്വന്ത രൂപത്തിൽ തന്നെ, ഭിക്ഷുക്കളായി (ഭക്ഷണത്തിന്ന്) അനസൂയയുടെ ആശ്രമത്തിലേക്കുചെന്നു. ഇലയിട്ട് ഭക്ഷണം വിളമ്പാനാരംഭിച്ചപ്പോൾ അവർ പറഞ്ഞു, "ഭവതി യാതൊരു വസ്ത്രവും ധരിക്കാതെ വിളമ്പിയാലേ ഞങ്ങൾ ഭക്ഷിക്കുകയുള്ളൂ" എന്ന്. തപശ്ശക്തികൊണ്ട് മഹർഷിപത്നി അവരെ, അപ്പോൾ പ്രസവിച്ച മൂന്നു ശിശുക്കളായി രൂപാന്തരപ്പെടുത്തുകയും, ആഹാരം കൊടുത്ത് ശിശുക്കളെ തൊട്ടിലിൽ കിടത്തി ഉറക്കുകയും ചെയ്തു. ത്രിമൂർത്തികളുടെ പത്നിമാരായ ദേവിമാർ, തങ്ങളുടെ പരീക്ഷണത്തിന്റെ ഫലമറിഞ്ഞ് ഉടനെ മഹർഷിപത്നിയെ സമീപിച്ചു. അവർ ക്ഷമാപണം ചെയ്യുകയും അനസൂയയുടെ സത്യസന്ധതയേയും പാതിവ്രത്യശക്തിയേയും പററി സ്തുതിക്കുകയും ചെയ്തു. അനന്തരം മഹർഷിപത്നി, ബ്രഹ്മാ വിഷ്ണു മഹേശ്വരന്മാരെ പൂർവ്വരൂപത്തിലാക്കിത്തീർത്തു.

## ആനന്ദൻ (ചാക്ഷുഷൻ)

അനാമിത്രന്റെ മകനായിട്ടാണ് ഇദ്ദേഹം ജനിച്ചത്. അമ്മ മകനെ അത്യധികം ഓമനിച്ചു. കുട്ടി ഇതുകണ്ട് ചിരിച്ചു. എന്തിനാണ് ചിരിച്ചതെന്ന് മാതാവ് ചോദിച്ചപ്പോൾ അയാൾ പറഞ്ഞു: "അമ്മേ, രണ്ടു മാർജ്ജാരന്മാരെ കാണുന്നില്ലേ? നിങ്ങൾ എന്നെ സ്വന്തമായി കണക്കാക്കുന്നു. അവ, എന്നെ അവയുടെ ഇരയായും കണക്കാക്കുന്നു." കുറെ

കഴിഞ്ഞപ്പോൾ അതിലൊരു മാർജ്ജാരൻ കുട്ടിയെ എടുത്തു കൊണ്ടുപോയി വിക്രാന്തൻ എന്നൊരു രാജാവിനു ജനിച്ച രാജകുമാരന്റെ തൊട്ടിലിൽ കിടത്തുകയും, രാജാവിന്റെ മകനെ എടുത്തു് മറ്റൊരു കുട്ടിയുടെ തൊട്ടിലിൽ കിടത്തുകയും ചെയ്തു. പൂച്ച, ഒടുവിൽപ്പറഞ്ഞ തൊട്ടിലിലെ കുട്ടിയെ കൊന്നു് ഭക്ഷിച്ചു. കൊട്ടാരത്തിലെ തൊട്ടിലിൽ കിടന്ന കുട്ടിയെ വിക്രാന്തരാജാവു് ആനന്ദൻ എന്നു വിളിച്ചു. കുട്ടിയുടെ ഉപനയന സമയത്തു്, അമ്മയെ—രാജ്ഞിയെ—നമസ്കരിക്കാൻ പുരോഹിതൻ ആവശ്യപ്പെട്ടു. "രാജ്ഞിയുടെ മകൻ മറ്റൊരു സ്ഥലത്തു് ജീവിച്ചുവരികയാണു്. ഞാൻ മറ്റൊരു സ്ത്രീയുടെ കുട്ടിയാണു്" എന്നു് അവൻ മറുപടി പറഞ്ഞു. അനന്തരം ബാലൻ എല്ലാ സംഗതികളും വിവരിച്ചുകൊണ്ടു് ഇപ്രകാരം പറഞ്ഞു: "നമ്മുടെ പല ജന്മങ്ങളിലായി ഓരോരുത്തർക്കും ഒട്ടനേകം മാതാക്കളുണ്ടു്. ജീവന്മരണങ്ങൾക്ക പരിയായിത്തീരുകയാണു് നാം വേണ്ടതു്." അയാൾ ഉഗ്രതപസ്സിലേർപ്പെട്ടു. ബ്രഹ്മദേവൻ പ്രത്യക്ഷനായി ഇപ്രകാരം അരുളിച്ചെയ്തു: "നീ ആറാം മനുവായി ജനിച്ചു് ലോകത്തെ ധർമ്മമാർഗ്ഗത്തിൽ ചരിക്കാൻ സഹായിക്കേണ്ടിയിരിക്കുന്നു." അതിനെത്തുടർന്നു് ആനന്ദൻ തപസ്സവസാനിപ്പിച്ചു. പിന്നീടു അദ്ദേഹം, മനുക്കളിൽ ആറാമനായ ചാക്ഷുഷ മനുവായി ജനിക്കുകയും ലോകത്തെ ധർമ്മപഥത്തിലൂടെ നയിക്കുകയും ചെയ്തു. (മാർക്കണ്ഡേയ പുരാണത്തിലുള്ളതാണു് ഈ കഥ.)

ഈ മുനിക്കു് അക്ഷസൂത്രഎന്ന ഷേരായ, അത്യന്തം പതിവ്രതയും ഭക്തയുമായ ഒരു ഷത്നിയുണ്ടായിരുന്നു. അവ

## ആപസ്തംബൻ.

ളുടെ പുത്രനാണു് കാർക്കി. ഒരു ബ്രാഹ്മണനു് ഒരവസരത്തിൽ ശ്രാദ്ധമൂട്ടേണ്ടി വന്നപ്പോൾ അനുയോജ്യരായ ബ്രാഹ്മണരെ കിട്ടാതെ വന്നു. അയാൾ ദർഭ വിരിച്ചു്, പൂർവ്വികന്മാരെയും വിശ്വദേവന്മാരെയും മഹാവിഷ്ണുവിനെയും ആവാഹിച്ചു് പ്രാർത്ഥിച്ചു. തൽക്ഷണം ആപസ്തംബൻ അവിടെ പ്രത്യക്ഷനായി. ബ്രാഹ്മണൻ അദ്ദേഹത്തിനു ഭോജനം നൽകി, പതിവനുസരിച്ചു്, ''സംതൃപ്തനായോ?'' എന്ന ചോദ്യം ചോദിച്ചു. സാധാരണ പതിവുള്ളതുപോലെ ''എനിക്കു തൃപ്തിയായി'' എന്ന മറുപടി പറയുന്നതിനു പകരം ആപസ്തംബൻ പറഞ്ഞു, ''എനിക്കു ഒരുരുള ചോറും കുറെ തൈരും തരിക'' എന്നു്. ഇപ്രകാരമുള്ള ഒരു മറുപടി മൂലം ശ്രാദ്ധം വിഫലമായിത്തീർന്നതുകൊണ്ടു് ബ്രാഹ്മണൻ ക്രോധിഷ്ഠനാവുകയും, ഉള്ളംകയ്യിൽ ജലമെടുത്തു വീഴ്ത്തിക്കൊണ്ടു് ഒരു ശാപവചനമുച്ചരിക്കുകയും ചെയ്തു. ''ജലം താഴോട്ടു പതിക്കാതിരിക്കട്ടെ!'' എന്നു് മുനിയും പറഞ്ഞു. ആ അത്ഭുതം സംഭവിച്ചു. അങ്ങിനെ അദ്ദേഹം ആപസ്തംബൻ (വെള്ളം താഴെ വീഴാതെ തടഞ്ഞവൻ) എന്ന പേരിനർഹനായി. ആപസ്തംബൻ ബ്രാഹ്മണനോടു് ഇപ്രകാരം പറഞ്ഞു: ''ശ്രാദ്ധബ്രാഹ്മണരെ അത്രയധികം പരിശോധിക്കാതിരിക്കുക. ദുർമ്മാർഗ്ഗികളല്ലാത്തവരും ഗായത്രി മന്ത്രം ജപിക്കുന്നവരുമാണെങ്കിൽ, അങ്ങനെയുള്ളവരെ കിട്ടിയാൽ ശ്രാദ്ധത്തിനു സ്വീകരിക്കുക.'' (ബ്രഹ്മപുരാണത്തിലുള്ളതാണു് ഈ കഥ.)

ഒരിയ്ക്കൽ അഗസ്ത്യമഹർഷി ആപസ്തംബന്റെ ആശ്രമത്തിൽ ചെന്നു. "ആരാണ് സർവ്വേശ്വരൻ? ബ്രഹ്മാവോ, വിഷ്ണുവോ, ശിവനോ?" എന്ന് ആപസ്തംബൻ ചോദിച്ചു. അഗസ്ത്യൻമറുപടി പറഞ്ഞു: "ഏകനും നാമരൂപങ്ങൾക്കതീതനുമായ സർവ്വേശ്വരന്റെ ഓരോരോ ഭാവമാണ് ഓരോരുത്തരും. അവരെല്ലാം ഏകവും ഏകമാത്രവുമത്രെ." ശിവപ്രീതിയുണ്ടാകുന്നതിനുള്ള ജ്ഞാനം അഗസ്ത്യൻ അദ്ദേഹത്തിനുപദേശിച്ചു. ഗൌതമീനദിയുടെ തീരത്തു തപസ്സുചെയ്ത് ആപസ്തംബൻ പരമശിവനെ പ്രസാദിപ്പിക്കുകയും, ശിവൻ പ്രത്യക്ഷപ്പെട്ട് ഇപ്രകാരം അനുഗ്രഹിയ്ക്കുകയും ചെയ്തു. "ഈ സ്ഥലം ആപസ്തംബതീർത്ഥമെന്ന പേരിലറിയപ്പെടട്ടെ! ആരാണോ ഇവിടെ സ്നാനംചെയ്യുന്നതു്, അവർക്കു് ദിവ്യജ്ഞാനമുണ്ടാവും." (ഇതും ബ്രഹ്മപുരാണത്തിലുള്ളതാണ്.)

ആപസ്തംബൻ, ഒരു സ്മൃതിയും, രണ്ടു മന്ത്രസൂക്തങ്ങൾ ഉൾക്കൊള്ളുന്ന ഒരു ഗൃഹ്യസൂത്ര സംഗ്രഹവും ലോകത്തിനു് നൽകിയിട്ടുണ്ട്. അസംഖ്യം ഹിന്ദുക്കൾ ഇന്നും ഇതിനെ പിന്തുടർന്നു വരുന്നു. തന്റെ 'സൂത്ര'ങ്ങളിൽ അദ്ദേഹം പറയുന്നു, "നിയമാനുഷ്ഠാനം (ഇന്ദ്രിയ നിയന്ത്രണം) ഇല്ലാത്തതുകൊണ്ടു് ഋഷികൾ ഇക്കാലത്തു ജനിക്കുന്നില്ല" എന്നു്. (ഋഷ്യയോ അവർഷു ന ജായന്തെ നിയംത്രിക്രമാമം)

പ്രാക്ഷ, പിൽക്കാലങ്ങളിലും വൈദിക കാലത്തെ ഋഷിമാരെപ്പോലെയുള്ള ശ്രേഷ്ഠന്മാരായ യോഗികൾ—അത്രതന്നെ ഔൽകൃഷ്ട്യം കല്പിക്കുന്നില്ലെങ്കിലും—ജാതരായിട്ടുണ്ടെന്നു് നമ്മുടെ അനുഭവം വെളിപ്പെടുത്തുന്നുണ്ട്. ദക്ഷിണേന്ത്യയിലും പശ്ചിമേന്ത്യയിലും ഉത്തരേന്ത്യയിലും ഉണ്ടായിരുന്ന മദ്ധ്യകാലത്തെ യോഗികളായ ശങ്കരാചാര്യർ, രാമാനുജാചാര്യർ, മാധ്വാചാര്യർ, വല്ലഭാചാര്യർ, ചൈത

ന്യൻ തുടങ്ങിയുള്ളവരെപ്പററിയാണു് ഇവിടെ സൂചിപ്പിക്കുന്നതു്.]

ആരുണി.

അയോധ ധൌമ്യൻ എന്ന മുനിയുടെ ശിഷ്യനായിരുന്നു ഇദ്ദേഹം. ഗുരു ശിഷ്യനോടു പറഞ്ഞു: "കരയിൽപൊട്ടലുണ്ടായി, ഒരു വിടവുൽഭവിച്ചിരിക്കുന്നു. വെള്ളം ചോരന്നൊഴുകിക്കൊണ്ടിരിക്കയാണു്. ആ വിടവു് അടയ്ക്കുക." ആരുണി അവിടെ ചെന്നെങ്കിലും, വെള്ളം ഒഴുകുന്നതുനിൎത്തുവാൻ കഴിവുണ്ടായില്ല. അതിനാൽ അയാൾ ആ സ്ഥലത്തു കിടക്കുകയും, ഒഴുക്കു തടയുകയും ചെയ്തു. ഗുരു തന്റെ നിയോഗത്തെപ്പററിയെല്ലാം മറന്നു. കുറെനാൾ കഴിഞ്ഞപ്പോൾ അദ്ദേഹം മററു ശിഷ്യന്മാരോടു ചോദിച്ചു, ആരുണി എവിടെ എന്നു്. "വെള്ളം വാൎന്നൊഴുകുന്ന വിടവു് അടയ്ക്കാൻ ഗുരു ചില ദിവസങ്ങൾക്കുമുമ്പു് ആരുണിയെ അയച്ചുവല്ലോ" എന്നു് അവർ മറുപടി പറഞ്ഞു. അദ്ദേഹം അത്യന്തം വ്യസനിക്കുകയും വയൽക്കരയിലേക്കോടുകയും ചെയ്തു. പൊട്ടലുണ്ടായ സ്ഥലത്തു് ആരുണി കിടക്കുന്നതാണു് അദ്ദേഹം കണ്ടതു്. ഗുരു ശിഷ്യനെ അനുഗ്രഹിച്ചു് ഇപ്രകാരം പറഞ്ഞു: "ഇനി വെള്ളം ഒഴുകിപൊയ്ക്കൊള്ളട്ടെ. ഇനിമേലിൽ നിന്റെ പേരു് ഉദ്ദാലകൻ എന്നായിരിക്കും. എന്നുവെച്ചാൽ, ഒരു വിടവിൽക്കൂടി ഇഷ്ടാനുസരണം വെള്ളം ഒഴുകാൻ അനുവദിക്കുന്നവൻ എന്നൎത്ഥം. സകല വേദങ്ങളെപ്പററിയുമുള്ള ജ്ഞാനം എക്കാലവും നിനക്കു് ഏദിസ്ഥമായിരിക്കും" ആരുണി ഇപ്രകാരം ഒരു മഹായോഗിയായിത്തീൎന്നു. *

* മഹാഭാരതം ആദിപർവ്വത്തിൽ ഈ കഥയുണ്ടു്.

ഈശ്വരന്റെ സമ്പൂർണ്ണ ദർശനം സിദ്ധിച്ചിട്ടുള്ള മഹായോഗിയായിരുന്നു ഇദ്ദേഹം. യോഗികളുടെ ഒരു സമ്മേളനത്തിൽ ഇദ്ദേഹം സംബന്ധിച്ചിരുന്നപ്പോൾ, പഞ്ചശിഖൻ എന്ന ഋഷി അവിടെ ആഗതനായി. അദ്ദേഹം ആത്മീയ വിഷയങ്ങളെക്കുറിച്ച് സുസൂക്ഷ്മമായ പ്രശ്നങ്ങൾ അവതരിപ്പിച്ചു. ആസുരി അവയെല്ലാം മറുപടി പറയുകയും, പരബ്രഹ്മത്തെപ്പററി അത്യത്ഭുതകരമായ ഒരു വിവരണം നൽകുകയും ചെയ്തു. കപിലയിൽ നിന്നാണ് ഈ വിജ്ഞാനം അദ്ദേഹത്തിന് സിദ്ധിച്ചതെന്ന് ഭാഗവതത്തിൽ പറയുന്നു. പഞ്ചശിഖൻ, ആസുരിയുടെ ഒരു വലിയ ആരാധകനായിത്തീരുകയും, ആസുരി അദ്ദേഹത്തെ ശിഷ്യനായി സ്വീകരിക്കുകയും ചെയ്തു. പഞ്ചശിഖനെ, ആസുരിയുടെ പത്നി കപില സ്വന്തം കുട്ടിയെപ്പോലെ കണക്കാക്കി (മഹാഭാരതം ശാന്തിപർവ്വം)

**ആസുരി.**

ഉൽക്കൃഷ്ട സിദ്ധികളോടുകൂടിയവനായിരുന്നു ഈ മഹാമുനി. ഒരുഗ്രഹത്തിൽനിന്ന് മറെറാരു ഗ്രഹത്തിലേക്കും, ഒരു നക്ഷത്ര മണ്ഡലത്തിൽനിന്ന് മറെറാരു നക്ഷത്രമണ്ഡലത്തിലേക്കും, സ്വർല്ലോകത്തിലേക്കു തന്നെയും പോകാൻ ഇദ്ദേഹത്തിന് കഴിവുണ്ടായിരുന്നു. ഒരിക്കൽ ഇദ്ദേഹം ഇന്ദ്രന്റെ സ്വർഗ്ഗത്തിൽ ചെന്നു. ഇന്ദ്രൻ ഈ മുനിക്ക് അമൃതം പാനം ചെയ്യാൻ കൊടുക്കുകയും, അപ്സരസ്ത്രീകളെക്കൊണ്ട് ഇദ്ദേഹത്തിന്റെ മുമ്പിൽ നൃത്തം ചെയ്യിക്കുകയും ചെയ്തു. സ്വർഗ്ഗത്തിലെ പ്രതാപങ്ങളും മഹിമകളുമെല്ലാം അദ്ദേഹം നോക്കിക്കാണുകയും, ഇത്തരം ഒരു സ്വർഗ്ഗ

**ആത്രേയൻ.**

ത്തിൽ ജയിക്കാനുള്ള ആന്തര ചോദന മൂലയിൽ ശ്രദ്ധമൂല മായിത്തീരുകയും ചെയ്തു. ആശ്രമത്തിലേയ്ക്കു മടങ്ങിയിട്ട് അദ്ദേഹം പത്നിയോടു പറഞ്ഞു: "ഞാനീ വൃത്തികെട്ട സ്ഥലം വെറുക്കുന്നു. ഇന്ദ്രന്റെ സ്വർഗ്ഗംപോലുള്ള ഒരു സ്വർഗ്ഗത്തിൽ എനിക്കു വസിക്കണം." അദ്ദേഹത്തെ ഇതിൽനിന്നു പിന്തിരിപ്പിക്കാൻ പത്നി ചെയ്ത ശ്രമം വിഫലമായി. തനിയ്ക്കും ഒരു സ്വർഗ്ഗം നിർമ്മിച്ചു തരുവാൻ മുനി വിശ്വ കർമ്മാവിനോടപേക്ഷിച്ചു. വിശ്വകർമ്മാവ് അതു സാധിച്ചു കൊടുക്കുകയും, ആത്രേയൻ ആഡംബര സമന്വിതം അവിടെ താമസിക്കുകയും ചെയ്തു. ഇന്ദ്രസ്വർഗ്ഗംപോലുള്ള ഒരു സ്വർ ഗ്ഗത്തിൽ അദ്ദേഹം നിവസിക്കുന്ന വിവരം അസുരന്മാർ അറിഞ്ഞു്, അവർ അദ്ദേഹത്തെ ആക്രമിച്ചു. ഒടുവിൽ ഇങ്ങനെ ആപൽക്കാരിയായിത്തീന്ന ഈ പുതിയ സ്വർഗ്ഗം തടക്കിയെടുക്കാൻ ആത്മഭീതിമൂലം അദ്ദേഹം വിശ്വകർമ്മാ വിനോടാവശ്യപ്പെടേണ്ടിവന്നു. ഗൌതമീ തീരത്തുള്ള തന്റെ പഴയ ആശ്രമത്തിലേയ്ക്കു് ആത്രേയൻ മടങ്ങുകയും, സംതൃപ്തിയോടും സമാധാനത്തോടുംകൂടി അവിടെ താമസിച്ചു് ഈശ്വര സാരൂപ്യം പ്രാപിക്കുകയും ചെയ്തു. *

## ഇന്ദ്രോദൻ (ശൌനകൻ)

ഒരിയ്ക്കൽ ജനമേജയരാജാവു് ഒരുബ്രാഹ്മണനെ കൊല്ലു കയും, തൽക്ഷണം അദ്ദേഹത്തെ ബ്രഹ്മഹത്തി (രക്ഷസ്സ്) ബാധിക്കുകയും ചെയ്തു. ഋഷിമാരോടു് അദ്ദേഹം ഇതിന്റെ പരിഹാരത്തിനു വേണ്ടി പ്രാർത്ഥിച്ചു. "എന്റെ ദുഷ്കൃത്യത്തിൽ ഞാൻ പശ്ചാത്തപിക്കുന്നു. അനന്തര ഗതിയെപ്പറ്റി എനിക്കു വലിയഭയമുണ്ട്. എന്നെ രക്ഷിക്കുക" എന്നദ്ദേഹം പറഞ്ഞു. ഇന്ദ്രോദൻ, അല്ലെങ്കിൽ

---

* ബ്രഹ്മപുരാണം

ശൌനകൻ (ശുനകമഹർഷിയുടെ പുത്രൻ) ഇപ്രകാരം പറഞ്ഞു: "കുട്ടത്തറവൻപാപമാണ് അങ്ങു് ചെയ്തിരിക്കുന്നതു്. പക്ഷെ, അങ്ങേയ്ക്കു് യഥാർത്ഥമായ പശ്ചാത്താപം ഉണ്ടായിരിക്കുന്നു. പുണ്യസ്ഥലങ്ങളിലേയ്ക്കു് ഒരു തീർത്ഥയാത്രപോയി, കുരുക്ഷേത്രം, സരസ്വതീനദിയിലെ പൃഥൂദകം, പുഷ്കരം, പ്രഭാസം, മാനസം മുതലായ പുണ്യതീർത്ഥങ്ങളിൽ സ്നാനം ചെയ്യുക. ഇനിമേൽ വിശുദ്ധവും ധാർമ്മികവുമായ ജീവിതം നയിക്കുക. ഒരു ധർമ്മാത്മാവായിത്തീരുക. സൂര്യൻ, തന്റെ രശ്മികൾമൂലം ഏതു വിധത്തിൽ അന്ധകാരത്തെ നിർമ്മാർജ്ജനം ചെയ്യുന്നുവോ, ആ വിധം, ഇത്തരം ചര്യകളാൽ അങ്ങേയ്ക്കും എല്ലാവിധ പാപങ്ങളേയും അകററിക്കളവാൻ കഴിവുണ്ടാകും." രാജാവു്, ഋഷി പറഞ്ഞതെല്ലാം അതേപടി അനുസരിച്ചു. ജനമേജയൻ നടത്തിയ അശ്വമേധയജ്ഞത്തിൽ ഋഷി കാർമ്മികത്വം നിർവ്വഹിക്കുകയുംചെയ്തു. (മഹാഭാരതം ശാന്തിപർവ്വത്തിൽ ഈ കഥ വിവരിച്ചിരിക്കുന്നു.)

## ഉപകോസലൻ.

(താഴെ, സത്യകാമനെപ്പററി പറയുന്ന ഭാഗം നോക്കുക.)

**ഉപമന്യു.**

വ്യാഘ്രപാദ മഹർഷിക്കു് ഉപമന്യു എന്നൊരു പുത്രനുണ്ടായിരുന്നു. ഈ ബാലൻ ഒരു ഋഷിയുടെ ആശ്രമത്തിൽ നിന്നും പാൽ കുടിക്കുകയും, സ്വഗൃഹത്തിൽ ചെന്നിട്ടു് അമ്മയോടു് പാൽ ആവശ്യപ്പെടുകയും ചെയ്തു. "നിനക്കു് പാൽ തരാനുള്ള സമ്പത്തു് നമുക്കില്ല" എന്നായിരുന്നു മാതാവിന്റെ മറുപടി. അവർ അവനു്, വെള്ളത്തിൽ മാവുകലക്കിക്കൊടുത്തു. ഋഷികുമാരനു് അതിന്റെ

സ്വാദ്‌ പിടിച്ചില്ല. അവൻ വീണ്ടും പാലിനാവശ്യപ്പെട്ടു. അമ്മ പറഞ്ഞു: "തപസ്സുചെയ്ത്‌ ശിവനെ പ്രസാദിപ്പിക്കുക. അദ്ദേഹം നിന്റെ ഇഷ്ടം സാധിപ്പിക്കും." ആയിരംസംവത്സരം അവൻ തപസ്സുചെയ്തു. ശിവൻ ആ ബാലനിൽ പ്രീതനാവുകയും, ഇന്ദ്രന്റെ രൂപമവലംബിച്ച്‌ അവന്റെ മുമ്പിൽ പ്രത്യക്ഷപ്പെട്ട്‌ ഒരു വരം ആവശ്യപ്പെട്ടുകൊള്ളാൻ പറയുകയും ചെയ്തു. "ശിവനിൽ നിന്നല്ലാതെ മറ്റാരിലുംനിന്ന്‌ എനിയ്ക്ക്‌ വരം ആവശ്യമില്ല" എന്നായിരുന്നു ഉപമന്യുവിന്റെ മറുപടി. അനന്തരം ശിവൻ സ്വന്തരൂപത്തിൽ പ്രത്യക്ഷപ്പെട്ട്‌, അവനോട്‌ എന്തു വരം വേണമെന്നു ചോദിച്ചു. എനിയ്ക്ക്‌ ത്രികാലജ്ഞാനം (ഭൂതം, വർത്തമാനം, ഭാവി — ഈ മൂന്നു കാലങ്ങളെക്കുറിച്ചുമുള്ള അറിവ്‌) നൽകിയാലും. എനിയ്ക്ക്‌ വേണ്ടുവോളം പാലും ഭക്ഷണവും നൽകുക. ഞങ്ങളുടെ ആശ്രമത്തിൽ നിവസിക്കുകയും ചെയ്യുക"—ഇതാണ്‌ ഋഷികുമാരൻ ചോദിച്ച വരം. പരമശിവൻ എല്ലാ വരങ്ങളും നൽകി. (മഹാഭാരതം അനുശാസന പർവ്വത്തിൽ ഈ കഥ പറഞ്ഞിരിക്കുന്നു.)

ഒരവസരത്തിൽ ഉപമന്യുവിന്റെ പശുക്കളെ അയച്ചു കൊണ്ടുപോകാൻ അയാളുടെ ഗുരു ആവശ്യപ്പെടുകയും, ശിഷ്യൻ അപ്രകാരം ചെയ്യുകയും ചെയ്തു. അയാൾ ഭിക്ഷയെടുത്ത്‌ അതെല്ലാം ഗുരുവിനു കൊടുക്കുക പതിവായിരുന്നു. എന്നിട്ടും അയാൾ തടിച്ചു ശരീരത്തോടുകൂടിയവനും സന്തോഷവാനും ആയി കാണപ്പെട്ടു. ഗുരു ഉപമന്യുവിനോടു ചോദിച്ചു: "ഭിക്ഷകൊണ്ടു കിട്ടുന്ന ഭക്ഷണസാധനമെല്ലാം നീ ഞങ്ങൾക്കു തരുന്നു. എന്നിട്ടും നീ തടിച്ചവനും ആഹ്ലാദവാനുമായി കാണുന്നു. ഇതെങ്ങിനെ സംഭവിക്കുന്നു?" ശിഷ്യൻ മറുപടി പറഞ്ഞു, "സംഭരിക്കുന്ന ഭിക്ഷയെല്ലാം അങ്ങേയ്ക്കുതന്നിട്ട്‌, ഞാൻ എനിയ്ക്കുവേണ്ടി പിന്നീട്‌ ഭിക്ഷ വാങ്ങുന്നു" എന്ന്‌. അതു തെറ്റാണ്‌; അപ്രകാരം ചെയ്യരുത്‌ എന്നു

ഗുരു വിലക്കി. ഉപമന്യു അങ്ങനെ ചെയ്യാതായി. എന്നിട്ടും അയാൾ സുഖശരീരിയും ഉല്ലാസവാനും ആയി കാണപ്പെട്ടു. "ഇതെങ്ങിനെ സംഭവിക്കുന്നു?" എന്നു് ഗുരു വീണ്ടും ചോദിച്ചു. താൻ സംരക്ഷിക്കുന്ന പശുക്കളിൽ ചിലതിന്റെ പാൽ കുടിക്കാറുള്ളതുകൊണ്ടാണെന്നായിരുന്നു ശിഷ്യന്റെ മറുപടി. "അതു തെറ്റാണു്; അങ്ങിനെ ചെയ്യരുതു്" എന്നു് ഗുരു വീണ്ടും വിലക്കി. ഉപമന്യു അതും ചെയ്യാതായി; എങ്കിലും അയാളുടെ ശരീരവും ഭാവവും മുന്നേപ്പോലെ തന്നെയിരുന്നു. ഗുരു പഴയ ചോദ്യം വീണ്ടും ആവർത്തിച്ചപ്പോൾ ഉപമന്യു പറഞ്ഞതു്, ഞാൻ പാൽ കുടിക്കുന്നില്ലെങ്കിലും, പാലിനോടുകൂടി വീഴുന്ന പത കഴിക്കുന്നു എന്നാണു്. അതും ചെയ്യരുതെന്നു് ഗുരു വിലക്കി. വിശപ്പുകാരണം ഉപമന്യു, എരുക്കിന്റെ ഇല ഭക്ഷിച്ചു തുടങ്ങി. അയാൾ അന്ധനായി ഭവിക്കുകയും, ഒരു കിണററിൽ വീഴുകയും ചെയ്തു. ഗുരു വന്നു് ഉപമന്യുവിനെ വിളിച്ചു. താൻ ഈ കിണററിൽ വീണിരിക്കയാണെന്നു പറഞ്ഞുകൊണ്ടു്, കാര്യങ്ങളെല്ലാം ഗുരുവിനെ അറിയിച്ചു. ഗുരു ഇപ്രകാരം പറഞ്ഞു: "ഞാൻ വളരെ വ്യസനിക്കുന്നു. അശ്വിനീദേവന്മാരെ പ്രാർത്ഥിക്കുക. അവർ നിനക്കു് കാഴ്ച നൽകും." അനന്തരം ഉപമന്യു ഗുരുസന്നിധിയിൽ എത്തിയിട്ടു്, നടന്ന സംഭവങ്ങളെല്ലാം വിവരിച്ചു പറഞ്ഞു. ഗുരു അയാളെ അനുഗ്രഹിച്ചുകൊണ്ടു്, "സകല വേദങ്ങളും നിനക്കു് ഹൃദിസ്ഥമാകട്ടെ!" എന്നാശംസിച്ചു. ഉപമന്യു പ്രശസ്തനായ ഒരു ഋഷിയായിത്തീരുകയും ചെയ്തു. *

ശിവഭക്തന്മാരും, മഹാ സിദ്ധന്മാരുമായവരുടെ ജീവിതകഥകൾ വിവരിക്കുന്ന 'ശിവഭക്തവിലാസം' എന്നൊരു

---

* മഹാഭാരതം ആദിപർവ്വത്തിൽ ഈ കഥ വിവരിച്ചിരിക്കുന്നു.

ജീവചരിത്രഗ്രന്ഥം ഉപമന്യ ലോകത്തിന്ന് നൽകിയിട്ടുള്ളതായി പ്രസ്താവിച്ചു കാൺമാനുണ്ട്.

## ഉദങ്കൻ.

ഭഗവാൻ വിഷ്ണുവിനെ പ്രീതിപ്പെടുത്തുന്നതിനായി ഉദങ്ക മഹർഷി അതുല്യമായ തപസ്സനുഷ്ഠിച്ചു. വിഷ്ണു പ്രത്യക്ഷപ്പെട്ട് ഇപ്രകാരം അരുളിച്ചെയ്തു: "അങ്ങയുടെ തപശ്ചര്യയിൽ ഞാൻ സന്തുഷ്ടനായിരിക്കുന്നു. ഒരു വരം ചോദിച്ചുകൊള്ളുക." "പ്രഭോ! എനിക്കു് അങ്ങയിൽ ഒരിക്കലും നശിക്കാത്ത ഭക്തിയുണ്ടാവാൻ വരം തരിക"എന്നു് ഉദങ്കൻ മറുപടി പറഞ്ഞു.

"അങ്ങിനെ ഭവിക്കട്ടെ. ഞാൻ ഈ വരംകൂടി തരുന്നു. അങ്ങയുടെ നിയോഗത്താൽ, സൂര്യവംശത്തിൽ പിറന്ന കുവലയാശ്വൻ എന്ന രാജാവു് ദുന്ദു എന്ന അസുരനെ വധിച്ചു്, ലോകത്തെ അവന്റെ പീഡയിൽ നിന്നും മുക്തമാക്കട്ടെ." പിൽക്കാലത്തു്, മഹർഷിയുടെ ആജ്ഞയനുസരിച്ചു്, കുവലയാശ്വൻ ആ അസുരനെ കൊന്നു. ഒരു വരം അപേക്ഷിക്കാൻ ദേവന്മാർ അദ്ദേഹത്തോടാവശ്യപ്പെട്ടു. അദ്ദേഹം പറഞ്ഞു: "ധാരാളമായി ദാനം ചെയ്യാനുതകത്തക്കവിധം എനിക്കു് അളവററ സമ്പത്തുണ്ടാകട്ടെ! എപ്പോഴും എനിക്കു് വിജയം കൈവരട്ടെ! എന്റെ മനസ്സു് എപ്പോഴും ധർമ്മമാർഗ്ഗത്തിൽ ചരിക്കട്ടെ! ഭഗവാൻ വിഷ്ണുവിനോടുള്ള എന്റെ ഭക്തി ഉപര്യുപരി വർദ്ധിച്ചു വരട്ടെ! അവസാനമായി, എനിക്കു് മോക്ഷവും ലഭിക്കട്ടെ!" ദേവകൾ ഈ വരം നൽകുകയും ചെയ്തു. *

* മഹാഭാരതം വനപർവ്വത്തിൽ ഈ കഥയുണ്ടു്.

ഗൌതമ മഹർഷിയുടെ ശിഷ്യനായ ഒരു രണ്ടാം ഉദ ങ്കനെപ്പററിയും മഹാഭാരതത്തിൽ പറഞ്ഞിട്ടുണ്ട്. അദ്ധ്യ യനകാലം അവസാനിച്ചപ്പോൾ, താൻ എന്താണ് ഗുരുദ ക്ഷിണ നൽകേണ്ടതെന്ന് ഈ ഉദങ്കൻ ഗൌതമനോട്ട ചോദിച്ചു. ഗുരു സ്വപുത്രിയെ ഉദങ്കനു വിവാഹം ചെയ്തു കൊടുക്കുകയുണ്ടായി. "എൻെറ പത്നി അഹല്യയോടു ചോ ദിക്കുക, ഗുരുദക്ഷിണയായി അവൾക്കെന്താണു വേണ്ടതെ ന്നു" എന്നാണ് മഹർഷി മറുപടി പറഞ്ഞത്. "സൌ ദാസ രാജാവിൻെറ രാജ്ഞിയുടെ കുണ്ഡലങ്ങൾ എനിയ്ക്കു വേണം" എന്ന് അഹല്യ ഭർത്തൃശിഷ്യനോടു പറഞ്ഞു. ഉദങ്കൻ സൌദാസനെ പോയി കണ്ടു. വസിഷ്ഠൻെറ ഒരു ശാപം ഹേതുവായി സൌദാസൻ അക്കാലത്ത് നരമാംസം ഭക്ഷിച്ച് ജീവിക്കുകയായിരുന്നു. അയാൾ ഉദങ്കനെ വധി ക്കാൻ മുതിന്നു. "ഗുരുദക്ഷിണ നൽകിയ ശേഷം ഞാൻ എൻെറ ശരീരം അങ്ങയ്ക്കായി അർപ്പിച്ചു കൊള്ളാം" എന്ന് ഉദങ്കൻ പറഞ്ഞു. അദ്ദേഹം പിന്നീട് രാജ്ഞിയെ സമീ പിച്ചു. തൻെറ ഭത്താവിൽനിന്നും ഒരടയാളം വാങ്ങിക്കൊ ണ്ടുവരണമെന്ന് രാജ്ഞി ആവശ്യപ്പെട്ടു. സൌദാസൻ അപ്രകാരം ചെയ്യുകയും, കുണ്ഡലങ്ങൾ കൊടുക്കുന്നതിന് ഉദങ്കൻ മുഖേന രാജ്ഞിയ്ക്ക് ഒരു സന്ദേശമയയ്ക്കുകയും ചെയ്തു. രാജ്ഞി അപ്രകാരം ചെയ്തു. കുണ്ഡലങ്ങളും കൊണ്ട് ഉദങ്കൻ കാട്ടിൽക്കൂടി പോകയായിരുന്നു. അപ്പോൾ തക്ഷകൻ എന്ന നാഗം അദ്ദേഹത്തിൽ നിന്നും കുണ്ഡലം അപഹരിച്ച് വന ത്തിൽ മറഞ്ഞു. ഉദങ്കൻ ഇന്ദ്രൻെറ സഹായം അഭ്യത്ഥിച്ചു. ഇന്ദ്രൻ വജ്രായുധം കൊണ്ട് ഭൂമി തുരന്ന് പാതാളലോകം വരെ ചെല്ലുന്ന ഒരു ദ്വാരമുണ്ടാക്കി. അതിൽക്കൂടി പാതാള ത്തിൽചെന്ന് ഉദങ്കൻ കുണ്ഡലങ്ങൾ വീണ്ടെടുക്കുകയും, അവ ഗുരുപത്നിയ്ക്കു നൽകുകയും ചെയ്തു.

പിൽക്കാലത്തു്, കുരുക്ഷേത്ര യുദ്ധത്തിനു ശേഷം, ശ്രീകൃഷ്ണൻ അർജ്ജുനനു് അനുഗീത ഉപദേശിച്ചു്, ദ്വാരകയിലേക്കു പുറപ്പെടുകയുണ്ടായി. യാത്രാമദ്ധ്യേ ഭഗവാൻ ഉദങ്കനെ ആശ്രമത്തിൽവെച്ചു കണ്ടു. ഉദങ്കൻ കോപിഷ്ഠനായി ഇങ്ങനെ പറഞ്ഞു: "കുരുക്ഷേത്രയുദ്ധം ഉണ്ടാകാതെ അങ്ങെയ്ക്കു് വേണമെങ്കിൽ തടയാമായിരുന്നു. അങ്ങു് അതു ചെയ്തില്ല. ഞാൻ അങ്ങയെ ശപിക്കാൻ പോവുകയാണു്" ശ്രീകൃഷ്ണൻ ഇപ്രകാരം മറുപടി പറഞ്ഞു: "വിഷ്ണുവിൻെറ അവതാരമാണു് ഞാൻ. ദുഷ്ടന്മാരെ ശിക്ഷിക്കുകയും, ശിഷ്ടന്മാരെ രക്ഷിക്കുകയുമേ ചെയ്യുള്ളു. ഞാൻ ധർമ്മ സംസ്ഥാപനം നിർവ്വഹിച്ചു. വെറുതേ എന്നെ ശപിക്കാൻ തുനിയേണ്ട. ശാപത്തിനു് ഒരു ഫലവുമുണ്ടാകയില്ല." ഉദങ്കൻ ശാന്തനാവുകയും, ഭഗവാൻെറ വിശ്വരൂപം കണ്ടാൽ കൊള്ളാമെന്നപേക്ഷിക്കുകയും ചെയ്തു. ശ്രീകൃഷ്ണൻ വിശ്വരൂപ ദർശനം നൽകിയിട്ടു്, ഒരു വരമാവശ്യപ്പെട്ടുകൊള്ളുവാൻ പറഞ്ഞു. ഉദങ്കൻ പറഞ്ഞു: "ഏതു സ്ഥലത്തും എൻെറ ആഗ്രഹപ്രകാരം വെള്ളം ഉണ്ടാവുകയും ഒഴുകുകയും ചെയ്യാൻ വരം തന്നാലും!" ശ്രീകൃഷ്ണൻ അപ്രകാരം അനുഗ്രഹിക്കുകയും ചെയ്തു. (മഹാഭാരതം അശ്വമേധപർവ്വം)

മൂന്നാമതൊരു ഉദങ്കനെപ്പററിയും മഹാഭാരതം വനപർവ്വത്തിൽ പറഞ്ഞിട്ടുണ്ടു്. ജനമേജയ രാജാവിൻെറ പുരോഹിതനായ വൈദ മഹർഷിയുടെ ശിഷ്യനായിട്ടാണു് പ്രസ്തുത ഉദങ്കൻ പരാമർശിക്കപ്പെട്ടിരിക്കുന്നതു്. ഉപമന്യുവും ആരുണിയും വൈദനും അയോധധൌമ്യൻ എന്ന മഹർഷിയുടെ ശിഷ്യന്മാരായിരുന്നു. വിദ്യാഭ്യാസകാലമവസാനിച്ചപ്പോൾ, എന്താണു് താൻ ഗുരുദക്ഷിണ നൽകേണ്ടതെന്നു് ഉദങ്കൻ ഗുരുവിനോടു ചോദിച്ചു. "എൻെറ പത്നിയോടു ചോദിക്കുക" എന്നായിരുന്നു ഗുരുവിൻെറ മറുപടി. ഉദങ്കൻ അപ്രകാരം ചെയ്തു. അവർ പറഞ്ഞു: "പൌഷ്യ

രാജാവിൻെറ രാജ്ഞി അണിയുന്ന കുണ്ഡലങ്ങൾ എനിക്കു് കൊണ്ടുവന്നു തന്നാലും.'' ഉദങ്കൻ രാജ്ഞിയെ സമീപിച്ചു്, കുണ്ഡലങ്ങൾ തനിക്കു ദാനം ചെയ്യാൻ കൊള്ളാമെന്നാവശ്യപ്പെട്ടു. രാജ്ഞി കുണ്ഡലങ്ങൾ കൊടുത്തിട്ടു് ഇപ്രകാരം പറഞ്ഞു: ''ഇതു് നല്ലപോലെ സൂക്ഷിച്ചുകൊൾക. തക്ഷകൻ ഇതു കൈക്കലാക്കാൻ വളരെ ആഗ്രഹിച്ചു കൊണ്ടിരിക്കയാണു്.'' യാത്രാമദ്ധ്യേ ഒരിടത്തു ഉദങ്കൻ കുണ്ഡലങ്ങൾ ഭൂമിയിൽ വെച്ചിട്ടു് മൂത്രവിസർജ്ജനത്തിനായി പോയപ്പോൾ തക്ഷകൻ അതപഹരിക്കുകയും പാതാളത്തിലേക്കു കൊണ്ടുപോവുകയും ചെയ്തു. ഉദങ്കൻ, ഇന്ദ്രനോടു സഹായമഭ്യർത്ഥിച്ചു. ഭൂമി തുരന്നു് പാതാളത്തിലേക്കു് ഒരു ഗുഹയുണ്ടാക്കാൻ ഇന്ദ്രൻ വജ്രായുധമയച്ചു. അതിൽക്കൂടി ഉദങ്കൻ പാതാളത്തിലെത്തുകയും, തക്ഷകൻ ഭയപ്പെട്ടു് കുണ്ഡലങ്ങൾ തിരിച്ചു കൊടുക്കുകയും ചെയ്തു. ഗുരുപത്നിയുടെ അടുത്തെത്തി, ഉദങ്കൻ അതവൾക്കു് കാഴ്ചവെച്ചു. അനന്തരം തക്ഷകനെ ശിക്ഷിക്കാനായി ഒരു സർപ്പയാഗം നടത്തുവാൻ ഉദങ്കൻ ജനമേജയ രാജാവിനെ പ്രേരിപ്പിച്ചു. ഈ കഥയുടെ അവശേഷം ആസ്തിക മഹർഷിയുടെ ജീവിത ചരിത്രത്തിൽ പ്രതിപാദിച്ചിട്ടുണ്ടു്. (മഹാഭാരതം വനപർവ്വം)

## ഉത്തങ്കൻ.

ഗുളികൻ എന്നു പേരായ ഒരു വേടൻ സൌവീര രാജധാനിയിലുള്ള ഒരു വിഷ്ണുക്ഷേത്രത്തിൽ ചെല്ലുകയും, അവിടത്തെ കുംഭ ഗോപുരത്തിൻെറ സ്വർണ്ണത്തകിടുകൾ മോഷ്ടിക്കാൻ മുതിരുകയും ചെയ്തു. അവൻ അവിടെ ഉത്തങ്കൻ എന്ന ഋഷിയെ കാണുകയാൽ അദ്ദേഹത്തെ പിടിച്ചു് താഴോട്ടു തള്ളിയിട്ടു്, വധിക്കാൻ വാളുയർത്തി. ''നീ ഈ പാപ

കൃത്യം ചെയ്യുന്നുവെങ്കിൽ അനേക ജന്മങ്ങളിൽ നീ ഇതിന്റെ ഫലം അനുഭവിക്കാതിരിക്കില്ല" എന്നു് മഹർഷി അവനോടു പറഞ്ഞു. ഇതു് ഘാതകന്റെ ഹൃദയത്തെ സ്പർശിക്കുകയും അവൻ ക്രൂരകൃത്യത്തിൽനിന്നു പിൻവാങ്ങുകയും ചെയ്തു. അപരാധ ബോധത്തെപ്പററിയുള്ള ചിന്ത അവനെ പരവശനാക്കിത്തീർക്കുകയാൽ, തൽക്ഷണം അവൻ മരിച്ചുവീണു. മഹർഷി വേടന്റെ ദേഹത്തു് ഗംഗാജലം തളിക്കുകയും അവൻ വൈകുണ്ഠം പ്രാപിക്കുകയും ചെയ്തു. അനന്തരം മഹർഷി വിഷ്ണു ഭഗവാനെ സ്തുതിച്ചുകൊണ്ടു്, തന്റെ ഭക്തി അചഞ്ചലവും പരിപൂർണ്ണവുമായിത്തീരാൻ പ്രാർത്ഥിച്ചു. ബദരിയിൽ ചെന്നു തപസ്സുചെയ്യുവാൻ ഭഗവാൻ അദ്ദേഹത്തോടാവശ്യപ്പെട്ടു. മഹർഷി അപ്രകാരം ചെയ്യുകയും ഒടുവിൽ വൈകുണ്ഠം പ്രാപിക്കുകയും ചെയ്തു. *

## ഉപയാജൻ.

ദ്രോണനും ദ്രുപദനും സഹപാഠികളായിരുന്നു് ശസ്ത്രവിദ്യയഭ്യസിച്ചു. ദ്രുപദൻ പിന്നീടു് പാഞ്ചാല രാജ്യത്തിലെ രാജാവായി. സതീർത്ഥ്യനെ സന്ദർശിക്കാൻ ചെന്ന ദ്രോണരോടു് ദ്രുപദൻ അപമര്യാദയായി പെരുമാറി. തന്മൂലം ദ്രോണൻ യുദ്ധംചെയ്തു ദ്രുപദനെ കീഴടക്കുകയും പാഞ്ചാലത്തിന്റെ ഉത്തരാർദ്ധം സ്വായത്തമാക്കി, ദക്ഷിണാർദ്ധം ദ്രുപദനു നല്കുകയുംചെയ്തു. ദ്രുപദൻ ഇതിനുപകരംചോദിക്കാൻ സന്നദ്ധനായി. ദ്രോണനെ വധിക്കാൻകരുത്തുള്ള ഒരു പുത്രൻ തനിയ്ക്കുണ്ടാകുന്നതിനു് ഒരു യാഗം നടത്താൻ അഭ്യർത്ഥിച്ചുകൊണ്ടു്രാജാവു് ഉപയാജൻ എന്ന മഹ

---

* നാരദീയ പുരാണം

ഷിയെ സമീപിച്ചു. തൻെറ ജ്യേഷ്ഠ സഹോദരൻ യാജൻെറ അടുത്തു ചെല്ലാനാണ് ഉപയാജൻ ദ്രുപദനോടു പറഞ്ഞതു്. ഒടുവിൽ ഋഷിമാർ രണ്ടുപേരും ചേൎന്ന് യാഗം നടത്തുകയും, ഹോമാഗ്നി കുണ്ഡത്തിൽനിന്നും ധൃഷ്ടദ്യുമ്നനെന്നകുമാരനും, കൃഷ്ണവർണ്ണയും സൌന്ദര്യ ധാമവുമായ ദ്രൌപദി എന്ന കുമാരിയും ജനിക്കുകയും ചെയ്തു. പില്ക്കാലത്തു്, ദ്രോണൻ ധൃഷ്ടദ്യുമ്നനാൽ വധിക്കപ്പെട്ടുകയുമുണ്ടായി. *

## ഔർവ്വൻ.

ബ്രഹ്മദേവൻെറ പുത്രന്മാരായ പ്രജാപതികളിലൊരാളായിരുന്നു ഭൃഗു മഹർഷി. മഹർഷിമാരായ ശുക്രനും ച്യവനനും ഭൃഗുവിൻെറ പുത്രന്മാരാണ്. ഭൃഗു കുടുംബത്തിലെ അംഗങ്ങൾ പരമ്പരാഗതമായി, കൃതവീര്യൻെറ കുടുംബപുരോഹിതന്മാരായിരുന്നു. ദാനവും ദക്ഷിണയും ധാരാളം ലഭിച്ച്, അവർ ധനികരായിത്തീൎന്നു.രാജകുടുംബാംഗങ്ങളായ ക്ഷത്രിയർ തങ്ങളുടെ സമ്പത്തു് ബലാൽക്കാരമായി കൈവശപ്പെടുത്തുമെന്നു ഭയന്നു്, അവർ അതു് ഭൂമിയിൽ കുഴിച്ചിട്ടു. ക്ഷത്രിയർ അവരെ കഠിനമായി പീഡിപ്പിച്ചുവന്നു. ആപത്തിൽനിന്നു രക്ഷപ്പെടാൻ വേണ്ടി, ച്യവനൻെറപത്നിയായ ആർഷി, ഹിമാലയത്തിലേക്കു് ഓടിപ്പോയി. അവൾ ഗർഭവതിയായിരുന്നു. ശിശുവിനെ അവൾ ഊരുവിൽ (തുടയിൽ) നിവേശിപ്പിച്ച് സംരക്ഷിച്ചുപോന്നു. ക്ഷത്രിയർ അതിനെ വധിക്കാൻ ശ്രമിച്ചു. ശിശു, ഊരു പിളൎന്ന് പുറത്തുവന്നു. അങ്ങിനെയാണ് ഔർവ്വൻ (ഊരുവിൽനിന്നു ജനിച്ചവൻ)

---

* മഹാഭാരതം ആദിപർവ്വം

എന്ന പേരുണ്ടായതു്. പാപകർത്താക്കളുടെനേരെ ആ ശിശു ഒന്നു നോക്കി. തൽക്ഷണം അവർ കണ്ണുകാണാത്തവരായി ത്തീൎന്നു. അനന്തരം അവർ ശിശുവിനോടു് മാപ്പുനൽകു വാൻ അഭ്യർത്ഥിക്കുകയും, അവൻ അവൎക്കു് കാഴ്ച തിരിച്ചു നൽകുകയും ചെയ്തു. ഔർവ്വൻ പിന്നീടു് ഉഗ്രതപസ്സാരംഭിച്ചു. അവൻെറ പിതൃക്കൾ ശമത്തെ പ്രാപിക്കാൻ ഔർവ്വനോടു പറയുകയും, ലോകം ഭസ്മമാകാതിരിക്കാൻ വേണ്ടി തപശ്ശ ക്തിയുടെ തീജ്ജ്വാലകൾ സമാഹരിച്ചു് സമുദ്രത്തിലാക്കാൻ ആവശ്യപ്പെടുകയും ചെയ്തു. അവൻ അതനുസരിച്ചു. ഇന്നും ആ ചൂടു് സമുദ്രാന്തർഭാഗത്തു് അവശേഷിക്കുന്നുണ്ടെന്നാണു് പറയപ്പെടുന്നതു്.

സൂര്യവംശത്തിൽ പിറന്ന ബാഹു എന്ന രാജാവു് യുദ്ധ ത്തിൽ തോററു് പരിക്ഷീണനാവുകയും, ഔർവ്വൻെറ ആശ്ര മത്തിൽ ചെല്ലുകയും ചെയ്തു. അദ്ദേഹത്തിൻെറ രാജ്ഞിക്കു്, സഹപത്നി വിഷംകൊടുത്തു, പക്ഷേ, ഉദരത്തിൽ കിടന്ന ശിശു മരിക്കുകയുണ്ടായില്ല. രാജാവിൻെറ മൃതദേഹം ദഹി പ്പിക്കുന്നതോടുകൂടി സതി അനുഷ്ഠിച്ചു് ആത്മഹത്യചെയ്യാൻ രാജ്ഞി ആഗ്രഹിച്ചു. ഔർവ്വൻ അവളോടിങ്ങനെ പറഞ്ഞു: "നിൻെറ മകൻ ഒരു ശ്രേഷ്ഠനായ രാജാവായിത്തീരും. ആത്മഹത്യ ചെയ്യാതിരിക്കുക" രാജ്ഞി, മഹർഷി പറഞ്ഞത നുസരിച്ചു. അവൾക്കു് ഒരു പുത്രനുണ്ടായി. ഉദരത്തിൽ കിടക്കുമ്പോൾ വിഷം കൊടുത്തിരുന്നതുകൊണ്ടു് ശിശുവിനു് സഗരൻ എന്നു പേരിട്ടു. അദ്ദേഹം മഹാനായ ഒരു രാജാ വായിത്തീരുകയും ചെയ്തു. (മഹാഭാരതം ആദിപർവ്വ ത്തിൽ ഈ കഥയുണ്ടു്.)

ബാലാകി എന്ന പേരിൽ ഒരു ഋഷി ഉണ്ടായിരുന്നു. ഗർഗ്ഗന്റെ പുത്രനായിരുന്ന അദ്ദേഹത്തിന്നു് ഗാർഗ്ഗ്യൻ എന്നും പേരുണ്ടു്. തനിയ്ക്കു സിദ്ധിച്ചിട്ടുള്ള വിജ്ഞാനത്തിൽ അദ്ദേഹം വലിയ അഹന്തയുള്ളവനായിരുന്നു. അതുകൊണ്ടു്, ദൃപ്തബാലാകി (ഗർവ്വിഷ്ഠനായ ബാലാകി) എന്നു് അദ്ദേഹത്തെവിളിച്ചുവന്നു. കാശി രാജാവായ അജാതശത്രുവിനെ സമീപിച്ചിട്ടു് അദ്ദേഹം, താൻ ബ്രഹ്മത്തെപ്പറ്റി രാജാവിന്നു് ജ്ഞാനം നൽകാം എന്നുപറഞ്ഞു. രാജാവു പറഞ്ഞു:''അങ്ങു്ഇപ്രകാരം എന്നോടു പറഞ്ഞതിന്നു്ഞാൻ1000 പശുക്കളെ നൽകാം. വിജ്ഞാനിയും ഉദാരനുമെന്നു് കീൎത്തിച്ചുകൊണ്ടു്, ആളുകൾ ജനക രാജാവിന്റെ പുറകെ ഓടുകയാണു്. അങ്ങു് ഈവിധം എന്നെ സമീപിച്ചതു് അങ്ങയുടെ മഹാമനസ്കതതന്നെ''. ''സൂൎയ്യദേവനാണു്ബ്രഹ്മം''എന്നു്ദൃപ്തബാലാകി പറഞ്ഞു. തനിയ്ക്കതറിവുണ്ടെന്നു്അജാതശത്രു മറുപടി പറഞ്ഞു, ''ചന്ദ്രനാണു് ബ്രഹ്മം'' എന്നു് ബാലാകിപിന്നെപ്പറഞ്ഞു. ''അതും എനിയ്ക്കറിയാം''എന്നായിരുന്നു രാജാവിന്റെ മറുപടി. ഉപാസനകളുടെ മററു ഭാവങ്ങളെപ്പററിയെല്ലാം ദൃപ്ത ബാലാകി അജാതശത്രുവിനോടു പറഞ്ഞു. അവയെല്ലാംരാജാവിന്നു്ഹൃദിസ്ഥങ്ങളായിരുന്നു. ദൃപ്ത ബാലാകിയ്ക്കു് പിന്നീടൊന്നും പറയാനില്ലാതായി. ? തന്റെ ഗുരുവാകുന്നതിന്നു്അദ്ദേഹം രാജാവിനോടപേക്ഷിച്ചു. രാജാവു് പറഞ്ഞു: ''ഞാൻ അങ്ങയെ പഠിപ്പിക്കുവാൻ തുനിയുക ചിന്തനീയമേ അല്ല. അല്പം ചില ജീവിത തത്വങ്ങൾ അങ്ങയുടെ ഓൎമ്മയ്ക്കായി ഞാൻ ആവിഷ്കരിക്കാം.'' ഇപ്രകാരം പറഞ്ഞിട്ടു് രാജാവു്, ഉറങ്ങിക്കിടക്കുന്ന ഒരാളിന്റെ അടുത്തേയ്ക്കു് ഒദ്ദേഹത്തെ കൂട്ടിക്കൊണ്ടു പോവുകയും, ഉറങ്ങുന്നയാളിനെ വിളിക്കുകയും ചെയ്തു. പക്ഷെ അയാൾ ഉണൎന്നില്ല. പിന്നീടു്

**ബാലാകി.**

അദ്ദേഹം അയാളെ ഉണൎത്തിയിട്ടു് ബാലാകിയോടു ഇപ്രകാരം ചോദിച്ചു: "ഉറങ്ങിക്കിടന്നപ്പോൾ ഈയാൾ എവിടെ പോയിരുന്നു? ഉണൎന്നപ്പോൾ ഈ മനുഷ്യൻ എവിടുന്നു വന്നു?" ബാലാകിക്കു് അതറിഞ്ഞുകൂടായിരുന്നു. രാജാവു് പറഞ്ഞു: "ഉറക്കത്തിൽ നമ്മൾ ആത്മസാരൂപ്യം പ്രാപിക്കുന്നു; പക്ഷെ സുഖത്തിനെപ്പററി ബോധമില്ല. നമുക്കു പരമാനന്ദം ലഭിക്കുന്നുവെങ്കിലും അതിനെപ്പററി ബോധമുണ്ടാകുന്നില്ല. ഉണൎന്നിരിക്കുമ്പോൾ നാം ആ പരമാനന്ദാവസ്ഥ പ്രാപിക്കുന്നുവെങ്കിൽ അതു തന്നെയാണു് നമുക്കു സിദ്ധിക്കുന്ന ആത്മജ്ഞാനം. അഗ്നി, സ്ഫുലിംഗങ്ങൾ പുറപ്പെടുവിക്കുന്നതുപോലെ, ചിലന്തി, വല നെയ്തുകൊണ്ടു് അതിന്റെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നതുപോലെ ആത്മാവു് എല്ലാററിനേയും സൃഷ്ടിക്കുകയും, എല്ലാററിലും വ്യാപിക്കുകയും, എല്ലാററിനേയും നിയന്ത്രിക്കുകയും ചെയ്തിരിക്കുന്നു.*

## ഭരദ്വാജൻ.

വേദാഭ്യസനത്തിൽ അക്ഷീണനായി പരിശ്രമിച്ചുകൊണ്ടിരുന്നയാളാണു് ഭരദ്വാജ മഹൎഷി എന്നു് പറയപ്പെട്ടിരിക്കുന്നു. ആയിരം സംവത്സരം വീതം നീണ്ടുനില്ക്കുന്ന ഓരോ ഘട്ടങ്ങളിലായി അനേക കാലത്തെ ദീൎഘായുസ്സിനു് ഇന്ദ്രനിൽ നിന്നും വരം വാങ്ങിയശേഷം, അദ്ദേഹം ഇടതടവില്ലാതെ വേദപഠനം തുടൎന്നു പോന്നു. ഇതേയാവശ്യത്തിനുതന്നെ ഭരദ്വാജനു് വീണ്ടും കുറേക്കൂടി ആയുസ്സു് ആവശ്യമായി വന്നപ്പോൾ, മൂന്നു പിടി മണ്ണും, മൂന്നു മലകളും

---

* ബൃഹദാരണ്യകോപനിഷത്തു്

അദ്ദേഹത്തെ കാണിച്ചു കൊടുത്തുകൊണ്ടു് ഇന്ദ്രൻ ഇപ്രകാരം പറഞ്ഞു:''ഇത്രയും കാലമായി അങ്ങെയ്ക്കു് അറിയാൻ സാധിച്ചിട്ടുള്ളതു്, ഈ മൂന്നുപിടി മണ്ണിനു സമമാണു്. ഇനി അറിയാനുള്ളതാകട്ടെ, അക്കാണുന്ന മൂന്നു മലകളോടു തുല്യവും.'' ഇതു് ഭരദ്വാജനെ അധീരനാക്കിയില്ല. വേദാദ്ധ്യയനം അദ്ദേഹം വീണ്ടും തുടന്നു.

കോസലത്തിലേക്കു മടങ്ങി, രാജാവായിരിക്കാൻ ശ്രീരാമനെ പ്രേരിപ്പിക്കുന്നതിനുവേണ്ടി ഭരതൻ വനത്തിലേയ്ക്കു പുറപ്പെട്ടപ്പോൾ, മഹർഷി അദ്ദേഹത്തിനു് സ്വർഗ്ഗ സദൃശമായ ഒരു സ്വീകരണം നൽകിയതിന്റെ വിവരണം വാത്മീകി രാമായണത്തിലുണ്ടു്. ആ സല്ക്കാരത്തിലെ ഭക്ഷ്യവിഭവങ്ങളുടെ മാധുര്യവും ശ്രേഷ്ഠതയും, സ്വർഗ്ഗസുന്ദരികളുടെ നൃത്തഗീതങ്ങളും മററും ഭൂമിയിലുള്ള യാതൊന്നിനോടും കിടപിടിയ്ക്കാത്തവയായിരുന്നു. രാവണവധം കഴിഞ്ഞു് സീതയെ വീണ്ടെടുത്തുകൊണ്ടു് ശ്രീരാമൻ അയോദ്ധ്യയിലേയ്ക്കു മടങ്ങിയ സന്ദർഭത്തിലും, മഹർഷി, രാമലക്ഷ്മണന്മാർക്കും സീതയ്ക്കും, അവരുടെ ഭക്തന്മാരായ വാനര, രാക്ഷസന്മാർക്കും ഇത്തരത്തിലുള്ള അഭൌമമായ സ്വീകരണം നൽകുകയുണ്ടായി.

ബ്രഹ്മദേവൻ സൃഷ്ടിച്ച ഏഴു പ്രജാപതികളിൽ ഒരാളായിരുന്നു ഭൃഗു. അദ്ദേഹത്തിന്റെ ജീവിത സംഭവങ്ങളിൽ,

## ഭൃഗു.

ത്രിമൂർത്തികളെ സംബന്ധിക്കുന്ന ആകർഷകമായ ഒരു ഭാഗമുണ്ടു്. ത്രിമൂർത്തികളിൽ ആരാണു് ശ്രേഷ്ഠൻ എന്നു കണ്ടുപിടിക്കാൻ ദേവകൾ ഭൃഗുവിനോടാവശ്യപ്പെട്ടു. ആദ്യം അദ്ദേഹം ബ്രഹ്മദേവന്റെ ആവാസസ്ഥാനമായ സത്യ

ലോകത്തിൽ ചെന്നു. വേദാന്തശാസ്ത്രത്തിലടങ്ങിയിട്ടുള്ള ആത്മീയ തത്വങ്ങൾ വ്യാഖ്യാനിക്കുന്നതിൽ നിഷ്ണാതനായിരുന്ന ബ്രഹ്മാവ് ഭൃഗുവിന്റെ ആഗമനമോ മടങ്ങിപ്പോക്കോ കാണുകതന്നെയുണ്ടായില്ല. പിന്നീട് ശിവനെ സന്ദർശിക്കാൻ കൈലാസത്തിലേക്കു ചെന്നു. അവിടെ, ശിവനും, പാർവ്വതിയും ഒന്നിച്ചിരിക്കുന്നതു് അദ്ദേഹം കണ്ടു. ശിവനും ഭൃഗുവിൻെറ നേരെ തിരിഞ്ഞു നോക്കുകകൂടി ചെയ്തില്ല. അവിടെനിന്നും അദ്ദേഹം വിഷ്ണുവിനെ കാണാൻ വൈകുണ്ഠത്തിലേയ്ക്കു പുറപ്പെട്ടു. ഭൃഗു നേരെ വിഷ്ണുവിൻെറ സന്നിധിയിലേയ്ക്കു ചെന്നിട്ട്, ഭഗവാൻെറ മാർവ്വിടത്തിൽ ഒരു ചവിട്ടു കൊടുത്തു. ഭൃഗുവിൻെറ കാൽ സ്പർശിച്ചുകൊണ്ട്, ചവിട്ടിയതുമൂലം കാൽ വേദനിച്ചുവോ എന്നു് ഭഗവാൻ അദ്ദേഹത്തോടു ചോദിച്ചു. അനന്തരം ഭൃഗു ദേവകളോട് ഇപ്രകാരം പറഞ്ഞു: "ഭഗവാൻ വിഷ്ണുവിൻെറ മഹത്വവും കാരുണ്യവും അതുല്യമാണ്. അദ്ദേഹമത്രേ സകല ദേവന്മാരിലുംവെച്ച് ശ്രേഷ്ഠൻ!"

## ഭൃംഗി.

വലിയ ശിവഭക്തനായിരുന്ന ഇദ്ദേഹം, ഉമാദേവിയെ വണങ്ങാൻ കൂട്ടാക്കിയില്ല. ഒരു വണ്ടിൻെറ(ഭൃംഗിയുടെ)രൂപമെടുത്തുകൊണ്ട് ഇദ്ദേഹം ശിവനും ഉമയുമായി സംയോജിക്കപ്പെട്ടിരുന്ന ഭാഗം തുരന്നു് വേർപെടുത്തുകയും, അപ്രകാരം വേർപെട്ട ശിവനെ മാത്രം പ്രദക്ഷിണം വയ്ക്കുകയും ചെയ്തു. ഉമാദേവി, ഭൃംഗിയുടെ ശക്തി മുഴുവൻഎടുത്തു കളഞ്ഞു, ശരീരം താങ്ങിനിർത്താൻവേണ്ടി ശിവൻ അദ്ദേഹത്തിന്നു് ഒരു കാലുകൂടി കൊടുത്തു. അങ്ങിനെ ഭൃംഗി, മൂന്നു കാലുള്ളവനായിത്തീർന്നു.

ഭൃഗുവിന്റെ പുത്രന്മാരിലൊരാളായിരുന്നു ഇദ്ദേഹം. ഗംഗയുടേയും യമുനയുടേയും സംഗമസ്ഥാനത്തു് ഇദ്ദേഹം ദീർഘകാലം തപസ്സനുഷ്ഠിച്ചു. ഒരു ദിവസം മുക്കുവന്മാർ വലയിട്ടുകയും, വല കരയ്ക്കു വലിച്ചു കയററിയപ്പോൾ മത്സ്യങ്ങളുടെകൂടെ ഈ മഹർഷിയും ഉൾപ്പെട്ടിരിക്കുന്നതായി കാണുകയും ചെയ്തു. അദ്ദേഹം മുക്കുവന്മാരോടുപറഞ്ഞു, "എന്നെ മത്സ്യങ്ങളിൽനിന്നു വേർതിരിച്ചിട്ടാവശ്യമില്ല; അവയൊന്നിച്ചു എന്നേയും വിററുകൊള്ളുക" എന്നു്. അവർ രാജസന്നിധിയിലെത്തി, നടന്നകാര്യങ്ങൾ രാജാവിനെ അറിയിച്ചു. രാജാവു് ഒരു വലിയ സംഖ്യ വിലകൊടുക്കാമെന്നു പറഞ്ഞു. പക്ഷെ ഋഷി അതു സമ്മതിച്ചില്ല, "അതൊന്നും പോരാ, ശരിയായ വില കൊടുക്കണം" എന്നദ്ദേഹം ആവശ്യപ്പെട്ടു. മറെറാരു മഹർഷിയുടെ ഉപദേശപ്രകാരം രാജാവു് ഒരു പശുവിനെ പ്രതിഫലമായി നൽകാമെന്നറിയിച്ചു. പശു ഉത്തമവും ഉൽകൃഷ്ടവും ശുഭസൂചകവുമായ മൃഗമായതുകൊണ്ടും, അതു് ദേവന്മാൎക്കപ്രിയപ്പെട്ട പാൽ നൽകുന്നതുകൊണ്ടും ച്യവനൻ ആ വില സമ്മതിച്ചു. അനന്തരം അദ്ദേഹം മുക്കുവന്മാരേയും മത്സ്യത്തേയും രാജാവിനേയും അനുഗ്രഹിക്കുകയും ചെയ്തു.

## ച്യവനൻ.

ച്യവനന്റെ ജീവിതത്തിലെ ഒരു കഥ വാത്മീകിരാമായണത്തിൽ പ്രതിപാദിച്ചിട്ടുണ്ടു്. ശര്യാതി എന്ന രാജാവും, പുത്രി സുകന്യയും ഒരുവനത്തിൽ ചെന്നു. അവിടെ ഒരു ചെടിപ്പടർപ്പിനുള്ളിൽ ച്യവനൻ തപമനുഷ്ഠിക്കയായിരുന്നു. സുകന്യ ചെടിപ്പടർപ്പിനുള്ളിൽ മിന്നിത്തിളങ്ങുന്ന രണ്ടു ചെറിയ ഗോളങ്ങൾ കണ്ടു. അവ മിന്നാമിനുങ്ങുകളായിരിക്കുമെന്നു കരുതി രാജകുമാരി ഒരു മുള്ളെടുത്തു്

അവയിൽ കുത്തി. ച്യവനന്റെ രണ്ടു കണ്ണുകളായിരുന്നു അവ. രക്തം പ്രവഹിച്ചു തുടങ്ങി. മഹർഷിയുടെ പാദങ്ങളിൽ നമസ്കരിച്ചുകൊണ്ടു് ശര്യാതി, സുകന്യയെ വിവാഹാത്ഥം സ്വീകരിക്കണമെന്നപേക്ഷിച്ചു. ച്യവനൻ അതു സമ്മതിച്ചു. അദ്ദേഹം വൃദ്ധനും വിരൂപനുമായിരുന്നു. മഹർഷി അശ്വിനീദേവന്മാരെ ക്ഷണിച്ചു വരുത്തുകയും, അവരുടെ അനുഗ്രഹം കൊണ്ടു് അദ്ദേഹം യുവാവും സുന്ദരനുമായിത്തീരുകയും ചെയ്തു. അശ്വിനീദേവകൾ പ്രകടിപ്പിച്ച ഈ ഔദാര്യത്തിനു പ്രതിഫലമായി, ച്യവനൻ, തപശ്ശക്തിയാൽ അവക്കു് എല്ലാ യാഗങ്ങളിലേയും ഹവ്യഭാഗം നേടിക്കൊടുക്കുകയുമുണ്ടായി.

**ദധീചി.**

ഒരിക്കൽ, സുരാസുരന്മാർ തമ്മിൽ ഒരു വമ്പിച്ച യുദ്ധം നടക്കുകയായിരുന്നു. ഭൃഗുപുത്രനായ ദധീചിയുടെ നട്ടെല്ലുപയോഗിച്ചു് വജ്രായുധമുണ്ടാക്കിയാൽ മാത്രമേ ഈ യുദ്ധം ജയിക്കാൻ സാധിക്കയുള്ളു എന്നു് ഈശ്വരൻ ഇന്ദ്രനോടുപറഞ്ഞു. യോഗബലം കൊണ്ടു് ദധീചി ജീവത്യാഗം ചെയ്കയും തന്റെ നട്ടെല്ലു് എടുത്തുകൊള്ളാൻ ഇന്ദ്രനെ അനുവദിക്കയും ചെയ്തു. ഇന്ദ്രൻ നട്ടെല്ലുപയോഗിച്ചു് അത്യന്തം ശക്തിയുള്ള 'വജ്ര'മെന്ന ആയുധം നിർമ്മിച്ചു. അദ്ദേഹം ശത്രുക്കളെ പരാജയപ്പെടുത്തുകയും ചെയ്തു.

ഭഗവാൻ വിഷ്ണുവിൻെറ വരപ്രസാദം കൊണ്ടു് അത്രി മുനിയുടെ മകനായി ദത്താത്രേയൻ ജനിച്ചു എന്നു് മുൻപു് പ്രസ്താവിച്ചിട്ടുണ്ടല്ലൊ. വിഷ്ണുവിൻെറയും ശിവൻെറയും ബ്രഹ്മാവിൻെറയും ഭാവങ്ങൾ കലന്നു് സങ്കലിച്ചിട്ടുള്ളതത്രേ ദത്താത്രേയൻെറ രൂപം. അദ്ദേഹത്തിന്നു് മൂന്നു തലയും ആറു കൈകളുമുണ്ടായിരുന്നു. രണ്ടുകൈകളിൽ വിഷ്ണുവിൻെറ ശംഖചക്രങ്ങളാണു്. ശിവൻെറ മൂന്നു നേത്രങ്ങളുമുണ്ടായിരുന്നു. ശിവൻെറ ആയുധങ്ങളായ ത്രിശ്ശൂലം, ഉടുക്കു് (ഡമരു) എന്നിവ ഇരു കരങ്ങളിൽ വഹിക്കുന്നു. ബ്രഹ്മാവിൻെറ അക്ഷമാലയും കമണ്ഡലുവും ബാക്കി രണ്ടു കരങ്ങളിലുമുണ്ടു്. നാലുവേദങ്ങൾ, നാലുശ്ശുനകന്മാരുടെ രൂപത്തിൽ അദ്ദേഹത്തിൻെറ അന്തേവാസികളായി വത്തിച്ചു. വിഷ്ണുവിൻെറയും ശിവൻെറയും ബ്രഹ്മാവിൻെറയും വാഹനങ്ങളായ ഗരുഡൻ, ഋഷഭം, അരയന്നം എന്നിവയും അടുത്തുണ്ടു്. അതിശ്രേഷ്ഠനായ യതിവയ്യനായിരുന്നു അദ്ദേഹം. ആത്മീയതത്വങ്ങളെപ്പററി ലോകത്തിനു് അദ്ദേഹം ഉപദേശം നൽകിവന്നു.

**ദത്താത്രേയൻ.**

ബ്രഹ്മദേവൻ സൃഷ്ടിച്ച ഒരു പ്രജാപതി (സൃഷ്ടിയിൽ സഹായിക്കാനുള്ള ഉപസ്രഷ്ടാവു്) യായിരുന്നു ദക്ഷൻ. സ്വായംഭുവ മനുവിൻെറ പുത്രിമാരിലൊരുവളായ പ്രസൂതിയെ ഇദ്ദേഹത്തിനു് വിവാഹം കഴിച്ചുകൊടുത്തു. ദക്ഷൻെറ ഒടുവിലത്തെ മകളായ സതി, ശിവൻെറ പത്നിയായിത്തീന്നു. ഒരു മഹായജ്ഞം നടന്നുകൊണ്ടിരുന്ന സ്ഥലത്തു് ദക്ഷൻ ആഗതനായപ്പോൾ,

**ദക്ഷൻ.**

ബ്രഹ്മാവും ശിവനുമൊഴികെ അവിടെ കൂടിയിരുന്ന മററെല്ലാവരും എഴുന്നേററു് ദക്ഷനെ ഉപചരിച്ചു. ജാമാതാവു് എഴുന്നേററു് തന്നെ ബഹുമാനിച്ചില്ലെന്ന കാരണത്താൽ ദക്ഷൻ കോപിഷ്ഠനായി. "ശിവനു് യാഗത്തിലെ ഹവ്യഭാഗം ഇല്ലാതാവട്ടെ" എന്നു് അദ്ദേഹം ശപിച്ചു. പിന്നീട്ടു് ദക്ഷൻ 'ബൃഹസ്സതിസവനം' എന്നൊരു യാഗം നടത്തി, അതിനു് ശിവനെ ക്ഷണിയ്ക്കുകയുണ്ടായില്ല. പക്ഷെ സതി അതിൽ പങ്കുകൊള്ളാനാഗ്രഹിച്ചു് യാഗത്തിനു ചെന്നു. ദക്ഷൻ, മകളെ കണ്ടതായിപ്പോലും ഭാവിച്ചില്ല. സ്വഭത്താവിനെ ദക്ഷൻ അധിക്ഷേപിക്കുകയാൽ, സതി, പിതാവിൽ നിന്നു ലഭിച്ച തൻെറ ശരീരം യോഗാഗ്നിയിൽ ആഹുതിചെയ്തു് ജീവൻ വെടിഞ്ഞു. അതിൻെറ ഫലമായി, ശിവൻ വീരഭദ്രനേയും ഭൂതഗണങ്ങളേയും സൃഷ്ടിക്കുകയും, ദക്ഷനേയും അദ്ദേഹത്തിൻെറ യാഗത്തേയും നശിപ്പിക്കുവാൻ വീരഭദ്രൻെറ നേതൃത്വത്തിൽ ഭൂതഗണങ്ങളെ നിയോഗിക്കുകയും ചെയ്തു. അവർ യാഗ ശാലയിലെത്തി സർവ്വവും നശിപ്പിച്ചു. വീരഭദ്രൻ ദക്ഷൻെറ ശിരസ്സു് വെട്ടിക്കളയുകയും ചെയ്തു. അനന്തരം, ദക്ഷനു് മാപ്പുകൊടുക്കുവാൻ ബ്രഹ്മാവു് ശിവനോട്ടു പ്രാത്ഥിച്ചു. ഒടുവിൽ, വെട്ടിക്കളഞ്ഞ ശിരസ്സിനു പകരം ഒരാടിൻെറ തല ദക്ഷൻെറ ശരീരത്തോടു കൂട്ടിച്ചേർത്തു് അദ്ദേഹത്തിനു ജീവൻ നൽകി. ഭഗവാൻ വിഷ്ണു അവിടെ ആവിർഭവിച്ചു്, താനും ശിവനും ബ്രഹ്മാവും ഒന്നാണെന്നും, അങ്ങിനെയാണു് സർവ്വേശ്വരത്വം ഭവിക്കുന്നതെന്നുമുള്ള തത്വം എല്ലാവക്കും വെളിവാക്കിക്കൊടുത്തു. "അഹം ബ്രഹ്മാ ച ശർവ്വശ്ച ജഗതഃ കാരണം പരം."

പുനർജ്ജന്മത്തിൽ സതി പാർവ്വതിയായി ജനിക്കുകയും, വീണ്ടും ശിവപത്നിയായി ഭവിക്കുകയും ചെയ്തു.

പാണ്ഡവന്മാരുടെ പുരോഹിതനായിരുന്നു ഈ മുനി. ഇദ്ദേഹം പാണ്ഡവരോടൊത്തു് കാട്ടിൽ പോവുകയും അവരുടെ വനവാസ കാലമത്രയും, പന്ത്രണ്ടുവർഷക്കാലം, അവരോടൊത്തു് കാട്ടിൽ കഴിച്ചുകൂട്ടുകയും ചെയ്തു.

**ധൌമ്യൻ.**

മുൻകോപത്തിനു് പ്രസിദ്ധി നേടിയ ഒരു ഋഷിയാണിദ്ദേഹം. ലളിതാദേവി (പരാശക്തി)യുടെ വലിയ ഭക്തനായ ദുർവ്വാസാവു്, ദേവിയെ സ്തുതിച്ചുകൊണ്ടു് ആര്യാവൃത്തത്തിൽ 200 പദ്യങ്ങളുള്ള ഒരു ഗ്രന്ഥം (ലളിതാ സ്തവരത്നം, അഥവാ, ആര്യദ്വിശതി) നിർമ്മിച്ചിട്ടുണ്ടു്. ഒരിക്കൽ ഇദ്ദേഹം ഇന്ദ്രനു് ഒരു പുഷ്പഹാരം നൽകി. ഇന്ദ്രൻ അതു് സ്വന്തം ആനയുടെ (ഐരാവതത്തിന്റെ) മസ്തകത്തിൽ ചാർത്തി. ആന അതു് താഴെ തള്ളിയിട്ടു് ചവിട്ടിക്കൂട്ടി. തന്മൂലം മുനി ഇന്ദ്രനെ ശപിച്ചു. ഇന്ദ്രൻ മുനിയുടെ പാദത്തിൽ വീണു് മാപ്പിരക്കുകയും ഒടുവിൽ ശാപമുക്തനായിത്തീരുകയും ചെയ്തു.

**ദുർവ്വാസാവു്.**

ഒരവസരത്തിൽ ഇദ്ദേഹം കണ്വമഹർഷിയുടെ ആശ്രമത്തിൽ ചെന്നു. കണ്വപുത്രിയായ ശകുന്തള അവിടെ ഉണ്ടായിരുന്നു. പക്ഷെ അവൾ, തന്നെ വിട്ടുപിരിഞ്ഞ ദുഷ്യന്തരാജാവു് അമാത്യന്മാരെയും സേനയേയും അയച്ചു് രാജധാനിയിലേയ്ക്കു കൂട്ടിക്കൊണ്ടു പൊയ്ക്കൊള്ളാമെന്നു ചെയ്തിരുന്ന പ്രതിജ്ഞ നിറവേറിക്കാണാത്തതുകൊണ്ടു്, തന്നത്താൻ മറന്നു് ഇരിക്കുകയായിരുന്നു. ദുർവ്വാസാവു്

അവളെ ശപിച്ചു: "നീ അവിടെ ചെല്ലുമ്പോൾ അദ്ദേഹം നിന്നെ ഓർമ്മിക്കാതിരിക്കട്ടെ!" ശാപം ഫലിച്ചു. ശകുന്തളയുടെ തോഴിമാർ ഋഷിയുടെ പാദത്തിൽവീണു് ക്ഷമായാചനം ചെയ്തു. അപ്പോൾ ദുർവ്വാസാവു്, "അദ്ദേഹം കൊടുത്തിട്ടുള്ള ഏതെങ്കിലും വസ്തു ശകുന്തള അദ്ദേഹത്തെ കാണിക്കട്ടെ; അപ്പോൾ ഓർമ്മിച്ചുകൊള്ളും" എന്നു് അനുഗ്രഹവും കൊടുത്തു. യാത്രാമദ്ധ്യ ശചീതീർത്ഥത്തിൽ സ്നാനം ചെയ്തുകൊണ്ടിരുന്നപ്പോൾ, രാജാവു കൊടുത്തിരുന്ന മോതിരം ശകുന്തളയുടെ കയ്യിൽനിന്നും വെള്ളത്തിൽ വീണുപോയി. അവൾ ദുഷ്യന്തന്റെ അടുത്തു ചെന്നസമയം, തന്റെ പത്നിയാണെന്നു് അദ്ദേഹത്തിനോർമ്മിക്കാൻ സാധിച്ചില്ല. മേനക, സ്വപുത്രിയായ ശകുന്തളയെ സ്വർഗ്ഗത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. മോതിരം വിഴുങ്ങിയ ഒരു മത്സ്യത്തിന്റെ വയററിൽ നിന്നും അതു് വീണ്ടുകിട്ടി. തൽക്ഷണം ശകുന്തളയെപ്പററിയുള്ള ഓർമ്മ രാജാവിനുണ്ടാവുകയും അദ്ദേഹം ശോകാകുലനാവുകയും ചെയ്തു. ഒടുവിൽ, അസുരന്മാരുമായുണ്ടായ ഒരു യുദ്ധത്തിൽ ഇന്ദ്രനെ സഹായിക്കാൻ ദേവലോകത്തെത്തിയ രാജാവിനു് ശകുന്തളയേയും, പുത്രൻ ഭരതനേയും കണ്ടെത്തുവാനിടയായി. എല്ലാവരും രാജധാനിയിലേക്കു തിരിച്ചു പോരികയും ചെയ്തു.

മറെറാരവസരത്തിൽ, പാണ്ഡവന്മാർ വനവാസം ചെയ്തിരുന്നകാലത്തു്, ദുർവ്വാസാവു് ദുര്യോധനനെ കാണുവാൻ ചെന്നു. ദുര്യോധനൻ അദ്ദേഹത്തെ പൂജിച്ചു് സല്ക്കരിച്ചിട്ടു്, "മഹർഷി ദയവായി മദ്ധ്യാഹ്നത്തിനുശേഷം പാണ്ഡവന്മാരെക്കൂടി സന്ദർശിച്ചാൽകൊള്ളാ"മെന്നപേക്ഷിച്ചു. മദ്ധ്യാഹ്നം വരെ എത്രപേർക്കുവേണമെങ്കിലും ഭക്ഷണം നല്കുന്ന ഒരക്ഷയ പാത്രം സൂര്യഭഗവാനിൽ നിന്നും ദ്രൌപദിക്കു ലഭിച്ചിട്ടുണ്ടെന്നും, മദ്ധ്യാഹ്നത്തിനു ശേഷം

പാത്രത്തിൽ ഒന്നുമുണ്ടാവില്ലെന്നും ദുര്യോധനന്ന് അറിവുണ്ടായിരുന്നു. മദ്ധ്യാഹ്നം കഴിഞ്ഞസമയം ദുർവ്വാസാവ് അനവധി ശിഷ്യന്മാരോടുകൂടി പാണ്ഡവന്മാരുടെ അടുത്തെത്തുകയും, ഭക്ഷണത്തിനു മുൻപ് കുളിയ്ക്കാനായി പോവുകയും ചെയ്തു. മഹർഷി ശപിക്കുമെന്നു തീർച്ചയുള്ളതുകൊണ്ട് ദ്രൌപദി വല്ലാതെ നിരാശപ്പെടുകയും വ്യസനിക്കുകയും ചെയ്തു, അപ്പോൾ ശ്രീകൃഷ്ണൻ അവിടെ ആഗതനായി, ദ്രൌപദിയോട് ഭക്ഷണമാവശ്യപ്പെട്ടു. "പാത്രത്തിൽ ഒന്നുമില്ല" എന്നവൾ മറുപടി പറഞ്ഞു. "എന്തെങ്കിലും അല്പം അതിൽ പററിപ്പിടിച്ചിരിക്കും; അതു തന്നാൽ മതി" എന്നായി ഭഗവാൻ. ചീരക്കറിയുടെ ഒരു ചെറിയ അംശം പാത്രത്തിൽ ഒരററത്ത് ദ്രൌപദി കണ്ടെത്തി. അതുഭഗവാനു് കൊടുക്കുകയും ചെയ്തു. കൃഷ്ണൻ അതു ഭക്ഷിച്ചു. തൽക്ഷണം, അതിഗംഭീരമായ വിഭവങ്ങൾ ഭക്ഷിച്ച പ്രതീതി ദുർവ്വാസാവിനും ശിഷ്യന്മാർക്കും ഉണ്ടായി എന്നതന്നെയല്ലാ, അവർക്ക് നടക്കാനുംകൂടി പാടില്ലാതായി. ഒടുവിൽ, അവർ പാണ്ഡവന്മാരെ അനുഗ്രഹിച്ചിട്ട് അവിടം വിടുകയും ചെയ്തു.

മറെറാരുഘട്ടത്തിൽ, ഒരു ദ്വാദശി ദിവസം, ദുർവ്വാസാവ് അംബരീഷ രാജാവിൻെറ അടുത്തുപോയി. സ്നാനം ചെയ്യാൻപോയ മഹർഷി, മടങ്ങിവരുന്നതിന് വളരെ താമസിച്ചു തലേദ്ദിവസത്തെ ഏകാദശീവ്രതത്തിനുശേഷം രാജാവിന് 'ദ്വാദശി' ഭക്ഷണം (പാരണ) കഴിക്കേണ്ടിയിരുന്നു. അദ്ദേഹം മുന്നപ്രാവശ്യം തുളസീതീർത്ഥം കഴിച്ചിട്ട്, മഹർഷിയുടെ പ്രത്യാഗമനവും കാത്ത് ഇരിപ്പായി. ദുർവ്വാസാവ് വന്നപ്പോൾ നടന്ന സംഭവം അറിഞ്ഞു, കോപിഷ്ഠനായ അദ്ദേഹം ജട പറിച്ച് നിലത്തടിയ്ക്കുകയും, അതിൽനിന്ന് ഒരു ഭൂതം അവിടെ ആവിർഭവിക്കുകയും ചെയ്തു. രാജാവിനെ വധിക്കാൻ മഹർഷി അതിനോടാവശ്യപ്പെട്ടു.

പെട്ടെന്നു് വിഷ്ണുവിൻെറ ചക്രം അവിടെയെത്തി ഭൃതത്തെ വധിച്ചു. എന്നുതന്നെയല്ലാ, വിഷ്ണുചക്രം മഹർഷിയുടെ നേക്കും തിരിഞ്ഞു. സുദർശനചക്രത്താൽ അനുധാവനം ചെയ്യപ്പെട്ട മഹർഷി ഓടിത്തുടങ്ങി. ദേവന്മാരാരും അദ്ദേഹത്തെ രക്ഷിക്കാൻ സന്നദ്ധരായില്ല. ഒടുവിൽ ദുർവ്വാസാവു് രാജാവിനോടു ക്ഷമ പ്രാർത്ഥിക്കുകയും അംബരീഷൻ മാപ്പു കൊടുക്കുകയും ചെയ്തു.

സീതാദേവിയുടെ അന്തർദ്ധാനത്തിനുശേഷം ഒരു ദിവസം മൃത്യുഭഗവാൻ (കാലപുരുഷൻ) ഒരു യതിവേഷം പൂണ്ടു് ശ്രീരാമനെ കാണാൻ അയോദ്ധ്യയിൽ ചെന്നു. അവതാരത്തിൻെറ ഉദ്ദേശം സാധിച്ചു കഴിഞ്ഞതുകൊണ്ടു്,രാമനെ വൈകുണ്ഠത്തിലേക്കു ക്ഷണിക്കുവാനായിരുന്നു ഇദ്ദേഹത്തിന്റെ ആഗമനം. യമൻ രാമനോടു് ഇപ്രകാരം പറഞ്ഞു: "നമ്മൾ സംഭാഷണം ചെയ്തു കൊണ്ടിരിക്കുമ്പോൾ, യാതൊരുത്തരും ഇവിടെ കടന്നു വരരുതു്. ആരെങ്കിലും വന്നാൽ, ആയാളെ വധിക്കുമെന്നു കല്പിച്ചാലും." ആരും കടന്നുവരാതെ നോക്കുവാൻ രാമൻ ലക്ഷ്മണനോടാജ്ഞാപിച്ചു.ലക്ഷ്മണൻ വാതിൽക്കൽ കാവൽ നില്ക്കുമ്പോൾ ദുർവാസാവു് അവിടെ ആഗതനായിട്ടു്, "എനിക്കിപ്പോൾത്തന്നെ രാമനെ കാണണം" എന്നു ശഠിച്ചു. രാമൻെറ കല്പന മഹർഷിയെ ലക്ഷ്മണൻ അറിയിച്ചു. "എന്നെ തടയുകയാണെങ്കിൽ നീയും നിൻെറ എല്ലാ സന്താനങ്ങളും, അയോദ്ധ്യയിലുള്ള സകലപേരും മരിക്കാൻ ഞാൻ ശപിക്കും" എന്നായി കോപിഷ്ഠനായ മഹർഷി. "എല്ലാവരും മരിക്കുന്നതിനേക്കാൾ ഞാനൊരാൾ മരിക്കുന്നതാണു് ഭേദം" എന്നു് ലക്ഷ്മണൻ ആത്മഗതം ചെയ്തു. അദ്ദേഹം രാമനെ സമീപിച്ചിട്ടു്, "ദുർവ്വാസാവു്, ഉടൻതന്നെ അങ്ങയെ കാണണമെന്നാവശ്യപ്പെടുന്നു" എന്നറിയിച്ചു. ശ്രീരാമൻ മഹർഷിയെ അകത്തു വരുവാനനുവദിച്ചു. ദുർവ്വാസാവു പറഞ്ഞു: "ഞാൻ 1000 സംവത്സരമായി

കൊട്ടും തപം ചെയ്യുകയായിരുന്നു. ഇന്നു് അതവസാനിച്ച ദിവസമാണു്. എനിയ്ക്കു് വിശിഷ്ട ഭോജ്യം നൽകുക.''മഹർഷിയ്ക്കു് ഇഷ്ടമുള്ള നല്ല ഭക്ഷണം നൽകാൻ രാമൻ ആജ്ഞാപിച്ചു. ലക്ഷ്മണനെ ഇനി എന്തുചെയ്യണമെന്ന വിചാരം വന്നപ്പോൾ ശ്രീരാമൻ ശോകാകുലനായിത്തീൎന്നു. ''ഞാൻ നിന്നെ ഉപേക്ഷിക്കാൻ തീരുമാനിച്ചിരിക്കുന്നു. ഇനിയൊരിക്കലും തമ്മിൽ കാണുകയുമില്ല''എന്നാണു് അദ്ദേഹം ലക്ഷ്മണനോടു പറഞ്ഞതു്. ഈ വിധിയുടെ മുമ്പിൽ ശിരസ്സു നമിച്ചുകൊണ്ടു്, ഗൃഹത്തിലേയ്ക്കുപോലും മടങ്ങാതെ, ലക്ഷ്മണൻ സരയൂ നദിയിലെത്തുകയും യോഗ സമാധിയിൽ മുഴുകുകയും ചെയ്തു. ഇന്ദ്രൻ അദ്ദേഹത്തെ സ്വന്തം രഥത്തിൽ കയററി ദേവലോകത്തെയ്ക്കു കൊണ്ടുപോയി *

## ഗാലവൻ.

വിശ്വാമിത്രൻെറ ശിഷ്യനായിരുന്ന ഗാലവൻ എന്ന മുനി. അദ്ധ്യയനം അവസാനിച്ചപ്പോൾ, എന്താണു് താൻ ഗുരുദക്ഷിണ നൽകേണ്ടതെന്നു് ഗാലവൻ ഗുരുവിനോടു ചോദിച്ചു,''ചന്ദ്രിക പോലെ ധവളവും, കറുത്ത ചെവികളുള്ളതുമായ 800 കുതിരകളെ തരിക'' എന്നായിരുന്നു വിശ്വാമിത്രൻെറ മറുപടി. തന്നെക്കൊണ്ടു് ഇതു സാദ്ധ്യമല്ലാത്തതിനാൽ ഗാലവൻ നിരാശനാവുകയും ജീവത്യാഗം ചെയ്യാനൊരുമ്പെടുകയും ചെയ്തു. അപ്പോൾ ഗരുഡൻ പ്രത്യക്ഷപ്പെട്ടു് അദ്ദേഹത്തെ യയാതി എന്ന വിശുദ്ധ യോഗിനിയുടെ സമീപത്തേക്കു കൂട്ടിക്കൊണ്ടുപോയി. യോഗിനി,

* ഈ കഥ വാത്മീകി രാമായണം ഉത്തരകാണ്ഡത്തിൽ വിവരിച്ചിട്ടുണ്ടു്.

ഗുരുദക്ഷിണ നൽകാൻ വേണ്ട സഹായം ഗാലവന് ചെയ്തു കൊടുത്തു. ഗാലവൻ, രാജപുത്രിയായ മാധവിയെ വിവാഹം ചെയ്തു.

ഒരു പ്രഭാതത്തിൽ അദ്ദേഹം സന്ധ്യാവന്ദനം ചെയ്തു കൊണ്ടിരിക്കയായിരുന്നു. ആകാശ ഗമനം ചെയ്തുകൊണ്ടിരുന്ന ഗന്ധർവ്വരാജാവായ ചിത്രസേനൻ ആ സമയം വായിൽക്കിടന്ന താംബൂലം വിസർജ്ജിച്ചു. അതു് മുനി കയ്യിലെടുത്തിരുന്ന അർഘ്യത്തിലാണ് പതിച്ചതു്. അദ്ദേഹം ശപിയ്ക്കാനൊരുമ്പെട്ടില്ല; ശ്രീകൃഷ്ണൻെറയടുത്തു് പരാതിപ്പെട്ടു. അന്നു് അസ്തമനത്തിനുമുമ്പു് പാതകിയുടെ ശിരസ്സുകൊണ്ടുവരുമെന്നു് കൃഷ്ണൻ പ്രതിജ്ഞചെയ്തു. ഈ ശപഥത്തെപ്പററി നാരദ മഹർഷി ചിത്രസേനനെ അറിയിച്ചു. ഗന്ധർവ്വൻ പരിഭ്രമിച്ചു് അന്തം വിട്ടവനായി. നാരദൻ ചിത്രസേനനോടും അദ്ദേഹത്തിന്റെ രാജ്ഞിമാരായ സന്ധ്യാവലി, രത്നാവലി എന്നിവരോടും, കൃഷ്ണസഹോദരിയായ സുഭദ്രയെ അഭയം പ്രാപിക്കാൻ ഉപദേശിച്ചു. അവർ സുഭദ്രയുടെ കൊട്ടാരത്തിനു സമീപം ഒരഗ്നികുണ്ഡം ഉണ്ടാക്കി. ചിത്രസേനൻ, തീയിൽ പതിയ്ക്കാനായി അഗ്നികുണ്ഡത്തെ വലം വെച്ചു. രാജ്ഞിമാർ ആർത്തനാദം മുഴക്കി. ഭർത്താവായ അർജ്ജുനൻ അവിടെ ഇല്ലാതിരുന്നതുകൊണ്ടു് സുഭദ്ര അവരുടെ സമീപത്തേയ്ക്കു് ഓടിച്ചെന്നു. ചിത്രസേനൻെറ രാജ്ഞിമാർ സുഭദ്രയോടു് മംഗല്യ ഭിക്ഷ (ഭർത്താവൊന്നിച്ചു ജീവിക്കാനുള്ള വരം) യാചിച്ചു. സുഭദ്ര അതു വാഗ്ദാനംചെയ്യുകയും ചെയ്തു, അനന്തരം, രാജ്ഞിമാർ സുഭദ്രയെ കാര്യങ്ങളെല്ലാമറിയിച്ചു. അപ്പോഴാണ്, ശ്രീകൃഷ്ണന്റെശപഥം പാലിക്കുന്നതിൽ താൻ തടസ്സമായിത്തീർന്നല്ലൊ എന്ന ചിന്ത, സുഭദ്രയെ ഇതികർത്തവ്യതാ മൂഢയാക്കിയതു്. അവളുടെ അപേക്ഷപ്രകാരം, ചിത്രസേനനെ രക്ഷിച്ചുകൊള്ളാമെന്നു് അർജ്ജുനൻ സമ്മ

തിച്ചു. ശ്രീകൃഷ്ണൻ ഗന്ധർവ്വ രാജാവിനോടെതിരിട്ടപ്പോൾ അർജ്ജുനൻ അതു തടഞ്ഞു. ഇരുവരുടേയും ദിവ്യായുധങ്ങൾ ലോകത്തെ ഭസ്മമാക്കുമെന്ന പതനത്തിലെത്തി. സുഭദ്ര അവരുടെ മദ്ധ്യത്തിലേയ്ക്കോടിച്ചെന്നു്, യുദ്ധം നിർത്താൻ കിണഞ്ഞപേക്ഷിച്ചു. ഒടുവിൽ, ഗാലവമുനിയുടെ പാദങ്ങളിൽ ചിത്രസേനന്റെ ശിരസ്സുപതിപ്പിയ്ക്കാൻ ശ്രീകൃഷ്ണൻ ആജ്ഞാപിക്കയും, അങ്ങിനെ മുനി ചിത്രസേനന്നു് മാപ്പുകൊടുക്കുകയും ചെയ്തു.

## ഗാർഗ്ഗൻ (ഗാർഗ്ഗ്യൻ).

ഗുഢവന്മാരുടെ പുരോഹിതനായിരുന്നു ഇദ്ദേഹം; ഗാർഗ്ഗ സ്മൃതിയുടെ കർത്താവുമാണു്.

ശ്രേഷ്ഠനായ ഈ മഹർഷി യമധർമ്മനോടു ചോദിച്ചു, സ്വർഗ്ഗലോക പ്രാപ്തിയ്ക്കു് എന്തെല്ലാമനുഷ്ഠിക്കണമെന്നു്.

## ഗൌതമൻ.

യമൻ പറഞ്ഞു: "മാതാപിതാക്കന്മാരെ ശുശ്രൂഷിക്കുക; ജീവിത കർത്തവ്യങ്ങൾ വേണ്ടപോലെ അനുഷ്ഠിക്കുകയും ചെയ്യുക." മഹർഷി അപ്രകാരം ചെയ്തു. (ഇതു് മഹാഭാരതം ശാന്തി പർവ്വത്തിൽ പറഞ്ഞിരിക്കുന്നു.)

അക്കാലത്തു് ബ്രഹ്മദേവൻ, ലോകൈക സുന്ദരിയായി, അഹല്യ എന്ന സ്ത്രീരത്നത്തെ സൃഷ്ടിച്ചു. ദേവന്മാരെല്ലാം

അവളുടെ സൗന്ദര്യത്തിൽ വിഭ്രമം പൂണ്ടവരായിട്ട്, അവളെ വിവാഹം ചെയ്യാൻ അളവററ ആഗ്രഹം പ്രകടിപ്പിച്ചു. അവർതമ്മിലുള്ള സമരം ഒഴിവാക്കാൻവേണ്ടി ബ്രഹ്മാവ് അവളെ ഗൌതമന് ഭാര്യയായി നൽകി. പക്ഷെ ഇന്ദ്രന്റെ അന്ധമായ ആസക്തി, അടക്കാൻവയ്യാത്തതായിരുന്നു. ഒരു രാത്രി, സൂര്യോദയത്തിനു കുറെ മുമ്പ്, ഗൌതമൻ സ്നാനത്തിനായി പോയപ്പോൾ ഇന്ദ്രൻ ഗൌതമ വേഷം പൂണ്ട് അഹല്യയെ സമീപിച്ചു. അവൾ ഇന്ദ്രന്റെ വാക്കുകളാൽ വഞ്ചിതയായി; അകൃത്യാചരണത്തിന് ഇന്ദ്രനെ അനുവദിക്കുകയും ചെയ്തു. ഗൌതമൻ രണ്ടുപേരേയും ശപിച്ചു. അവൾ സകലപേക്കും അദൃശ്യയായി ഭവിക്കുകയും, ഭക്ഷണവും നിദ്രയുമുപേക്ഷിച്ച് കഠിന തപം അനുഷ്ഠിച്ചു തുടങ്ങുകയും ചെയ്തു. വിശ്വാമിത്ര മഹർഷിയൊന്നിച്ച് ശ്രീരാമനും ലക്ഷ്മണനും ഗൌതമാശ്രമത്തിൽ ചെന്നയവസരത്തിൽ, ശ്രീരാമന്റെ അനുഗ്രഹത്താൽ അഹല്യ സമ്പൂർണ്ണ വിശുദ്ധയായിത്തീർന്നു. രാമലക്ഷ്മണന്മാർ അഹല്യയെ നമസ്കരിക്കുകയും, മഹർഷിപത്നി അവരെ ആശീർവ്വദിക്കുകയും ചെയ്തു. *

ശതാനന്ദനായിരുന്നു അവരുടെ സീമന്ത പുത്രൻ. രാമൻ അഹല്യയ്ക്കു മോക്ഷം നൽകി വിശുദ്ധയാക്കിയതിലും, അച്ഛൻ അഹല്യയെ സ്വീകരിച്ച് ഒന്നിച്ചു താമസമാക്കിയതിലും മുനികുമാരൻ അത്യന്തം സന്തുഷ്ടനായി.

ഗൌതമന്റെ ധർമ്മസൂത്രങ്ങൾ വളരെ പ്രധാനപ്പെട്ടവയാണ്.

---

* വാത്മീകിരാമായണത്തിൽ ഈ കഥ വിവരിച്ചിരിക്കുന്നു.

**ജാബാലി.**

ദശരഥന്റെ എട്ടു് ആത്മീയോപദേഷ്ടാക്കളിൽ ഒരാളായിരുന്നു ഈ ഋഷി. ശ്രീരാമനെ കാട്ടിൽനിന്നു തിരിച്ചു കൊണ്ടുവരാനായി ഭരതൻ പുറപ്പെട്ടപ്പോൾ, ജാബാലിയും അദ്ദേഹത്തെ അനുഗമിച്ചു. അച്ഛന്റെ ആജ്ഞ അനുഷ്ഠിച്ചുതന്നെ തീരണമെന്നു് രാമൻ ഭരതനോടു നിർദ്ദേശിച്ചു. അപ്പോൾ ജാബാലി, നാസ്തിക വാദവുമായി അതിലിടപെടുകയും ഇപ്രകാരം പറയുകയും ചെയ്തു: "ദശരഥനു് നീ ആരാണു്? നിനക്കു് ദശരഥൻ ആരാണു്? ദശരഥൻ, ദശരഥനും രാമൻ, രാമനുമാണു്. അദ്ദേഹം ആജ്ഞാപിച്ചു എന്നുവച്ചു് കുമാരൻ എന്തിനാണു് രാജാധികാരം നഷ്ടപ്പെടുന്നതു്? രാമന്റെ ഭരണമാണു് രാജ്യം ആവശ്യപ്പെടുന്നതു്. അച്ഛൻ മരിച്ചു കഴിഞ്ഞു. അദ്ദേഹത്തിന്റെ വാക്കുകൾക്കു് രാമനെ ബന്ധിക്കാൻ കഴിവില്ല. നീ നൽകുന്ന ആഹാരം, മരിച്ചയാളിനു ഭക്ഷിക്കാൻ കഴിയുമോ? മൂഢമായ ഇത്തരം ധാരണകൾ ഉപേക്ഷിച്ചു് സന്തുഷ്ടിയോടുകൂടി ജീവിക്കുക. ദൃഷ്ടിഗോചരമായുള്ളതിനെ ശ്രദ്ധിക്കുകയും, അഗോചരമായുള്ളവയോടു് പുറം തിരിയുകയുമാണു് വേണ്ടതു്."

ഇത്തരം അജ്ഞാനവാദൈകവും നാസ്തികതാപൂരവുമായ യുക്തികൾ കേട്ടു് ശ്രീരാമൻ വല്ലാതെ ചൊടിച്ചു. അദ്ദേഹം പറഞ്ഞു: "ഒരുവൻ സന്മാർഗ്ഗിക ശൃംഖലകളെല്ലാം പൊട്ടിച്ചു് പാപകർമ്മം ചെയ്യുകയാണെങ്കിൽ, ലോകരെല്ലാം അവനെ നിന്ദിക്കുകതന്നെ ചെയ്യും. സൽഗുണങ്ങളാണു് സർവ്വസ്വവും; ജന്മം നിസ്സാരമത്രെ. പാപപൂർണ്ണമായ ഒരു മാർഗ്ഗം ഞാൻ അവലംബിക്കുകയാണെങ്കിൽ, ജനങ്ങളും അപ്രകാരംതന്നെ ചെയ്യും. സത്യമാണു് സർവ്വപ്രധാനമായിട്ടുള്ളതു്. ആരും അതിൽ തൊട്ടു കളിക്കുകയോ,

അതിനു ഹാനി വരുത്തുകയോ ചെയ്തുകൂടാ. സത്യത്തിൽ നിന്നു് ഒരിസ്സല്പം ഞാൻ വ്യതിചലിക്കുകയില്ല. അച്ഛനോടുള്ള വാഗ്ദാനം ഒരിസ്സല്പം ഞാൻ ലംഘിക്കയില്ല. ധാർമ്മിക നിയമങ്ങൾ മോഷ്ടിച്ചു കൊണ്ടുപോവുന്ന ചോരനത്രെ ഒരു നാസ്തിക വാദി". കോപാവേശത്തോടുകൂടി ശ്രീരാമൻ ഇങ്ങനെ പ്രസ്താവിച്ചപ്പോൾ, വസിഷ്ഠൻ പറഞ്ഞു: "ജാബാലിമഹർഷി, ദൈവിക നിയമങ്ങളെപ്പററി ജ്ഞാനമുള്ളയാളാണു്. കുമാരൻ സിംഹാസനാരൂഢനായി, ധർമ്മമാർഗ്ഗങ്ങളിലൂടെ രാജ്യം ഭരിക്കണമെന്ന ഉൽക്കടമായ അഭിവാഞ്ഛയേ അദ്ദേഹത്തിനുള്ളൂ. നിയമപ്രകാരം കിരീടം കുമാരനുള്ളതാണു്." എന്തൊക്കെയായിട്ടും, പതിനാലു സംവത്സരം വനവാസം ചെയ്തുകൊള്ളാമെന്നു് താൻ അച്ഛനോടു ചെയ്ത വാഗ്ദാനത്തിന്റെ പവിത്രത പാലിക്കുവാൻ തന്നെ ശ്രീരാമൻ ദൃഢനിശ്ചയം ചെയ്തു. അയോദ്ധ്യയിലേക്കു മടങ്ങാനുള്ള അഭ്യർത്ഥന തിരസ്കരിക്കുകയും ചെയ്തു. *

**ജനകൻ.**

ജനകൻ, ശ്രേഷ്ഠനായ ഒരു രാജർഷിയായിരുന്നു; എന്നുവെച്ചാൽ ഋഷിതുല്യനായ രാജാവായിരുന്നു എന്നു് സാരം. രാജർഷിമാർ പലരുമുണ്ടായിരുന്നു; പക്ഷെ അവരിലെല്ലാം വെച്ചു് ശ്രേഷ്ഠനായിരുന്നു ഇദ്ദേഹം. ശ്രീകൃഷ്ണ ഭഗവാൻ ഭഗവദ്ഗീതയിൽ (മൂന്നാം അദ്ധ്യായം, പദ്യം 20) ജനകനെപ്പററി പരാമർശിക്കുന്നതു്, കർമ്മനിരതനായിരുന്നതുകൊണ്ടു് അദ്ദേഹം സിദ്ധിയെ (പരിപൂർണ്ണത) പ്രാപിച്ചു എന്നാണു്. സീതയുടെ പിതാവാകുക

* വാത്മീകിരാമായണം അയോദ്ധ്യാകാണ്ഡം.

എന്ന മഹാത്മ്യം ദിവ്യവ്യമായ ഭാഗ്യം ജനകന്നു സിദ്ധിച്ചു. വേദങ്ങളെ സംബന്ധിച്ച് ആറ് അംഗ (അവയവ) ങ്ങളോടു കൂടിയവനും, രാജ്യമീമാംസയിൽ ഏഴ് അംഗങ്ങളോടുകൂടിയവനും, യോഗവിദ്യയിലാകട്ടെ, എട്ടംഗങ്ങളുള്ളവനുമായ ഗുരുവായിരുന്നു ജനകൻ എന്നാണ് ജയദേവ കവി "പ്രസന്നരാഘവ" ത്തിൽ പറഞ്ഞിരിക്കുന്നതു്. ജനകനെപ്പററിയുള്ള കഥകൾ, ഇനി പറയുന്ന ശുകൻെറയും യാജ്ഞവൽക്യൻെറയും ജീവചരിത്രങ്ങളിൽ പ്രതിപാദിക്കുന്നതുകൊണ്ട്, വായനക്കാർ അതു നോക്കുമല്ലൊ.

**കണ്വു.**

ഈ മുനി കഠിന തപസ്സു ചെയ്തുകൊണ്ടിരുന്നു. ഇദ്ദേഹത്തിൻെറ തപസ്സിളക്കാനായി ദേവേന്ദ്രൻ പ്രമലോചഎന്ന അപ്സരസ്ത്രീയെ നിയോഗിച്ചു. അവളുടെ സൌന്ദര്യവും നൃത്തഗീതങ്ങളും അദ്ദേഹത്തെ വശീകരിച്ച് മയക്കുകയും, വളരെ നാൾ മുനി ഈ അപ്സരസ്ത്രീയുമായി രമിച്ച് വസിക്കുകയും ചെയ്തു. തനിയ്ക്ക് വ്രതഭംഗം വന്നതു് പിന്നീടാണ് അദ്ദേഹം ഓർമ്മിച്ചതു്. മുനി അവളെ ശപിക്കുകയുണ്ടായില്ല; തന്നെ വിട്ടുപിരിഞ്ഞു പോകാൻ മാത്രം ആജ്ഞാപിച്ചു. അവൾക്കുണ്ടായ മരീഷ എന്ന പുത്രിയെ, വൃക്ഷങ്ങളാണ് എടുത്തു വളത്തിയതു്. തന്മൂലം അവൾക്ക് വർക്ഷി എന്ന പേരുണ്ടായി. അവൾ പ്രചേതസ്സിനെ വിവാഹംചെയ്തു. അവരുടെ പുത്രനാണ്, പ്രജാപതിയായ രണ്ടാമത്തെ ദക്ഷൻ. *

* ഈ കഥ ബ്രഹ്മപുരാണത്തിലും, ഭാഗവതത്തിലും ഉണ്ടു്.

വിശ്വാമിത്രൻെറയും മേനകയുടേയും പുത്രിയായ ശകുന്തളയെ ഇദ്ദേഹം എടുത്തു വളൎത്തി.

**കണ്വൻ.**

ശകുന്തള ദുഷ്യന്തരാജാവിനെ വിവാഹം ചെയ്തു. അവരുടെ പുത്രനായിരുന്നു ഭരതൻ.

മഹാവിഷ്ണു, കർദ്ദമ മുനിയുടേയും ദേവഹൂതിയുടേയും പുത്രനായി ജനിക്കുകയുണ്ടായി· തപസ്സു ചെയ്യാനായി കർദ്ദമൻ വനത്തിലേക്കു പോവാൻ തീരുമാനിച്ചു. അപ്പോൾ പത്നി അദ്ദേഹത്തോടു പറഞ്ഞു, "മോക്ഷം ലഭിക്കുന്നതിനുള്ള വഴി കാണിച്ചു തരുവാൻ ഇതുവരെ ഞാൻ അങ്ങയോട്' ആവശ്യപ്പെട്ടുകയുണ്ടായില്ലല്ലോ" എന്നു്.

**കപിലൻ.**

'മഹാവിഷ്ണു തന്നെയാണു് നിൻെറ പുത്രൻ. അവൻ നിനക്കു് മോക്ഷമാർഗ്ഗം കാണിച്ചു തരും" എന്നായിരുന്നു കർദ്ദമനൻെറ മറുപടി. ഭാഗവതം തൃതീയ സ്കന്ധത്തിൽ വിവരിച്ചിട്ടുള്ള ഉൽകൃഷ്ടങ്ങളായ ആത്മീയ തത്വങ്ങൾ കപിലൻ ദേവഹൂതിക്കു് ഉപദേശിച്ചു. അനന്തരം, സമസ്ത ലോകത്തിൻെറയും ശുഭത്തിനുവേണ്ടി യോഗാഭ്യാസം ചെയ്യുവാനായി കപിലൻ അവിടം വിട്ടുകയും ചെയ്തു.

അദ്ദേഹം തപസ്സനുഷ്ഠിച്ചു കൊണ്ടിരുന്നപ്പോൾ, ഒരു വിശേഷ സംഭവമുണ്ടായി. സൂൎയ്യ വംശജനായ സഗരൻ എന്ന രാജാവിനു് അദ്ദേഹത്തിൻെറ ദ്വിതീയപത്നി സുമതി

യിൽ 6000 പുത്രന്മാർ ജനിച്ചിരുന്നു. ആദ്യപത്നി കേശിനി യിലാണ് അസ്സമഞ്ജൻ എന്ന സീമന്ത പുത്രനുണ്ടായതു്. ഈയാൾ ഒരു ദുഷ്ടനായിരുന്നു. ഈയാൾക്കു്, അംശുമാൻ എന്ന സൽപുത്രൻ ജനിച്ചു. സഗരൻ അശ്വമേധയാഗം കഴി ക്കാൻ ഒരുമ്പെട്ടു. പതിവനുസരിച്ചു് ഒരു വഷക്കാലം അല ഞ്ഞുതിരിയുവാനായി യാഗാശ്വത്തെ അഴിച്ചു വിട്ടു. കുതിര യോടൊന്നിച്ചു പോയതു് അംശുമാനായിരുന്നു. ഇന്ദ്രൻ കുതിരയെ അപഹരിച്ചു. അശ്വത്തെ തിരഞ്ഞു കണ്ടുപിടി ച്ചാനും വീണ്ടെടുക്കാനുമായി സഗരൻ തന്റെ ആറായിരം പുത്രന്മാരെയും നിയോഗിച്ചു. അവർ ഭൂമി കുഴിച്ചു് പാതാള ലോകത്തിലെത്തി അവിടെ, കപിലസന്നിധിയിൽ, അവർ യാഗാശ്വത്തെ കണ്ടു. സഗരപുത്രന്മാർ അദ്ദേഹത്തെ അധിക്ഷേപിക്കാനും ദേഹോപദ്രവമേല്പിക്കാനും തുനിഞ്ഞു. കപിലൻ കണ്ണു തുറക്കുകയും അവരെല്ലാം വെന്തു ചാമ്പലാവു കയും ചെയ്തു. അനന്തരം അംശുമാൻ അവിടെ ചെന്നു. മഹർഷി പറഞ്ഞു: "കുതിരയെ കൊണ്ടു പോയി യാഗം പൂത്തിയാക്കിക്കൊള്ളുക. നിന്റെ പൌത്രൻ, സ്വർഗ്ഗലോക ത്തുനിന്നും ഗംഗയെ ഭൂമിയിലേയ്ക്കു കൊണ്ടുവരും." അതു് അപ്രകാരം തന്നെ ഭവിച്ചു. സഗരന്റെ ആറായിരം പുത്ര ന്മാക്കും മോക്ഷം ലഭിക്കുന്നതിനുവേണ്ടി, അംശുമാന്റെ പൌത്രനായ ഭഗീരഥൻ തപസ്സു ചെയ്യുകയും ഈശ്വരാനു ഗ്രഹംകൊണ്ടു് സ്വർഗ്ഗത്തിൽനിന്നും ഗംഗയെ ഭൂമിയിലേയ്ക്കു കൊണ്ടു വരികയും ചെയ്തു. അങ്ങിനെ ഗംഗ, ഭൂമിയെ സംശു ദ്ധയാക്കി, സഗരപുത്രന്മാർക്കു് സ്വർഗ്ഗപ്രാപ്തിയുണ്ടാക്കി ക്കൊടുത്തു. *

* ഇതു് വാല്മീകി രാമായണത്തിലും, വിഷ്ണുപുരാണത്തിലുമുണ്ടു്.

മരീചിമഹർഷി ബ്രഹ്മാവിൻെറ പുത്രനായിരുന്നു. അദ്ദേഹത്തിൻെറ മകനാണ് കശ്യപ മഹർഷി. അദിതി, ദിതി, ദനു, വിനത, കദ്രു തുടങ്ങിയുള്ള ദക്ഷൻെറ പതിമൂന്നു പുത്രിമാരെ അദ്ദേഹം വിവാഹം ചെയ്തു. അദിതിയിൽ അദ്ദേഹത്തിന്നു ജനിച്ച പുത്രന്മാരാണ് പന്ത്രണ്ടു് ആദിത്യന്മാർ. ദിതിയുടെ പുത്രനായിരുന്നു ഹിരണ്യകശിപു.

**കശ്യപൻ.**

ഹിരണ്യകശിപുവിൻെറ പുത്രൻ പ്രഹ്ലാദനും, അദ്ദേഹത്തിൻെറ പുത്രൻ വിരോചനനും, വിരോചനപുത്രൻ ബലിയും, അദ്ദേഹത്തിൻെറ മകൻ ബാണാസുരനുമായിരുന്നു. ദിതീപുത്രന്മാർ അസുരരത്രെ. അരുണൻ, ഗരുഡൻ തുടങ്ങിയുള്ളവർ വിനതയുടെ മക്കളാണ്. കദ്രുവിൻെറ പുത്രന്മാരായിരുന്നു ആദിശേഷൻ, വാസുകി, തക്ഷകൻ തുടങ്ങിയുള്ള നാഗശ്രേഷ്ഠന്മാർ.

പരശുരാമൻ ഇരുപത്തൊന്നുവട്ടം യുദ്ധംചെയ്തു് ക്ഷത്രിയ രാജാക്കന്മാരെയെല്ലാം കൊന്നൊടുക്കുകയും, ഭൂമിയെല്ലാം കശ്യപനു് ദാനം ചെയ്യുകയും ചെയ്തു. ക്ഷമ, സൌഹൃദം, സമാധാനം എന്നിവയുടെ ഉൽക്കൃഷ്ട ഗുണങ്ങളെപ്പററി കശ്യപൻ, ലോകത്തിന്നു് ബോധനം നൽകി. ഭൂമിദേവി ബ്രഹ്മാവിനെ സന്ദർശിക്കാൻ പോയ അവസരത്തിൽ, കശ്യപൻ ഭൂമിയെ താങ്ങി നിർത്തുകയുമുണ്ടായി.

ദിതി ഗർഭവതിയായിരുന്നപ്പോൾ ഇന്ദ്രൻ അവളുടെ ഗർഭപിണ്ഡം നാലായി ഖണ്ഡിക്കുകയും അവയ്ക്കു് ദേവത്വം നൽകുകയും ചെയ്തു. അവർ മരുത്തുകളായി പിറന്നു്, ദേവകൾക്കു സഹായമായി വർത്തിച്ചു.

**കൌത്സൻ.**

വരതന്തുവിൻെറ ശിഷ്യനായിരുന്ന കൌത്സൻ. പഠിത്തം അവസാനിച്ചപ്പോൾ, ഗുരുദക്ഷിണയെപ്പററി പറയണമെന്നു് ഇദ്ദേഹം ഗുരുവിനോടാവശ്യപ്പെട്ടു. പതിന്നാലുകോടി സ്വർണ്ണനാണയം വേണമെന്നായിരുന്നു ഗുരുവിൻെറ മറുപടി. കൌത്സൻ രഘുചക്രവത്തിയെ സമീപിച്ചു. വിശ്വജിത്ത് എന്ന യാഗം കഴിച്ചു്, തൻെറ സകലസ്വത്തുക്കളും ദാനം ചെയ്തശേഷം ഭണ്ഡാരം ശൂന്യമാക്കിവെച്ചുകൊണ്ടിരിക്കയായിരുന്നു അദ്ദേഹം. രാജാവിനു് മരം കൊണ്ടുണ്ടാക്കിയ പാത്രങ്ങൾ മാത്രമേ അപ്പോഴുണ്ടായിരുന്നുള്ളു. കൌത്സൻെറ ആവശ്യമറിഞ്ഞപ്പോൾ, കുബേരൻ്റെ രാജധാനി കിഴടക്കാൻ രാജാവ് തീരുമാനിച്ചു. അന്നരാത്രി കുബേരൻ കനകവഷം ചൊരിഞ്ഞു് രാജാവിൻെറ ഭണ്ഡാരം സമ്പുഷ്ടമാക്കി. രഘുചക്രവത്തി, കൌത്സനു് പതിന്നാലുകോടി സ്വർണ്ണനാണയവും നൽകി. *

**മാർക്കണ്ഡേയൻ.**

ശ്രേഷ്ഠനായ ഈ മുനിയെപ്പററി അനവധി കഥകളുണ്ടു്. എല്ലാം അദ്ദേഹത്തിൻെറ ഉൽക്കൃഷ്ടമായ ഈശ്വരഭക്തി വെളിപ്പെടുത്തുന്നവയുമാണു്. അവയിൽവച്ചു് ഏററവും പ്രസിദ്ധിയുള്ളതു്, അദ്ദേഹം മൃത്യുദേവനായ യമധർമ്മനെ ജയിച്ച കഥയാണു്. തനിക്കു പുത്രനില്ലാത്തതിനാൽ മാർക്കണ്ഡേയൻെറ അച്ഛൻ മൃകണ്ഡു, ശിവനെ സേവിച്ചു് വരം

---

* കാളിദാസൻെറ രഘുവംശത്തിൽ ഈ കഥ പറഞ്ഞിരിക്കുന്നു.

വാങ്ങാൻ തപസ്സു ചെയ്തു. ശിവൻ പ്രത്യക്ഷനായി മൃകണ്ഡു വിനോടു ചോദിച്ചു, "പതിനാറാമത്തെ വയസ്സിൽ മരിച്ചു പോവുന്ന ഉത്തമനും അഭിജ്ഞനും ഭക്തനുമായ ഒരു പുത്രൻ വേണമോ, അതോ, ദീർഘായുസ്സുള്ള മഠയനും കൊള്ളരുതാത്തവനുമായ ഒരു പുത്രൻ വേണമോ" എന്നു്. ആദ്യം പറഞ്ഞ തരത്തിലുള്ള ഒരു മകനെയാണു് മൃകണ്ഡു ഇഷ്ടപ്പെട്ടതു്. തൻെറ വിധി ഇന്നതാണെന്നു് ബാലൻ മനസ്സിലാക്കുകയും, ശിവനെ സേവിച്ചു തുടങ്ങുകയും ചെയ്തു. മരണ മുഹൂർത്തം ആഗതമായ ദിനത്തിൽ അയാൾ ദേവാരാധന ചെയ്തു കൊണ്ടു് സമാധിസ്ഥനായി വർത്തിച്ചു. കാലദൂതന്മാർക്കു് മാർക്കണ്ഡേയനെ സമീപിക്കാൻ സാദ്ധ്യമായില്ല. അതിനാൽ യമൻ തന്നെ ആ യുവാവിൻെറ ജീവൻ കൊണ്ടുപോവാനായി ചെന്നു. തന്നെ രക്ഷിയ്ക്കാൻ അപേക്ഷിച്ചു കൊണ്ടു് യുവാവു് ശിവലിംഗത്തെ ഗാഢമായി ആലിംഗനം ചെയ്തു. യമൻ, തൻെറ പാശത്തിൻെറ കുടുക്കു് വിഗ്രഹത്തേയും മാർക്കണ്ഡേയനേയും ലക്ഷ്യമാക്കി എറിഞ്ഞു. അപ്പോൾ ഭഗവാൻ ശ്രീപരമേശ്വരൻ വിഗ്രഹത്തിൽനിന്നും ഇറങ്ങി വരികയും യുവാവിനെ രക്ഷിയ്ക്കാൻവേണ്ടി യമനെ വധിക്കുകയും ചെയ്തു. അന്നു മുതൽക്കു് ശിവൻ മൃത്യുഞ്ജയനും കാലകാലനുമായിത്തീർന്നു. അനന്തരം, ദേവകളുടെ അപേക്ഷപ്രകാരം അദ്ദേഹം യമനെ പുനരുജ്ജീവിപ്പിക്കുകയും, 'മാർക്കണ്ഡേയൻ എന്നും പതിനാറു വയസ്സുള്ള ചിരഞ്ജീവിയായിരിക്കുമെന്നു" യുവാവിനെ അനുഗ്രഹിക്കുകയും ചെയ്തു.

വേറൊരു കഥയും ഭാഗവതത്തിലുണ്ടു്. പ്രളയകാലത്തു്, തിരമാലകളുടെ മദ്ധ്യത്തിൽ ഒരു അരയാലിലമേൽ ശയിച്ചുകൊണ്ടു്, അതിസുന്ദരനായ ഒരു ശിശു അങ്ങുമിങ്ങും നീന്തി നടക്കുന്നതു് മാർക്കണ്ഡേയൻ കണ്ടു. ശിശുവിനെ താലോലിക്കുന്നതിനായി അദ്ദേഹം അടുത്തു ചെന്നു.

അപ്പോൾ ശിശു തന്റെ ശ്വാസത്തിൽക്കൂടി മാർക്കണ്ഡേയനെ അകത്തോട്ടു വലിക്കുകയും അദ്ദേഹം ശിശുവിന്റെ ഉള്ളില കപ്പെട്ടുകയും ചെയ്തു. കാലചക്രഭ്രമണത്തിൽപ്പെട്ട് അനവധി നാൾ അദ്ദേഹം ശിശുവിന്റെ ഉള്ളിൽ കഴിച്ചു കൂട്ടിയശേഷം ഒടുവിൽ പുറത്തു വന്നു. ശിവൻ അവിടെ പ്രത്യക്ഷപ്പെട്ട്, മാർക്കണ്ഡേയനോട്ട് ഇപ്രകാരം പറഞ്ഞു: 'ഭഗവാൻ വിഷ്ണുവാണിതു്. ഞാനും ഇദ്ദേഹവും ബ്രഹ്മദേവനും ഒന്നു തന്നെയാണു്.''

## നചികേതസ്സ്

നചികേതസ്സിന്റെ അച്ഛൻ വാജശ്രവസ്സ് ഒരു യജ്ഞം നടത്തി. വാർദ്ധക്യം ഭവിച്ചവയും പട്ടിണികൊണ്ടു മെലിഞ്ഞവയുമായ പശുക്കളെയാണു് അദ്ദേഹം ദാനം ചെയ്തതു്. പുത്രൻ നചികേതസ്സിനു് വലിയ വിഷാദംതോന്നി "എന്നെ ആർക്കാണു് കൊടുക്കാൻ പോകുന്നതു്?" എന്നിങ്ങനെ അയാൾ ആവർത്തിച്ചാവർത്തിച്ചു് അച്ഛനോട്ട് ചോദിച്ചുകൊണ്ടിരുന്നു. "യമനു്!" എന്നു് അച്ഛൻ കോപിച്ചു് മറുപടി പറഞ്ഞു. ഉടനെ ആ ബാലൻ യമന്റെ രാജധാനിയിലെത്തി. യമൻ പുറത്തെവിടേയോ പോയിരിക്കയായിരുന്നു. മൂന്നു ദിന രാത്രങ്ങൾ മുഴുവൻ ബാലൻ ഭക്ഷണവും പാനീയവും കൂടാതെ അവിടെ കാത്തിരുന്നു. യമൻ മടങ്ങി വന്നപ്പോൾ ഇപ്രകാരം പറഞ്ഞു: "നിനക്കു് ഇങ്ങിനെ കാത്തിരിക്കേണ്ടി വന്നതിൽ ഞാൻ വ്യസനിക്കുന്നു. മൂന്നു വരം ചോദിച്ചുകൊള്ളുക; ഞാൻ തരാം.'' ബാലൻ ചോദിച്ച ആദ്യത്തെ വരം ഇതായിരുന്നു: "അച്ഛനു് എന്നോട്ട് കോപം തോന്നാതിരിക്കാനും എന്നിൽ സന്തുഷ്ടിയുണ്ടാവാനും വരം തരിക.'' യമൻ അപ്രകാരം അനുഗ്രഹിച്ചു. സ്വർഗ്ഗലോകം

പൂകുവാനുള്ള മാർഗ്ഗം നിർദ്ദേശിക്കണം എന്നായിരുന്നു ബാലൻ ആവശ്യപ്പെട്ട രണ്ടാമത്തെ വരം. യമൻ അതിന്നു വേണ്ട ജ്ഞാനം ഉപദേശിച്ചു. പിന്നീട് ബാലൻ ഇപ്രകാരം ചോദിച്ചു: "മരിച്ചു കഴിഞ്ഞാൽ, ആത്മാവ് അവശേഷിക്കുന്നു എന്ന് ചിലർ പറയുന്നു. വേറെ ചിലർ മററു വിധത്തിലും പറയുന്നു. ഇതിൻെറ സത്യം എനിക്കു പറഞ്ഞുതരിക." യമൻ മറുപടി പറഞ്ഞു; "അത്യന്തം വിഷമകരമായ ഒരു ചോദ്യമായതുകൊണ്ട്, ദയവുചെയ്ത് നീ ഈ വരം ആവശ്യപ്പെടരുത്. മററെന്തു വേണമെങ്കിലും ചോദിച്ചുകൊള്ളുക. ദീർഘായുസ്സ്, ലോകാധിപത്യം, ജീവിതത്തിലെ സർവ്വസൌഭാഗ്യങ്ങൾ--ഇതെല്ലാം ഞാൻ നിനക്കു നൽകാം,"

"ദീർഘായുസ്സുകൊണ്ടും മററു വരങ്ങൾകൊണ്ടും എന്തു പ്രയോജനമാണുള്ളത്? കുറെ കഴിയുമ്പോൾ ഇന്ദ്രിയങ്ങൾ ക്ഷീണങ്ങളായി ഭവിക്കുന്നു. ദീർഘ ജീവിതവും അവസാനിക്കുന്നു. എനിക്കീ വരങ്ങളൊന്നും വേണ്ട. എൻെറ ചോദ്യത്തിനുത്തരം തന്നാൽ മതി. അങ്ങേക്കു മാത്രമേ അതിനു കഴിവുള്ളു" എന്നായിരുന്നു ബാലൻെറ മറുപടി. അനന്തരം യമധർമ്മൻ, ആത്മാവിൻെറ അനശ്വരതയെപ്പററിയും ഈശ്വര തത്വങ്ങളെപ്പററിയും അവന്ന് ബോധനം നൽകി.

**നരനും നാരായണനും.** ധർമ്മൻേറയും ദക്ഷപുത്രിയായ മൂർത്തിയുടേയും പുത്രന്മാരായിരുന്നു ശ്രേഷ്ഠന്മാരായ ഈ ഋഷികൾ. ബദരീനാഥത്തിൽ ഇവർ തപസ്സുചെയ്തു മഹാവിഷ്ണുവിൻെറ രണ്ടു ഭാവങ്ങളായിരുന്നു ഇവർ.

ഹിമാലയത്തിലത്രെ ബദരി. ഗംഗാതീരത്തു സ്ഥിതിചെയ്യുന്ന ബദരി, ഇന്ത്യയിലെ ഏററവും ശ്രേഷ്ഠതയുള്ള പുണ്യസ്ഥലമാണ്.

## നാരദൻ.

ഒരു തികഞ്ഞ യോഗീശ്വരനും ദാർശനികനും ഋഷിയുമാണ് നാരദൻ. ഗീതയിൽ അദ്ദേഹം ഒരു ദേവർഷിയായി പ്രഖ്യാപിക്കപ്പെട്ടിരിക്കുന്നു. കലഹം സൃഷ്ടിക്കുന്ന ഒരാളായിട്ടാണ് നാരദനെ എല്ലാവരും അറിയുന്നതു്. എവിടെയെങ്കിലും,എപ്പോഴെങ്കിലും അങ്ങിനെ ചെയ്തിട്ടുണ്ടെങ്കിൽ അതിൽ അദ്ദേഹത്തിന്റെ ഉദ്ദേശം, ലൌകികഭാവങ്ങളെ നീക്കം ചെയ്തിട്ട് ദൈവികഭാവം പുനഃപ്രതിഷ്ഠിക്കുക എന്നതു മാത്രമായിരുന്നു. രാമായണം രചിക്കാൻ വാല്മീകിയ്ക്കും, ഭാഗവതം രചിക്കാൻ വ്യാസനും അദ്ദേഹം പ്രചോദനം നൽകി. ഭക്തിയുടെ ഒരു ഭണ്ഡാരപ്പുരയാണ് നാരദന്റെ 'ഭക്തിസൂത്രങ്ങൾ.'

ഭാഗവതത്തിൽ അദ്ദേഹം സ്വന്തം ജീവചരിത്രം വിവരിക്കുന്നുണ്ട്. നാരദനായി ജന്മമെടുക്കുംമുമ്പ് താൻ ആരായിരുന്നു എന്നു് അതിൽ അദ്ദേഹം വ്യാസനോടു പറയുന്നു. ജ്ഞാനമാർഗ്ഗത്തെപ്പററിയുള്ള പ്രകാശപൂർണ്ണവും അതിവിസ്തൃതവുമായ ഗ്രന്ഥങ്ങൾ രചിച്ചു കഴിഞ്ഞിട്ടും, വ്യാസനു സ്വ ജീവിതത്തിൽ ഒരുവ്യർത്ഥബോധം—രിക്തത — അനുഭവപ്പെടുകയുണ്ടായി. വ്യാസന് ഉന്മേഷം നൽകാനും, മനസ്സിന്റെ ഈ വ്യർത്ഥബോധം ദൂരികരിക്കേണ്ടതെങ്ങിനെ എന്നുപദേശിക്കാനുമായി ആ സമയം നാരദൻ അവിടെ ആഗത

നായി. അദ്ദേഹം പറഞ്ഞു: "ഈശ്വരങ്കലും ഋഷികളിലും ഭക്തിയിലും മാത്രം അധിഷ്ഠിതമായുള്ള ഒരു കൃതി അങ്ങ് രചിക്കുകയാണെങ്കിൽ, മനസ്സിൻെറ ഈ വ്യർത്ഥബോധം അപ്രത്യക്ഷമാവുകതന്നെ ചെയ്യും. ഈ സത്യം തെളിയിക്കുന്നതിനായി ഞാൻ എൻെറ ജീവിതകഥ അങ്ങയോടു പറയാം. ഒരു ഭക്തൻെറ ഭൃത്യനായിരുന്നയാളിൻെറ മകനാണു ഞാൻ. എൻെറ അമ്മ, വർഷകാലത്തെ ചാതുർമ്മാസ്യവേളകളിൽ ഞങ്ങളുടെ ഗ്രാമത്തിൽ താമസിച്ചിരുന്ന നിരവധി ഭക്തജനങ്ങളുടെ ഭൃത്യയുമായിരുന്നു. അക്കാലങ്ങളിൽ ഞാൻ എപ്പോഴും അവരൊന്നിച്ചായിരിക്കുകയും, അവൎക്കു വേണ്ട ശുശ്രൂഷകൾ ചെയ്യുകയും പതിവായിരുന്നു. അവർ സ്ഥലം വിടാനാരംഭിച്ചപ്പോൾ ഞാൻ അവരുടെ പാദങ്ങളിൽ വീണ് ഉപദേശത്തിനു വേണ്ടി പ്രാർത്ഥിച്ചു. അവർ എന്നെ ഭക്തിമാർഗ്ഗങ്ങൾ പഠിപ്പിക്കുകയും, ഒരു ദിവ്യമന്ത്രം ഉപദേശിക്കുകയും ചെയ്തു. ഞാൻ അതു് അതേപടി അനുവൎത്തിച്ചുവന്നു. എൻെറ അമ്മ സർപ്പദംശനമേററു് മരിച്ചു ഞാൻ ഏകനായിത്തീൎന്നു. ഒരു ദിവസം ധ്യാന നിരതനായിരിക്കുമ്പോൾ എൻെറ ഹൃദയത്തിൽ ഒരു തേജസ്സ് പ്രത്യക്ഷപ്പെടുകയും ആ വെളിച്ചത്തിൽ ഞാൻ ഈശ്വരനെ ദർശിക്കുകയും ചെയ്തു. 'ഈ ജന്മത്തിൽ നിനക്കു് ഈ ഒരു ദർശനം മാത്രമേ ഉണ്ടാവുകയുള്ളു; സേവനം നടത്തുകയും ധ്യാനിക്കുകയും ചെയ്യുക. ഒരു വലിയ മഹത്വം നിന്നെ കാത്തിരിപ്പുണ്ടു" എന്നിങ്ങനെയുള്ള അദ്ദേഹത്തിൻെറ ദിവ്യശബ്ദം എനിക്കു കേൾക്കുമാറായി, പിൽക്കാലജീവിതം ഞാൻ ധ്യാനത്തിലും ആരാധനയിലും സേവനത്തിലുമായി കഴിച്ചുകൂട്ടി. ആ ജന്മമവസാനിച്ചപ്പോൾ, ഞാൻ നാരദനായി ജനിച്ചു. ഭക്തിയുടെ അനുഷ്ഠാനങ്ങൾക്കും ബോധനങ്ങൾക്കുമായി ജീവിതമത്രയും ഞാൻ ചെലവഴിച്ചു. അങ്ങും

അപ്രകാരം ചെയ്യുക. ഹൃദയത്തിൽ ദിവ്യാനുഭൂതിയും ആനന്ദവും അങ്ങേയ്ക്കും ലഭിയ്ക്കും."

നാരദന്റെ സന്തുഷ്ടികണ്ട് വ്യാസൻ അത്ഭുതാധീനനായിത്തീന്നു. നാരദ മഹർഷിയുടെ ഉപദേശപ്രകാരം അദ്ദേഹം പ്രവത്തിക്കുകയും, ഭക്തിയുടെ അത്യുച്ചകോടിയിലുള്ള ഭാഗവത പുരാണം എഴുതുകയും ചെയ്തു.

നാരദന്റെ ജന്മങ്ങളിലൊന്നിൽ അദ്ദേഹം ഒരു പുഴുവായി ജനിച്ച ഒരു കഥയുണ്ട്. ഒരു രഥം പുഴുവിന്റെ അടുത്തെത്തിയപ്പോൾ, ചക്രങ്ങൾ പുറത്തു കയറി ഞെരിഞ്ഞുപോകാതിരിക്കാൻ പുഴു വഴിയിൽ നിന്നും പെട്ടെന്ന് ഇഴഞ്ഞുമാറി. രഥത്തിലുണ്ടായിരുന്ന രാജാവ് ഇതുകണ്ട് പൊട്ടിച്ചിരിച്ചു. പുഴു അതിനു മറുപടി പറഞ്ഞു: "എന്തിനാണ് ചിരിയ്ക്കുന്നത്? ഓരോ ജന്മത്തിലും, ശരീരം ആത്മാവിന് ഏറ്റവും പ്രിയതരമായിട്ടുള്ളതത്രെ. അങ്ങയുടെ ശരീരം അങ്ങേയ്ക്ക് ഏതുവിധമോ, അതുപോലെതന്നെ എനിയ്ക്കും എന്റെ ശരീരം ഈ ജന്മത്തിൽ വിലയുള്ളതാണ്."

ഗായകനായ നാരദനെ സംബന്ധിച്ച് വിവിധങ്ങളായ കഥകളുണ്ട്. ഒരു ഗായകൻ എന്ന നിലയിൽ തനിയ്ക്കുള്ള മഹത്വത്തെപ്പറ്റി അദ്ദേഹത്തിന് വലിയ അഹന്തയായിരുന്നുവെന്ന് അത്ഭുത രാമായണത്തിൽ പ്രസ്താവിച്ചു കാണുന്നു. മഹാവിഷ്ണു ഒരിയ്ക്കൽ നാരദനെ ഒരു വനത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. അവയവങ്ങൾ ഛേദിക്കപ്പെട്ട്, വേദന സഹിക്കാൻ വയ്യാതെ കരഞ്ഞുകൊണ്ടിരുന്ന അനവധി തരുണിമാർ അവിടെ കാണപ്പെട്ടു. "ആരാണ് നിങ്ങളുടെ അവയവങ്ങൾ ഛേദിച്ചത്? നിങ്ങൾ ആര്?" എന്ന് നാരദൻ ചോദിച്ചു. അവർ പ്രതിവചിച്ചു: "ഞങ്ങൾ രാഗി

ണിമാരാണു്; എന്നുവെച്ചാൽ, വിവിധ രാഗങ്ങളുടേയും അധിദേവതമാർ. നാരദൻെറ സവ്വാബദ്ധമായ രാഗാലാപമാണു് ഞങ്ങളെ ഈ സ്ഥിതിയിലാക്കിയതു്.'' ഇതുകേട്ടു് നാരദൻെറ അഹന്ത തലതാഴ്ത്തി.

മറെറാരവസരത്തിൽ അദ്ദേഹം ഹനുമാനെ കണ്ടുമുട്ടി. ഹനുമാൻ ഒരു പാട്ടു പാടി. നാരദൻ സ്വന്തം വീണ അടുത്തുള്ള ഒരു പാറയിൽ വെച്ചിരിക്കയായിരുന്നു. ഗാനത്തിന്റെ ലയം കാരണം ആ പാറ അലിഞ്ഞു തുടങ്ങി. വീണ, ഉരുകിത്തുടങ്ങിയ പാറയിൽ അകപ്പെട്ടു. ഗാനം അവസാനിക്കുകയും, പാറ പൂർവ്വസ്ഥിതിയിൽ കാഠിന്യമുള്ളതായിത്തീരുകയും ചെയ്തപ്പോൾ അതിനകത്തകപ്പെട്ട വീണ എടുക്കാൻ സാധിക്കാതായി. ഒരു ഗാനം ആലപിച്ചു് പാറ വീണ്ടും ഉരുക്കി വീണയെടുത്തുകൊള്ളുവാൻ ഹനുമാൻ പറഞ്ഞു. നാരദൻ അനവധി ഗാനങ്ങൾ പാടി. പക്ഷെ, പാറയ്ക്കു് അല്പംപോലും അലിവുണ്ടായില്ല. മഹർഷി നിരാശനായിത്തീർന്നു. അപ്പോൾ ഹനുമാൻ മറെറാരു പാട്ടു പാടുകയും, പാറ ഉരുകുകയും ചെയ്തു. നാരദൻ ഹനുമാനെ നമസ്കരിച്ചു് അദ്ദേഹത്തെ സ്തുതിക്കുകയും, പാറയ്ക്കുള്ളിൽ നിന്നും തൻെറ വീണ വീണ്ടെടുക്കുകയും ചെയ്തു.

വേറൊരു കഥയുമുണ്ടു്. സംഗീതത്തിൽ തുംബുരു തന്നെ കവിച്ചു വയ്ക്കുന്നുവെന്നുകണ്ടു്, നാരദൻ അസൂയാലുവായിത്തീർന്നു. അനന്തരം ശ്രീകൃഷ്ണൻ, അത്യുൽകൃഷ്ടമായ സംഗീതം അഭ്യസിപ്പിക്കുകയും നാരദൻെറ അസൂയ അസ്തമിക്കുകയും ചെയ്തു. നാരദനും തുംബുരുവും ഈശ്വരൻെറ സർവ്വപ്രധാനന്മാരായ ഗായകന്മാരായിത്തീർന്നു.

നാരദൻെറയും ഭാഗവതത്തിൻെറയും മഹത്വം കുറിയ്ക്കുന്ന ഒരു കഥ പത്മപുരാണത്തിലുണ്ടു്. ദ്രാവിഡദേശത്തു

ജനിച്ച 'ഭക്തി' ദേവിയ്ക്കു്, ജ്ഞാനം എന്നും വൈരാഗ്യം എന്നും പേരുള്ള രണ്ടു മക്കളുണ്ടായിരുന്നു. അവർ കാൽനടയായി, പുത്രന്മാരുമൊന്നിച്ചു്, കർണ്ണാടകം, മഹാരാഷ്ട്രം, ഗുർജ്ജരം (ഗുജറാററു്) എന്നീ ദേശങ്ങളിൽക്കൂടി ഗോകുലത്തിലേക്കും വൃന്ദാവനത്തിലേക്കും യാത്രപുറപ്പെട്ടു. 'ഭക്തി'യ്ക്കും പുത്രന്മാർക്കും ഇതിനിടയിൽ വലിയ വാർദ്ധക്യം ഭവിയ്ക്കുകയുണ്ടായി. ഗോകുലത്തിലും വൃന്ദാവനത്തിലും കാലെടുത്തുവച്ചതോടുകൂടി 'ഭക്തി'യുടെ വാർദ്ധക്യം അപ്രത്യക്ഷമായി അവർ യൗവ്വനയുക്തയായിത്തീർന്നു. പക്ഷെ, മക്കൾ വൃദ്ധന്മാരായിത്തന്നെ തുടർന്നു. അവർക്കു യൗവനം നൽകാൻ മാതാവു് നാരദനോടു പ്രാർത്ഥിച്ചു. വേദങ്ങൾ, വേദാന്തങ്ങൾ ഭഗവദ്ഗീത എന്നിവയെല്ലാം മഹർഷി അവരെ വായിച്ചു കേൾപ്പിച്ചിട്ടും യാതൊരു ഫലവുമുണ്ടായില്ല. അനന്തരം സനകൻ, സനന്ദനൻ, സനൽക്കുമാരൻ, സനത്സുജാതൻ എന്നിവർ (നിത്യയൗവനം സിദ്ധിച്ചവരും ബ്രഹ്മാവിന്റെ മാനസ പുത്രന്മാരുമാണു് ഇവർ), ഭക്തിപുത്രന്മാരെ ഭാഗവതം വായിച്ചു കേൾപ്പിക്കാൻ നാരദനോടു പറഞ്ഞു. അദ്ദേഹം അപ്രകാരം ചെയ്തപ്പോൾ അവർ യൗവനയുക്തരായി ഭവിച്ചു. അത്ഭുതങ്ങളിൽവെച്ചു് അത്ഭുതമായിരുന്നു ഈ സംഭവം.

"എന്താണു് മായ?" എന്നു് നാരദൻ ഒരിയ്ക്കൽ ശ്രീകൃഷ്ണനോടു ചോദിക്കുകയുണ്ടായി. "ഞാൻ പിന്നീടു പഠിപ്പിച്ചു തരാം" എന്നു് ഭഗവാൻ മറുപടി പറഞ്ഞു. ഒരു ദിവസം നാരദൻ യാത്രചെയ്തുകൊണ്ടിരുന്നപ്പോൾ കഠിനമായ മഴ പെയ്തുതുടങ്ങി. അദ്ദേഹം ഒരു കുടിലിൽ കയറി നില്ക്കുകയും, അവിടെ സുന്ദരിയായ ഒരു യുവതിയെ കാണുകയും ചെയ്തു. നാരദൻ അവളിൽ അനുരക്തനായിത്തീർന്നു. അങ്ങിനെ അനേകം വർഷം അദ്ദേഹം അവളോടൊത്തു ജീവിക്കുകയും

അവൎക്ക് അനവധി സന്താനങ്ങളുണ്ടാവുകയും ചെയ്തു. പിന്നീട്, ഒരു ജലപ്രളയമുണ്ടായ സന്ദർഭത്തിൽ അവരെല്ലാം അതിൽപ്പെട്ടു് ഒഴുകിപ്പോയി. നാരദൻ വ്യാകുലചിത്തനായിത്തീൎന്നു. അപ്പോൾ ഭഗവാൻ അവിടെ പ്രത്യക്ഷപ്പെട്ടു് നാരദനോടു് ഇങ്ങിനെ ചോദിച്ചു: "അങ്ങു് മായയെ ഇഷ്ടപ്പെടുന്നുവോ?" "ഭഗവൻ! ഈ അനുഭവം എനിക്കു് ധാരാളമായി. മായയിൽ നിന്നും എന്നെ വേർപെടുത്തിയാലും!"

ഛാന്ദോഗ്യോപനിഷത്തിൽ നാരദനെപ്പററി രസകരമായ ഒരു കഥയുണ്ടു്. അദ്ദേഹം സനൽക്കുമാരൻെറ അടുത്തുചെന്നു്, തനിയ്ക്കു് ആത്മജ്ഞാനം ഉപദേശിക്കണമെന്നും, വേദങ്ങൾ തുടങ്ങിയുള്ള മററു സകല വിദ്യകളും തനിയ്ക്കറിയാമെന്നും പറഞ്ഞു. സനൽക്കുമാരൻ, പരമാനന്ദത്തിൻെറ അനാദ്യന്തമായ പരിപൂർണ്ണതയെപ്പററി നാരദന്നു് ജ്ഞാനം നൽകി. അദ്ദേഹം പറഞ്ഞു: "ഈശ്വരനാണു് സൎവ്വവും, സൎവ്വ ചരാചരങ്ങളും ഈശ്വരനമാണു്. എല്ലാമാണു് ഈശ്വരൻ; എല്ലാററിലുമുണ്ടു് അദ്ദേഹം; എല്ലാററിലും ഉപരിയുമാണു് അദ്ദേഹം."

കലിശാന്തവനോപനിഷത്തു പറയുന്നു, കലിയുടെ, കൽമഷങ്ങൾ അകററിക്കളയുന്നവയായ ഈശ്വരൻെറ പതിനാറു നാമങ്ങൾ ബ്രഹ്മാവു് നാരദനുപദേശിച്ചുവെന്നു്. "ഹരേ രാമ ഹരേ രാമ രാമ രാമ ഹരേ ഹരേ; ഹരേകൃഷ്ണ ഹരേ കൃഷ്ണ കൃഷ്ണ കൃഷ്ണ ഹരേ ഹരേ!" ഇതായിരുന്നു ആ നാമം.

സത്സംഗം, പരിശുദ്ധത, നിഷ്കാമകർമ്മം, എല്ലാററിനോടുമുള്ള പ്രേമം, ഈശ്വരനോടുള്ള ഭക്തി എന്നിവയുടെ മൂല്യം നാം നാരദൻെറ ജീവിതത്തിൽ നിന്നും പഠിക്കുന്നു. എല്ലാ സ്ഥലങ്ങളിലും, എല്ലാ കാലങ്ങളിലും ഭക്തി പ്രചരണം ചെയ്യുകയാണു് നമ്മുടെ കടമ എന്നും അദ്ദേഹം നമ്മെ പഠിപ്പിക്കുന്നുണ്ടു്.

പാണിനി മഹർഷി, സുപ്രസിദ്ധമായ സംസ്കൃത വ്യാകരണ നിയമങ്ങൾ എട്ട് അദ്ധ്യായങ്ങളിലായി നിർമ്മിച്ചു.

**പാണിനി, കാത്യായനൻ, പതഞ്ജലി.**

ഭഗവാൻ ശ്രീപരമേശ്വരൻെറ താണ്ഡവ നൃത്തവേളയിൽ മുഴങ്ങുന്ന ഡമരുവിൻെറ ശബ്ദത്തിൽ നിന്ന് അക്ഷരമാലാക്രമത്തിലുള്ള സ്വരങ്ങൾ ഗ്രഹിച്ചിട്ടാണത്രെ അദ്ദേഹം ഇതു സാധിച്ചതു്. കാത്യായനൻ, പാണിനീ സൂത്രങ്ങളുടെ പ്രശസ്തമായ ഒരു ഭാഷ്യം (വാർത്തികം) നിർമ്മിച്ചു. പതഞ്ജലിയാകട്ടെ, അതിനേക്കാൾ പ്രശസ്തമായ മറെറാരു മഹാഭാഷ്യം പാണിനീസൂത്രങ്ങളെപ്പററി എഴുതി. സുപ്രസിദ്ധമായ യോഗസൂത്രങ്ങളും, ആയുർവ്വേദത്തെപ്പററിയുള്ള ഒരു മഹൽഗ്രന്ഥവും ഇദ്ദേഹത്തിൻെറ വകയായിട്ടുണ്ട്. നടരാജ നൃത്തത്തിൽ ഇദ്ദേഹവും വ്യാഘ്രപാദ മഹർഷിയും നടരാജൻെറ ഇരു പാർശ്വങ്ങളിലായി നിന്ന് ഭഗവാനെ ആരാധിക്കുന്നതായി പ്രസ്താവിക്കപ്പെട്ടിരിക്കുന്നു.

സുകേശൻ, ശൈബ്യൻ, സത്യകാമൻ, സൌര്യായനി (കശ്യപൻ), കൌസല്യൻ (ആശ്വലായനൻ), ഭാർഗ്ഗവൻ

**പിപ്പലാദൻ.**

(വൈദർഭി), കബന്ധി എന്നീ ഋഷിമാർ ആത്മജ്ഞാനം നേടുന്നതിന്നു വേണ്ടി പിപ്പലാദനെ സമീപിക്കുകയും അദ്ദേഹത്തോട് വിവിധങ്ങളായ ചോദ്യങ്ങൾ ചോദിക്കുകയുമുണ്ടായി. അദ്ദേഹം അവക്ക് ഇപ്രകാരം

ബോധനം നൽകി: "സകല ജീവരാശികളുടേയും സൃഷ്ടിക്കുവേണ്ടി, ഭഗവാൻ പ്രജാപതി, പ്രാണനേയും (സൂര്യൻ) ചന്ദ്രനേയും സൃഷ്ടിച്ചു. എല്ലാ ജീവജാലങ്ങളുടേയും ജീവന്റെ മൂലകാരണം (ഉല്പത്തിസ്ഥാനം) സൂര്യനാണ്. പഞ്ചഭൂതങ്ങൾ, ഗ്രഹിക്കുന്നതിനുള്ള പഞ്ചേന്ദ്രിയങ്ങൾ, പ്രവൃത്തനത്തിനുള്ള മററ് അഞ്ചിന്ദ്രിയങ്ങൾ, മനസ്സ് ബുദ്ധി ചിത്തം അഹങ്കാരം എന്നീ ആത്മാവിന്റെ നാല് ഭാവങ്ങൾ— ഇത്രയും ചേന്ന പത്തൊമ്പതു ശക്തികളാണ് ശരീരത്തിന് ആധാരമായിരിക്കുന്നതു്. അവ, പ്രാണനെ ആശ്രയിച്ചിരിക്കുന്നു. ആത്മാവിൽ നിന്ന് പ്രാണൻ ഉത്ഭവിക്കുന്നു- ഉറങ്ങുമ്പോൾ ഇന്ദ്രിയങ്ങൾ മനസ്സിൽ ലയിക്കുന്നു. പക്ഷെ, അപ്പോഴും പ്രാണൻ ഉണർവ്വുള്ളതും പ്രവൃത്തനോന്മുഖവുമാണ്. പ്രണവ (ഓങ്കാരം)ത്തെ ധ്യാനിക്കുന്നവന് ഈശ്വരപ്രാപ്തിയുണ്ടാവുന്നു. പ്രാണൻ, ശ്രദ്ധ, ആകാശം, വായു, അഗ്നി, ജലം, ഭൂമി, ദശേന്ദ്രിയങ്ങൾ, മനസ്സ്, ആഹാരം, ശക്തി, തപസ്സ്, വേദങ്ങൾ, കർമ്മം തുടങ്ങിയുള്ള പതിനാറു കാലങ്ങൾ (ദശകൾ) ഉൾക്കൊള്ളുന്ന വിശ്വം ഈശ്വരനിൽ നിന്നുൽഭവിക്കുകയും, ഈശ്വരനിലേയ്ക്കുതന്നെ മടങ്ങിച്ചെല്ലുകയും ചെയ്യുന്നു. എപ്രകാരമെന്നുവെച്ചാൽ, സമുദ്രം നദികളുടെ ഉറവിടവും, ചെന്നു ലയിക്കാനുള്ള സ്ഥാനവും ആയി ഭവിക്കുന്നതു പോലെ." *

---

* ഈ സംഭാഷണം, പ്രശ്നോപനിഷത്തിൽ വിവരിച്ചിട്ടുള്ളതാണ്.

ഉത്തമനായ ഒരു രാജാവായിരുന്നു ജനശ്രുതി. ഒരു രാത്രിയിൽ അദ്ദേഹം ഉറങ്ങിക്കൊണ്ടിരുന്നപ്പോൾ, ഏതാനും ഋഷിമാർ അരയന്നങ്ങളുടെ രൂപം കൈക്കൊണ്ടു് ആകാശമാർഗ്ഗേണ പറക്കുകയായിരുന്നു. അതിലൊരെണ്ണം മറ്റൊന്നിനോടു് ഇങ്ങിനെ പറഞ്ഞു: "അല്ലയോ, ഭല്ലാക്ഷാ! ആകാശത്തു്, ജനശ്രുതിയുടെ കീൎത്തിതേജസ്സു് കിടന്നു മിന്നിത്തിളങ്ങുന്നതു നോക്കുക! അതിനടുത്തു ചെല്ലരുതേ! അതു് അങ്ങയെ ദഹിപ്പിക്കും!"

**രൈക്വൻ.**

"അദ്ദേഹം രൈക്വ മഹർഷിയോളം ശ്രേഷ്ഠനാണോ? രൈക്വന്നു തുല്യനായി മററാരുമില്ല. അറിഞ്ഞിരിക്കേണ്ടവയേതോ, അതെല്ലാമറിയുന്നവനാണു് അദ്ദേഹം" എന്നു് മറേറ ഹംസം മറുപടി പറഞ്ഞു. ജനശ്രുതി ഇതു കേൾക്കുകയും, രൈക്വനെ കണ്ടുപിടിച്ചു് ഇപ്രകാരം ചോദിക്കുകയും ചെയ്തു: "അങ്ങു് ഉപാസിക്കുന്ന ദേവനെപ്പററി എനിക്കു് ജ്ഞാനം നൽകിയാലും! ഇക്കണ്ട ഗോക്കളും അശ്വങ്ങളും രഥങ്ങളും രത്നങ്ങളുമെല്ലാം ഞാൻ അങ്ങയുടെ പാദങ്ങളിൽ സമർപ്പിക്കുന്നു. അവ സ്വീകരിച്ചാലും. എന്റെ പുത്രിയേയും വിവാഹാൎത്ഥം ഞാൻ അങ്ങേക്കു നൽകുന്നു." രൈക്വൻ അതിനു സമ്മതിക്കുകയും, രാജാവിനു് ബ്രഹ്മജ്ഞാനമുപദേശിക്കുകയും ചെയ്തു.

വിഭണ്ഡക മഹൎഷിയുടെ പുത്രനായിരുന്നു ഇദ്ദേഹം. രോമപാദൻ എന്ന രാജാവു ഭരിച്ചിരുന്ന അംഗരാജ്യത്തിൽ അതികഠിനമായ ഒരു വറുതിയുണ്ടായി. ഋശ്യശൃംഗനെ

അവിടേയ്ക്കാനയിച്ചാൽ മാത്രമേ ഈ അനാവൃഷ്ടിക്ക പരിഹാരമുണ്ടാവുകയുള്ളൂ എന്ന വിവരം രാജാവിനെ ധരിപ്പിച്ചു. പിതൃശുശ്രൂഷയിൽ നിരന്തരം വ്യാപൃതനായിരുന്ന ആളാണ് ഈ മഹർഷി. വിശുദ്ധനും നിഷ്കന്മഷനുമായിരുന്നഇദ്ദേഹത്തിന്ന് സ്ത്രീയെന്നും പുരുഷനെന്നുമുള്ള ഭേദമുണ്ടായിരുന്നില്ല. ഏതു വിധമെങ്കിലും ഇദ്ദേഹത്തെ ആകർഷിച്ച് രാജധാനിയിലേയ്ക്ക കൂട്ടിക്കൊണ്ടുവരുന്നതിനായി ഒരു സംഘം സുന്ദരിമാരായ സ്ത്രീകൾ നിയോഗിതരായി. ആശ്രമത്തിൽ ചെന്ന അവൎക്ക് അദ്ദേഹം ഫലമൂലങ്ങൾ നല്കി. അവർ അദ്ദേഹത്തിന്ന് മധുരദ്രവ്യങ്ങൾ കാഴ്ചവെച്ചു. ''ഈ വിശിഷ്ടമായ മധുരപദാൎത്ഥങ്ങൾ നിങ്ങൾക്കെവിടെ നിന്നു കിട്ടി?'' എന്നദ്ദേഹം ചോദിച്ചു. ''ഞങ്ങളുടെ ആശ്രമത്തിലേയ്ക്ക വരിക. ഇനിയും ഇതെത്ര വേണമെങ്കിലുംതരാം'' എന്ന് അവർ മറുപടി പറഞ്ഞു. അദ്ദേഹത്തെ അവർ അംഗരാജ്യത്തേയ്ക്ക് ആനയിച്ചപ്പോൾ അവിടെ അതിവൃഷ്ടിയുണ്ടാവുകയും വരൾച്ച അവസാനിക്കുകയും ചെയ്തു. രോമപാദൻ സ്വ പുത്രിയായ ശാന്തയെ അദ്ദേഹത്തിന്ന വിവാഹം കഴിച്ചു കൊടുത്തു. ഋശ്യശൃംഗൻ, ദശരഥ രാജാവിന്ന് പുത്രകാമേഷ്ടിയാഗം നടത്തിക്കൊടുത്തു. തൻമൂലം ദശരഥന്ന് രാമനും മററു മൂന്നു പുത്രന്മാരും ജനിക്കുകയും ചെയ്തു.

## ഋശ്യശൃംഗൻ

നാഗരാജാവായ തക്ഷകൻെറ ദംശനമേററ് മരിയ്ക്കാൻ പരീക്ഷിത്തു രാജാവിനെ ഒരു മുനി ശപിച്ച ഘട്ടത്തിൽ, ഏവരേയും വിഷബാധയിൽനിന്നും രക്ഷിക്കുന്നതിന്ന് കഴിവു

ണ്ടായിരുന്ന, കശ്യപ മുനി, രാജാവിൻെറ ജീവൻ രക്ഷിക്കാൻ വേണ്ടി അദ്ദേഹത്തിൻെറ അടുത്തേയ്ക്കു പോവുകയായിരുന്നു. പക്ഷെ, വഴിക്കു വെച്ച് തക്ഷകൻ അദ്ദേഹത്തെ കാണുകയും അമൂല്യങ്ങളായ രത്നാഭരണങ്ങളും മററും നൽകി മഹർഷിയെ തിരിച്ചയക്കുകയും ചെയ്തു. ദ്രവ്യാർത്തിമൂലം പരീക്ഷിത്തു രാജാവിൻെറ ജീവൻ രക്ഷിക്കുന്നതിൽ നിന്ന് പിൻവാങ്ങിയ കശ്യപനെ ജനങ്ങൾ വെറുത്ത് അവഹേളിച്ചു. രാജഘാതകനായി ഗണിക്കണമെന്നു പറഞ്ഞു് അവർ അദ്ദേഹവുമായി എല്ലാവിധത്തിലും നിസ്സഹകരിച്ചു. കശ്യപൻ, ശാകല്യ മഹർഷിയുടെ സഹായമഭ്യർത്ഥിച്ചു. ഗായത്രി നദിയിലേയും സരസ്വതീനദിയിലേയും പുണ്യതീർത്ഥങ്ങളിൽ സ്നാനം ചെയ്യാൻ അദ്ദേഹം കശ്യപനെ ഉപദേശിച്ചു. കശ്യപൻ അപ്രകാരം ചെയ്ത് വിശുദ്ധിനേടുകയും, ജനങ്ങളുടെ അംഗീകാരം വീണ്ടും സമ്പാദിക്കുകയും ചെയ്തു.

## ശാകല്യൻ.

ബൃഹദ്രഥനെന്ന രാജാവ്, സീമന്ത പുത്രനുവേണ്ടി സിംഹാസനം ഒഴിഞ്ഞുകൊടുത്ത് വാനപ്രസ്ഥം സ്വീകരിക്കുകയും, മോക്ഷപ്രാപ്തിക്കായി ധ്യാനവും തപസ്സും ആരംഭിക്കുകയും ചെയ്തു. വളരെക്കാലം അദ്ദേഹം തപോനിഷ്ഠയിലിരുന്നശേഷം, ശാകയന്യ മഹർഷി, പുകയില്ലാത്ത അഗ്നിപോലെ ജ്വലിക്കുന്നവനായി (അഗ്നിരിവ അധൂമകഃ) അദ്ദേഹത്തിൻെറ മുമ്പിൽ ആവിർഭവിച്ചു. എന്തു വരം വേണമെങ്കിലും ചോദിച്ചുകൊള്ളാൻ മഹർഷി രാജാവിനോടു പറഞ്ഞു. "പരമസത്യം എന്താണെന്ന് എന്നോടു പറയുക. എനിയ്ക്കു് ആത്മബോധം നൽകുകയും ചെയ്യുക."

## ശാകയന്യൻ.

എന്നായിരുന്നു രാജാവിൻെറ മറുപടി. "മററെന്തെങ്കിലും ചോദിച്ചാലും! അങ്ങയുടെ ഇഷ്ടം ഞാൻ സാധിപ്പിച്ചുതരാം" എന്ന് മഹഷി പറഞ്ഞു. "വൃത്തികെട്ടതും നശ്വരവുമായ ഈ ശരീരം കൊണ്ട് എന്തു സുഖിക്കാനാണ്? പാപപങ്കിലവും ദുഃഖമയവുമായ ഈ ജീവിതത്തിൽ, ആസ്വദിക്കത്തക്കതായി എന്താണുള്ളത്? സർവ്വവും നശിക്കുന്നു. കഴിഞ്ഞ കാലങ്ങളിലെ ശ്രേഷ്ഠന്മാരായ രാജാക്കന്മാരെല്ലാം മരിച്ച് മണ്ണടിഞ്ഞു. സമസ്ത ലോകങ്ങളും നശിക്കുകതന്നെ ചെയ്യും. ഈ ലോകത്തിൽ ഭോഗങ്ങൾ കൊണ്ട് എന്തു ഫലമാണുള്ളത്? എന്നെ, അങ്ങേയ്ക്കു മാത്രമേ രക്ഷിക്കാൻ കഴിവുള്ളൂ."

അനന്തരം മഹർഷി, അദ്ദേഹത്തിന്ന് പരമോൽകൃഷ്ടമായ ആത്മീയ തത്വങ്ങൾ ഉപദേശിച്ചു. "അങ്ങ്, ശരീരത്തിന്നും ലോകത്തിന്നും ഉപരിയായി ഭവിച്ച്, അനന്തവും അനശ്വരവുമായുള്ള അങ്ങയുടെ യഥാർത്ഥ ദിവ്യഭാവത്തെ പ്രാപിക്കണം. മനസ്സാണ് യഥാത്ഥത്തിലുള്ള സംസാരം. അതിന്നുപരിയായിത്തീരുക. ബ്രഹ്മത്തിന്ന് രണ്ട് ഭാവങ്ങളുണ്ട്. രൂപത്തോടുകൂടിയ ലൌകിക ഭാവം ഒന്ന്; രൂപത്തിന്നുപരിയായുള്ള യഥാത്ഥ ഭാവം മറെറാന്ന്. (ദ്വൌ ഭാവൌ ബ്രഹ്മണോ രൂപം മൂത്തം ച അമൂത്തം ച)" *

ബ്രഹ്മദേവൻെറ ആദ്യത്തെ മാനസ പുത്രന്മാരായിരുന്നു ഈ മഹഷിമാർ. സൃഷ്ടിയ്ക്കുള്ള ജോലികൾ നിർവ്വഹിക്കാൻ ബ്രഹ്മാവ് ഇവരോടാവശ്യപ്പെട്ടു. അവർ പറഞ്ഞു; "പ്രവൃ

---

* മൈത്രയോനി ഉപനിഷത്ത്.

ത്തി ധമ്മ മാർഗ്ഗങ്ങളിലൂടെ (ലൌകിക പ്രവത്തന മാർഗ്ഗം) പോവാൻ ഞങ്ങളാഗ്രഹി ക്കുന്നില്ല. നിവൃത്തിധർമ്മ മവലംബിക്കാനും, ഈശ്വര ധ്യാനത്തിൽ ആത്മാവിനെ ലയിപ്പിക്കാനുമാണ് ഞങ്ങ ളുടെ ആഗ്രഹം.'' ബ്രഹ്മദേ വൻ അതനുവദിച്ചു. അവർ പരമാത്മജ്ഞാനികളും പര മാത്മാവിന്റെ ഭക്തന്മാരു മായി ഭവിക്കുകയും, ലോക ത്തിന്ന് ജ്ഞാനത്തേയും ഭക്തിയേയുംപററി ഉപദേശങ്ങൾ നൽകുകയും ചെയ്തു. പ്രവൃത്തിധമ്മം തുടരാൻ ബ്രഹ്മാവ് പിന്നീട്ട് പ്രജാപതികളെ സൃഷ്ടിച്ചു. സനകാദികൾ നാര ദന്ന് ഭാഗവതം ഉപദേശിക്കുകയുണ്ടായി. സനത്സുജാതൻ നാരദന്ന് ബ്രഹ്മജ്ഞാനവുമുപദേശിച്ചു.

**സനകൻ, സനന്ദനൻ, സനത്സുജാതൻ, സനൽക്കുമാരൻ.**

**സാന്ദില്ല്യൻ.**

ശ്രേഷ്ഠനും വിശുദ്ധനുമായ ഒരു ഋഷിയായിരുന്നു ഇദ്ദേ ഹം ഈശ്വരഭക്തിയ്ക്കുള്ള മാർഗ്ഗങ്ങളെപ്പററി, തന്റെ 'സാന്ദില്ല്യ വിദ്യ' മൂലം, ഇദ്ദേഹം ബോധനം നൽകി. നാരദന്റെ ഭക്തി സൂത്രങ്ങളോളം തന്നെ പ്രശസ്തിയുള്ളവ യാണ് സാന്ദില്ല്യന്റെ ഭക്തിസൂത്രങ്ങളും.

ശ്രീരാമന്റെ വനവാസകാലത്ത് ദണ്ഡകാരണ്യത്തിൽ വെച്ച് ശരഭംഗ മഹർഷിയെ സന്ദർശിച്ചതായി വാത്മീകി രാമായണത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. അപ്പോൾ ഇന്ദ്രൻ

മഹർഷിയെ കാണാൻ ദിവ്യവാഹനത്തിൽ കയറി അവ ടെ

## ശരഭംഗൻ, സുതീക്ഷ്ണൻ, ശബരി.

ആഗതനാവുകയുണ്ടായി. രാമലക്ഷ്മണന്മാരും സീതയും അടുത്തെത്തിയപ്പോൾ, 'രാമൻ തന്റെ മഹൽക്കൃത്യം സാധിച്ചു കഴിഞ്ഞശേഷം പിന്നീട് ഞാൻ അദ്ദേഹത്തെ കണ്ടുകൊള്ളാം'' എന്നു പറഞ്ഞു് ഇന്ദ്രൻ അവിടം വിട്ടു. രാമൻ ശരഭംഗനെ സന്ദർശിച്ചു. മഹർഷി ശ്രീരാമനോടായി ഇപ്രകാരം പറഞ്ഞു: ''ഞാൻ അങ്ങയെ ദർശിക്കാനായി കാത്തിരിക്കയായിരുന്നു. ബ്രഹ്മലോകത്തേയ്ക്കു് കൊണ്ടുപോകാൻ ഇന്ദ്രൻ ഇവിടെ വന്നു. പക്ഷെ, അങ്ങയെ കാണാതെ അങ്ങോട്ടു പോകാൻ എനിയ്ക്കിഷ്ടമില്ല.'' ശ്രീരാമൻ പറഞ്ഞു: ''അങ്ങയുടെ സകല ആത്മീയപ്രാഭവങ്ങളും അങ്ങു് ആജ്ജിച്ചിട്ടുള്ള സുകൃതങ്ങളും ഞാൻ ഏറെറടുക്കുകയും അംഗീകരിക്കയും ചെയ്തുകൊള്ളാം. വനത്തിൽ എവിടെയാണു് ഞങ്ങൾ താമസിക്കേണ്ടതെന്നു പറഞ്ഞാലും!'' ശരഭംഗൻ അദ്ദേഹത്തെ സുതീക്ഷ്ണൻെറ ആശ്രമത്തിലേക്കു് പറഞ്ഞയച്ചു. അനന്തരം ശരഭംഗൻ സ്വശരീരം അഗ്നിയിൽ ആഹുതി ചെയ്യുകയും, ദിവ്യശരീരിയായി ബ്രഹ്മലോകം പൂകുകയും ചെയ്തു.

രാമലക്ഷ്മണന്മാരും സീതയും സുതീക്ഷ്ണാശ്രമത്തിലെത്തി. ഇന്ദ്രൻ, തന്നെ ദേവലോകത്തേയ്ക്കു് കൊണ്ടുപോകാനാഗ്രഹിക്കുന്നു എന്ന വിവരം അപ്പോൾ സുതീക്ഷ്ണൻ രാമനെ അറിയിച്ചു. ''അങ്ങയുടെ എല്ലാ ആത്മീയപ്രാഭവങ്ങളും, അങ്ങു് ആർജ്ജിച്ചിട്ടുള്ള സുകൃതങ്ങളും ഞാനേറെറടുക്കുകയും സ്വീകരിക്കുകയും ചെയ്തുകൊള്ളാം. ഈ കാനനത്തിൽ എവിടെയാണു് ഞങ്ങൾ താമസിക്കേണ്ടതെന്നു് അരുളിച്ചെയ്താ

ല്ലം!'' എന്നു് ശ്രീരാമൻ മറുപടി പറഞ്ഞു. ''ഇവിടെത്തന്നെ നിവസിക്കുക'' എന്നായിരുന്നു സുതീക്ഷ്ണന്റെ മറുപടി. രാമലക്ഷ്മണന്മാരും സീതയും പലേ ആശ്രമങ്ങളിലുമായി പത്തു സംവത്സരക്കാലം ദണ്ഡകാരണ്യത്തിൽ താമസിച്ചു.

ഒടുവിൽ അവർ ശബരിയുടെ ആശ്രമത്തിലെത്തി. ശ്രീരാമനു നൽകാനായി മധുരഫലങ്ങൾ സംഭരിച്ചുകൊണ്ടു് ശബരി, അദ്ദേഹത്തിന്റെ ആഗമനം പാർത്തിരിക്കുകയായിരുന്നു. താപസിയുടെ ഉപഹാരങ്ങൾ അദ്ദേഹം സ്വീകരിച്ചു്, അവരെ അനുഗ്രഹിച്ചു. അഗ്നിപ്രവേശം ചെയ്തു്, ശബരിയും ദേവലോകം പൂകി.

## സത്യകാമ ജാബാലൻ.

ബാല്യകാലത്തു്, ഇദ്ദേഹം വേദങ്ങൾ പഠിക്കുവാനാഗ്രഹിച്ചു. മാതാവായ ജാബാലയോടു് ഇങ്ങിനെ ചോദിച്ചു: ''ഒരു ഗുരുവിന്റെ കീഴിൽ വേദപാഠം നടത്തിയാൽകൊള്ളാമെന്നു് എനിക്കാഗ്രഹമുണ്ടു്. ഗുരുസന്നിധിയിലെത്തുമ്പോൾ അദ്ദേഹം, ഞാൻ ഏതു ഗോത്രത്തിൽപ്പെട്ടവനാണെന്നു് ചോദിക്കും. ഗോത്രം ഏതെന്നു പറയുക.'' ബാലന്റെ അമ്മ ഇപ്രകാരം മറുപടി പറഞ്ഞു: ''എനിയ്ക്കു് ഗോത്രം അറിഞ്ഞുകൂടാ. വിവാഹം കഴിഞ്ഞപ്പോൾ ഞാനൊരു ബാലികയായിരുന്നു. എന്റെ സമയം മുഴുവൻ ഗൃഹകൃത്യങ്ങൾക്കായി ചെലവഴിച്ചുകൊണ്ടിരിക്കുകയായിരുന്നു ഇതുവരെയും. നിന്റെ അച്ഛനോടു് ഗോത്രം ചോദിക്കാൻ സാധിച്ചിട്ടില്ല. എന്റെ ചെറുപ്പകാലത്താണു് നിന്നെ പ്രസവിച്ചതു്. ഉടൻ തന്നെ നിന്റെ അച്ഛൻ അന്തരിക്കുകയും ചെയ്തു. ജാബാല എന്നാണെന്റെ പേരു്. ജാബാലയുടെ പുത്രൻ സത്യകാമൻ എന്നു മാത്രം നീ ഗുരുവിനോടു പറയുക.'' ബാലൻ, ഗൌതമ

മഹർഷിയെ സമീപിച്ചിട്ട്, ഈ കാര്യങ്ങളെല്ലാം പറഞ്ഞു. "തന്റെ അറിവനുസരിച്ച്. ഇവൻ സത്യമെല്ലാം തുറന്നുപറയുന്നു. ശുദ്ധ ബ്രാഹ്മണകുലത്തിൽ ജനിച്ചവനായിരിക്കണം ഈ കുട്ടി" എന്നിങ്ങനെ ഗൌതമൻ പ്രസ്താവിച്ചു.

ഗൌതമൻ ബാലനെ ശിഷ്യനായി സ്വീകരിച്ചിട്ട്, മെലിഞ്ഞ 400 ഗോക്കളെ തീററി രക്ഷിക്കാനായി അവനെ ഏൽപ്പിച്ചു. "ഇതു്, തടിച്ച 1000 ഗോക്കളാവുമ്പോൾ ഞാൻ തിരിച്ചുകൊണ്ടുവന്നുകൊള്ളാം" എന്നു് സത്യകാമൻ പറഞ്ഞു. ഗോക്കളെ സംരക്ഷിച്ചുകൊണ്ടു് അവൻ വനത്തിൽ വസിച്ചു. ദേവന്മാക്ക് അവനിൽ കാരുണ്യം തോന്നി. വായുവും, സൂര്യനും, അഗ്നിയും, പ്രാണനും ചേർന്ന് അവനു് ദിവ്യജ്ഞാനം ഉപദേശിച്ചു. അനന്തരം സത്യകാമൻ ആയിരം തടിച്ച പശുക്കളുമായി മടങ്ങിച്ചെന്നു. ഈശ്വര സാക്ഷാല്ക്കാരം ലഭിച്ചവനെന്നവണ്ണം തിളങ്ങുന്ന മുഖത്തോടുകൂടിയ ബാലനെ കണ്ടു് ഗൌതമൻ അത്ഭുതാധീനനായി. 'ആരാണ് നിനക്കു ദിവ്യജ്ഞാനം നൽകിയതു്?" എന്നു് ഗൌതമൻ ചോദിച്ചു. ദേവന്മാർ തനിക്ക് ഉപദേശം നൽകിയ വിവരമെല്ലാം സത്യകാമൻ ഗുരുവിനോടു പറഞ്ഞു. ഗൌതമനും, അയാൾക്കു് പരമാത്മജ്ഞാനമുപദേശിക്കുകയും സത്യകാമൻ ശ്രേഷ്ഠനായ ഒരു മഹർഷിയായി ഭവിക്കുകയും ചെയ്തു.

സത്യകാമന്റെ ശിഷ്യനായിരുന്നു ഉപകോസലൻ. പന്ത്രണ്ടു സംവത്സരക്കാലം ഉപകോസലൻ ഗുരുശുശ്രൂഷ ചെയ്യുകയും, ഗുരുഗൃഹത്തിലെ ഹോമാഗ്നി സംരക്ഷിച്ച് അഗ്നിയെ ആരാധിക്കുകയും ചെയ്തു. എന്നിട്ടും ഗുരു ഉപകോസലനു് വിദ്യാദാനം നൽകുകയുണ്ടായില്ല. "വളരെക്കാലമായിട്ട് ഉപകോസലൻ അങ്ങയെ സേവിക്കയാണല്ലോ. അയാൾക്കു് വിദ്യാദാനം ചെയ്യുക" എന്നു് ഗുരു

പത്നി സത്യകാമനോടാവശ്യപ്പെടുകയുണ്ടായി. പക്ഷേ, ഗുരു മൌനമവലംബിച്ചതേയുള്ളു. ഉപകോസലൻ പിന്നീട്, ഹോമാഗ്നിക്കു മുന്നിൽ, ഒരു ഉപവാസവ്രതമാരംഭിച്ചു. അഗ്നിക്കു് അവനിൽ കരുണ തോന്നി. ഈശ്വരൻ സർവ്വവ്യാപിയാണെന്നും, ഗുരു, അവന്നു് ഈശ്വരങ്കലേക്കുള്ള മാർഗ്ഗം കാണിച്ചുകൊടുക്കുമെന്നുമുള്ള സത്യംഅഗ്നി അവനെ അറിയിച്ചു. "ദൈവജ്ഞാനം ലഭിച്ചവനെപ്പോലെ (ബ്രഹ്മവിത്തിനെപ്പോലെ)നിൻെറമുഖം ശോഭിക്കുന്നുവല്ലോ, എന്താണിതിനു കാരണം?" എന്നു് സത്യകാമൻ ഉപകോസലനോടു ചോദിച്ചു. ശിഷ്യൻ സത്യമെല്ലാം പറഞ്ഞു. അനന്തരം സത്യകാമൻ അയാൾക്കു് ജ്ഞാനമാർഗ്ഗം ഉപദേശിക്കുകയും ചെയ്തു. *

## ശ്വേതകേതു.

ഛാന്ദോഗ്യോപനിഷത്തിൽ, ശ്വേതകേതു ഋഷിയെപ്പററി ഒരു കഥയുണ്ടു്. സ്വ പിതാവിൻെറ കീഴിൽ അദ്ധ്യയനം കഴിച്ചു ശ്വേതകേതു, പാഞ്ചാലരാജ്യത്തിലേക്കുപോയി. അവിടെ രാജസഭയിൽവെച്ചു് പ്രാവണ രാജാവു് (ജൈവാലി) അദ്ദേഹത്തോടു് ഇപ്രകാരം ചോദിച്ചു: "ആളുകൾ ഈ ലോകത്തിൽ നിന്നും എവിടെയ്ക്കാണുപോകുന്നതു്? അവർ തിരിച്ചു വരുന്നതെങ്ങിനെ? ദേവയാനവും പിതൃയാനവും മാർഗ്ഗങ്ങൾ എവിടെ വെച്ചാണു് യോജിക്കുന്നതു്? എവിടെ വെച്ചു് അവ വേർപെടുന്നു? പിതൃലോകം സമ്പൂർണ്ണമാകാത്തതെന്തുകൊണ്ടു്? അഞ്ചാമത്തെ യജ്ഞബലി ഏതാണു്?" തനിക്കിതറിഞ്ഞുകൂടെന്നും, അച്ഛൻ ഇതൊന്നും തന്നെ പഠിപ്പിച്ചിട്ടില്ലെന്നും ശ്വേതകേതു മറുപ

* ഈ കഥകൾ ഛാന്ദോഗ്യോപനിഷത്തിൽ ഉണ്ടു്.

ടി പറഞ്ഞു. അനന്തരം. അച്ഛനായ ആരുണിയുടെ അടുത്തു ചെന്നിട്ട്, പ്രാവണൻെറ ചോദ്യങ്ങളെപ്പററിയും തനിക്കു മറുപടി പറയാൻ സാധിക്കാതെ വന്നതിനെപ്പററിയും ശ്വേതകേതു വിവരിച്ചു. "ഈ വക കാര്യങ്ങൾ എനിക്കും അറിഞ്ഞുകൂടാ. നമുക്ക് പ്രാവണനോടുതന്നെ ചോദിക്കാം" എന്നായിരുന്നു പിതാവിൻെറ മറുപടി താൻ ഇനി രാജാവിനെ കാണുകയില്ലെന്നും, അച്ഛനുവേണമെങ്കിൽ പോകാമെന്നും ശ്വേതകേതു പറഞ്ഞു. ആരുണി രാജാവിനെ സമീപിച്ചിട്ട്, മുൻപറഞ്ഞ കാര്യങ്ങൾ തനിക്കു പറഞ്ഞു തരണമെന്നാവശ്യപ്പെട്ടു. "ഇതിൻെറ ജ്ഞാനം ക്ഷത്രിയക്കേ ഉള്ളു; ബ്രാഹ്മണർക്കില്ല. ഞാൻ അങ്ങെയ്ക്കു് ഇതു പറഞ്ഞു തരാം"—പ്രാവണൻ ഇപ്രകാരം പറഞ്ഞിട്ട്, മഹർഷിക്കു് ഇതു സംബന്ധമായ ഉപദേശങ്ങൾ നൽകി.

ഇതേ ഉപനിഷത്തിൽത്തന്നെ മററൊരു കഥയും ഉണ്ട്. ഉദ്ദാലകൻ—അഥവാ—ആരുണിയുടെ പുത്രനായിരുന്നു ശ്വേതകേതു. വിദ്യാഭ്യാസം അവസാനിച്ചപ്പോൾ ഈയാൾ ഡംഭും അഹന്തയുമുള്ളവനായിത്തീർന്നു. അച്ഛൻ ചോദിച്ചു, "കാണാനും കേൾക്കാനും അറിയാനും കഴിവുള്ളവയെപ്പററി നീ പഠിച്ചതുകൊണ്ട്, കാണാൻ വയ്യാത്തതിനേയും കേൾക്കാൻ വയ്യാത്തതിനേയും അറിയാൻ വയ്യാത്തതിനേയും പററിയുള്ള ജ്ഞാനം 'നിനക്കു ലഭിച്ചുവോ?" എന്നു്. തനിക്കറിഞ്ഞുകൂടെന്നു് ശ്വേതകേതു മറുപടി പറഞ്ഞു. അനന്തരം ഉദ്ദാലകൻ, അനാദ്യന്തമായ പരമാത്മാവിനെപ്പററി ശ്വേതകേതുവിന്നു് ഉപദേശം നൽകി. "താൻ അനേകമായിത്തീരണമെന്നു് ഈശ്വരൻ തീരുമാനിക്കുകയും, അങ്ങിനെ സമസ്ത വിശ്വവിധാനങ്ങളുടേയും ആവിഷ്കരണത്തിന്നു് ഒരുമ്പെടുകയും ചെയ്തു. ഗാഢനിദ്രാവേളകളിൽ നാം പരമാത്മാവിൽ ലയിച്ചു

ചേതന്നു. നിദ്ര അവസാനിക്കുമ്പോൾ ജഗത്തിലേക്കു തിരിച്ചു വരികയും ചെയ്യുന്നു. പരമാണുപ്രായവും അദൃശ്യവുമായ വിത്തിൽനിന്നു് ഭീമാകാരമായ വടവൃക്ഷം ഉണ്ടാവുന്നതുപോലെ, അദൃശ്യമായ ബ്രഹ്മത്തിൽ നിന്നും ഭീമാകാരമായ ഈ പ്രപഞ്ചം ഉത്ഭൂതമാവുന്നു. ഉപ്പു് വെള്ളത്തിലിട്ടപ്പോൾ അതു് അദൃശ്യമായിത്തീരുകയും, വെള്ളത്തിന്നു് ഉപ്പുരസമുണ്ടാവുകയും ചെയ്യുന്നു. അവ്വണ്ണം ഈശ്വരൻ ജഗത്തിൽ അദൃശ്യനായി വർത്തിക്കുന്നു. ബ്രഹ്മത്തെ അറിയുന്നവൻ ബ്രഹ്മത്തോടു് സാരൂപ്യമുള്ളവനാണു്. ഹേ, ശ്വേതകേതോ! നീ ഈശ്വരങ്കൽ സാരൂപ്യം പ്രാപിച്ചവനത്രെ!'' (തത്ത്വമസി, ഹെ, ശ്വേതകേതോ!)

**വാത്മീകി.**

അത്യുൽക്കൃഷ്ടന്മാരായ ഋഷികളിൽ ഒരാളായിരുന്നു ഇദ്ദേഹം. താൻ ഒരു ബ്രാഹ്മണനായിരുന്നുവെന്നും, വരുണൻെറ, അഥവാ പ്രചേതസ്സിൻെറ, പുത്രനായിരുന്നുവെന്നും ഇദ്ദേഹം സ്വകൃതിയായ രാമായണത്തിൽ പറഞ്ഞിട്ടുണ്ടു്. ഈ ബ്രാഹ്മണൻ ഒരു നായാട്ടുകാരനായിത്തീർന്നു വെന്നും, കവർച്ചകൊണ്ടു ജീവസന്ധാരണം ചെയ്തുവന്നു വെന്നും പുരാണങ്ങളിൽ പ്രസ്താവിച്ചുകാണുന്നു. ഒരിയ്ക്കൽ, വനത്തിൽക്കൂടി യാത്രചെയ്തുകൊണ്ടിരുന്ന സപ്തർഷികളെ ഈയാൾ ആക്രമിക്കുകയുണ്ടായി. ''ഈ പാപപങ്കിലമായ ജീവിതം സ്വീകരിച്ചതെന്തിനാണു്?'' എന്നു് അവർ ചോദിച്ചു. ''എൻെറ കുടുംബം സംരക്ഷിക്കാൻ''—എന്നായിരുന്നു അയാളുടെ മറുപടി. ''കവർച്ച ചെയ്തുണ്ടാ

ക്കുന്ന സമ്പാദ്യം നീ അവർക്കു കൊടുക്കുന്നു. നിന്റെ പാപത്തിന്റെ പങ്കും അവർ സ്വീകരിക്കുമോ?'' എന്നു് അവർ വീണ്ടും ചോദിച്ചു. ''നിശ്ചയമായും!'' എന്നയാൾ മറുപടി പറഞ്ഞു. ''പോയി ചോദിക്കുക. നീ മടങ്ങിവരുന്നതുവരെ ഞങ്ങൾ ഇവിടെ കാത്തുനില്ക്കാം'' എന്നായി, സപ്തർഷികൾ. അയാൾ വീട്ടിൽചെന്നു് കുടുംബാംഗങ്ങളോടു ചോദിച്ചു. അവർ പറഞ്ഞു: ''അതുണ്ടാവില്ല; അങ്ങയുടെ പാപത്തിന്റെ ഒരു പങ്കും ഞങ്ങളാരും സ്വീകരിക്കയില്ല.'' ഈ മറുപടി അയാളുടെ അന്തർന്നേത്രങ്ങൾ തുറപ്പിച്ചു. അയാൾ ഋഷികളുടെ സമീപത്തേയ്ക്കോടിച്ചെന്നു് അവരുടെ പാദങ്ങളിൽ വീണു. ''കുടുംബത്തിലുള്ളവർ എന്റെ പാപത്തിൽ പങ്കുപററുകയില്ലെന്നു തീർത്തുപറഞ്ഞു. എന്നെ രക്ഷിച്ചാലും!'' എന്നിങ്ങനെ അയാൾ യാചിക്കുകയും ചെയ്തു. അനന്തരം സപ്തർഷികൾ അയാൾക്കു് താരക മന്ത്രം (രാമമന്ത്രം) ഉപദേശിച്ചിട്ടു് അവിടം വിട്ടു. അയാൾ ധ്യാന നിമഗ്നനായി അവിടെ ഇരിപ്പുറപ്പിച്ചു. ഒരു ചിതൽപ്പുററു് അയാളെ മൂടി. ഇക്കഥ അയാൾ അറിയുകയുണ്ടായില്ല. അനേക ശതവർഷങ്ങൾ ഈ വിധത്തിൽ കടന്നുപോയി. പിന്നീടൊരിക്കൽ ഒരു ഘോര വർഷമുണ്ടാവുകയും, മലപോലെ പൊങ്ങിയ ചിതൽപ്പുററു് ഒലിച്ചു പോവുകയും ചെയ്തു. ആത്മതേജസ്സുകൊണ്ടു തിളങ്ങുന്ന മുനി, അതിൽ നിന്നും പുറത്തുവന്നു. ഇങ്ങിനെയാണു് അദ്ദേഹത്തിന്നു് വാത്മീകി എന്ന പേരുണ്ടായതു്. വാത്മീകം എന്നാൽ ചിതൽപ്പുററു് എന്നത്ഥം. അദ്ദേഹം ശ്രീരാമന്റെ സമകാലീനനായിരുന്നു.

ഒരു ദിവസം അദ്ദേഹം തമസാ നദിയിൽ കുളിക്കുവാനായി ചെന്നു. അവിടെ ഒരു വേടൻ ഒരു ആൺ ക്രൌഞ്ച

പ്പക്ഷിയുടെ നേക്ക് അമ്പെയ്യുവാൻ ഉന്നം നോക്കിക്കൊണ്ടു നില്ക്കുയായിരുന്നു. വ്യാധന്റെ അസ്ത്രം പക്ഷിയെ രണ്ടായി പിളക്കുകയും, അതു് പ്രാണവേദനയോടെ താഴെ പതിയ്ക്കുകയും ചെയ്തു. അതിന്റെ ഇണപ്പക്ഷി, അമ്പേററു വീണ ക്രൌഞ്ചത്തിന്റെ മേൽ വീണു്, കഠിനമായ വ്യസനത്തോടെ ദീനരോദനം മുഴക്കിത്തുടങ്ങി. വാത്മീകിയുടെ ഹൃദയം സഹതാപംകൊണ്ടു് പ്രകമ്പിതമാവുകയും, അദ്ദേഹം ഇങ്ങിനെ വിളിച്ചു പറയുകയും ചെയ്തു: "അല്ലയോ വ്യാധ! പ്രേമവായ്പോടുകൂടി വത്തിച്ചിരുന്ന ഈ ക്രൌഞ്ചമിഥുനങ്ങളിലൊന്നിനെ വധിച്ചതുകൊണ്ടു് നിനക്കെപ്പോഴും സന്തുഷ്ടിയുണ്ടാവാൻ പോകുന്നില്ല!" വാത്മീകി ഇപ്രകാരം ഉച്ചരിച്ചതു്, അനുഷ്ടുപ്പു വൃത്തത്തിലുള്ള പദ്യരൂപത്തിലായിരുന്നു. പദ്യം ഹൃദയാകർഷകമായിരുന്നു. ദയാ വായ്പിൽ നിന്നുത്ഭവിച്ചതായിരുന്നു ഈ കാവ്യം. രാവണവധത്തിനുവേണ്ടിയുള്ള ശ്രീരാമാവതാരത്തിന്റെ സൂചനയുടെ ഒരു അടിയൊഴുക്കും പ്രസ്തുത പദ്യത്തിലുൾക്കൊള്ളുന്നു. ആ സമയം ബ്രഹ്മദേവൻ മഹർഷിയുടെ മുന്നിൽ ആഗതനാവുകയും വാത്മീകിയോടു് ഇപ്രകാരം പറയുകയും ചെയ്തു: "എന്റെ ഇച്ഛപ്രകാരം സരസ്വതീദേവി അങ്ങയുടെ ഹൃദയത്തിന് പ്രചോദനം നൽകി, മധുരമായ ഈ പദ്യം അങ്ങയുടെ നാവുകൊണ്ടു് പറയിച്ചതാണു്. ശ്രീരാമനേയും അദ്ദേഹത്തിന്റെ വീരകൃത്യങ്ങളേയും പററി ഒരു കാവ്യം രചിയ്ക്കുക." അങ്ങിനെ ശ്രീരാമന്റെ ജീവിതത്തേയും അപദാനങ്ങളേയും അദ്ദേഹത്തിന്റെ കാരുണ്യത്തേയും പററി, വാത്മീകി, സുപ്രസിദ്ധമായ രാമായണ കാവ്യം നിർമ്മിച്ചു. ലോകത്തിലേയ്ക്കുവെച്ചു് ഒന്നാമത്തേതും, അത്യുൽക്കൃഷ്ടവുമായ കാവ്യവും ഇതാണു്.

**വാമദേവൻ.**

ശ്രേഷ്ഠനായ ഈ മഹർഷി, അത്യുൽക്കൃഷ്ടമായ ഈശ്വര സാക്ഷാൽക്കാരം സിദ്ധിച്ചയാളാണ്. ജഗത്തും ഈശ്വരനുമായും, ജഗത്തും ആത്മാവുമായും, ആത്മാവും ഈശ്വരനുമായും ഉള്ള ഏകത്വത്തെപ്പററിയ ജ്ഞാനവും ഇദ്ദേഹം നേടി. പരമാത്മജ്ഞാനസിദ്ധിമൂലമുള്ള പരമാനന്ദം ഉച്ചകോടിയിലെത്തി, വാമദേവൻ ലോകത്തോട് ഇപ്രകാരം പ്രഖ്യാപിക്കയുണ്ടായി: "ഞാൻ മനുവായിത്തീർന്നു! ഞാൻ സൂര്യഭഗവാനായിത്തീർന്നു!!" (അഹം മനുരഭവം സൂര്യശ്ച).

**വസിഷ്ഠൻ, പരാശരൻ, വ്യാസൻ, ശുകൻ.**

ലോകപ്രശസ്തനായ വസിഷ്ഠൻ, ബ്രഹ്മാവിന്റെ മനസ്സിൽ നിന്നുണ്ടായ സപ്തർഷികളിലൊരാളായിരുന്നു. അദ്ദേഹത്തിന്റെ വംശത്തിൽ പ്രസിദ്ധരായ അനേകം ഋഷികൾ ജാതരായിട്ടുണ്ട്. ബ്രഹ്മദേവന്റെ ഹോമ കുണ്ഡത്തിൽ നിന്നും അദ്ദേഹം വീണ്ടും ഒരു ജന്മം ജനിയ്ക്കുകയും, അങ്ങിനെ, സൂര്യവംശ രാജാക്കന്മാരുടെ കുലഗുരുവായിത്തീരുകയുമുണ്ടായി. ശ്രീരാമന്റെ ഗുരുവായിരുന്നു അദ്ദേഹം. ഒരിയ്ക്കൽ തന്റെ 100 പുത്രന്മാർ ചരമമടഞ്ഞപ്പോൾ ദുഃഖാതിരേകംകൊണ്ട് അദ്ദേഹം സാന്ത്വനാതീതനായിത്തീരുകയും, ആത്മഹത്യ ചെയ്യാൻ ആഗ്രഹിക്കയുമുണ്ടായി. പിന്നീട് സ്വസ്ഥചിത്തനായി ഭവിച്ചു. ജീവിത ക്ലേശങ്ങൾ കൊണ്ടും സന്താപം

കൊണ്ടും ശ്രീരാമൻ ദുഃഖാർത്തനായിത്തീൎന്ന ഘട്ടത്തിൽ അദ്ദേഹത്തിന്ന് വസിഷ്ഠൻ ചില തത്വങ്ങൾ ഉപദേശിച്ചു. 32,000 പദ്യങ്ങൾകൊണ്ട് 'മഹാരാമ ജ്ഞാനയോഗവാസിഷ്ഠം' എന്ന ഗ്രന്ഥത്തിൽ വാത്മീകി ഈ വസിഷ്ഠോപദേശങ്ങൾ രേഖപ്പെടുത്തിയിട്ടുണ്ട്. അതിൻെറ സംഗ്രഹമാണ് 'ലഘു യോഗവാസിഷ്ഠം'. അത്യുൽകൃഷ്ടമായ ആത്മീയ സാഹിത്യമത്രെ ഈ രണ്ടു ഗ്രന്ഥങ്ങളും. ആത്മവീക്ഷണത്തിൽക്കൂടിയുള്ള ജീവിതത്തിൻെറ ക്ഷണികതയും അവാസ്തവികതയും ഇതിൽ ഊന്നിപ്പറയുന്നു. കൂടാതെ, വിധിയുടെ സമ്മർദ്ദത്തെ കീഴടക്കാൻ പൌരുഷം പ്രയോഗിക്കേണ്ടതിൻെറ ആവശ്യകതയും ഇതിൽ ഉറപ്പിച്ചു പറയുന്നുണ്ട്. ഒടുവിൽ രാമൻ, തൻെറ മാനസികമായ മാന്ദ്യത്തിൽനിന്നും മുക്തനാവുകയും ചെയ്തു.

വസിഷ്ഠപത്നി അരുന്ധതി, അതിശ്രേഷ്ഠയായ പതിവ്രതാരത്നമായിട്ടാണ് ഗണിക്കപ്പെട്ടിരിക്കുന്നതു്. കർദ്ദമപ്രജാപതിയുടെ പുത്രിയായിരുന്നു ഇവർ. വിവാഹാവസരങ്ങളിൽ ദമ്പതികളോട് അരുന്ധതിയെ ദർശിക്കാൻ ആവശ്യപ്പെടുക പതിവാണ്. സപ്തർഷി നക്ഷത്രഗണത്തിനു പിറകിലായി ആകാശദേശത്തു കാണുന്ന ഏററവും ചെറിയ നക്ഷത്രമാണ് അരുന്ധതി. ഈ അരുന്ധതീദർശനം, ദാമ്പത്യപരമായ ദീർഘജീവിതത്തിനും സന്തുഷ്ടിക്കും നിദാനമെന്നു വിശ്വസിക്കപ്പെടുന്നു.

വസിഷ്ഠപുത്രനായ ശക്തിമുനി, അദൃശ്യന്തിയെ വിവാഹം ചെയ്തു. ഇവരുടെ പുത്രനാണ്, ഈ കലിയുഗത്തിലെ ഒരു പ്രമാണഗ്രന്ഥമെന്നു ഗണിക്കപ്പെട്ടുവരുന്ന സ്മൃതിയുടെ കർത്താവായ പരാശരൻ. സുപ്രസിദ്ധനായ വ്യാസമഹർഷി, പരാശരന് ഒരു മുക്കുവസ്ത്രീയിൽ ജനിച്ച പുത്രനത്രെ. ഒരു ദ്വീപിൽവെച്ചു് ജാതനായ വ്യാസൻ, കൃഷ്ണ വർണ്ണത്തോടു

കൂടിയവനായിരുന്നതുകൊണ്ടു്, അദ്ദേഹത്തെ കൃഷ്ണദ്വൈപായനൻ എന്നുവിളിക്കുന്നു. വ്യാസൻ, പതിനെട്ടു പുരാണങ്ങളും, മഹാഭാരതവും, ബ്രഹ്മസൂത്രങ്ങളും, പതഞ്ജലിയുടെ യോഗസൂത്രങ്ങൾക്കു് ഒരു ഭാഷ്യവും രചിച്ചു. നാരദ മഹർഷിയിൽ നിന്നും പ്രചോദനം സിദ്ധിച്ചതിന്റെ ഫലമായി ഇദ്ദേഹം ഭാഗവതപുരാണവും നിർമ്മിക്കുകയുണ്ടായി. ഇതു് വ്യാസൻ സ്വപുത്രനെ പഠിപ്പിച്ചു. ഇന്ത്യ ഒരു പുണ്യഭൂമിയാണെന്നും, കലിയുഗത്തിൽ ദക്ഷിണേന്ത്യ ഒരു പുണ്യകേന്ദ്രമായി ഭവിക്കുമെന്നും, കൽക്കിയായുള്ള ഭഗവാന്റെ പത്താമത്തെ അവതാരം ദക്ഷിണേന്ത്യയിലായിരിക്കുമെന്നും ഇതിൽ പ്രഖ്യാപിച്ചിരിക്കുന്നു.

ഇദ്ദേഹത്തിന്റെ പുത്രനാണു് ശുകൻ. അഗ്നി, ഭൂമി, വായു, ആകാശം ഇവയോടു തുല്യനായ ഒരു പുത്രൻ ജനിക്കാൻ വ്യാസൻ ശ്രീപരമേശ്വരനോടു പ്രാർത്ഥിച്ചു. ഒരു ശുകത്തിന്റെ രൂപം കൈക്കൊണ്ട ഘൃതാചി എന്ന അപ്സരസ്സിൽ ജനിച്ച പുത്രനാണു് ശുകൻ. ഉപനയനപ്രായമായപ്പോൾ വ്യാസൻ ശുകനെ കൈലാസത്തിലേക്കു കൂട്ടിക്കൊണ്ടുപോവുകയും, ശിവനോടു് ബാലനെ ഉപനയിക്കാൻ ആവശ്യപ്പെടുകയും ചെയ്തു. "ഇതിന്റെ ഭവിഷ്യത്തുകളെപ്പററി അങ്ങു് എന്നെ കുററപ്പെടുത്തുകയില്ലെങ്കിൽ ഞാൻ അപ്രകാരം ചെയ്യാം" എന്നു് ശിവൻ പറഞ്ഞു. വ്യാസൻ അതു സമ്മതിച്ചു. ആചാര്യസ്ഥാനം കൈക്കൊണ്ടു് പരമശിവൻ ബാലനു് ഉപനയനം നടത്തിയ സന്ദർഭത്തിൽ, ബ്രഹ്മമാണു് സർവ്വവും എന്ന ബോധം ശുകനു് ഉണ്ടായി. ഈ ആസ്തിക്യബോധം മൂലമുണ്ടായ ആനന്ദാതിരേകത്താൽ ശുകൻ അവിടെ നിന്നും ഓടിപ്പോയി. ശുകാ! ശുകാ! എന്നു വിളിച്ചുകൊണ്ടു് വ്യാസൻ ബാലനെ അനുധാവനം ചെയ്തു. സകല ലൗകിക ചിന്തകളിൽ നിന്നും നിവൃത്തനായി, ഈശ്വര ബോധത്തിൽ

നിമഗ്നനായിരുന്ന ശുകൻ ഇതു കേൾക്കുകയോ, മറുപടി പറയുകയോ ചെയ്തില്ല. സൃഷ്ടിയിലുള്ള എല്ലാററിനോടും ശുകൻ ലയിച്ചു ചേൎന്നുകൊണ്ടു്, വൃക്ഷങ്ങൾ ഉൾപ്പടെയുള്ള സകല ജീവജാലങ്ങളും ഇതിനുത്തരം നൽകി. സ്വർഗ്ഗംഗയുടെ തീരത്തുകൂടി ശുകൻ നടന്നുപോയപ്പോൾ, അദ്ദേഹം ലിംഗഭേദബുദ്ധിയ്ക്കതീതനായിരുന്നതുകൊണ്ടു്, സ്വർഗ്ഗാംഗനമാർ അദ്ദേഹത്തിൻെറ പോക്കു് വകവെക്കുകയുണ്ടായില്ല. പക്ഷെ, ശുകനെ പിന്തുടൎന്നിരുന്ന വ്യാസൻ അടുത്തെത്തിയ സമയം, അവർ അവരുടെ വസ്ത്രങ്ങളെല്ലാമെടുത്തു ധരിച്ചു. "ശുകൻ ഈവഴി പോയപ്പോൾ നിങ്ങളൊന്നും ചെയ്തില്ല. വാർദ്ധക്യത്തിലെത്തിയ ഞാൻ അടുത്തുവന്നപ്പോൾ എന്തിനാണു് വസ്ത്രങ്ങളെല്ലാം ധരിച്ചതു്?" എന്നു് വ്യാസൻ അവരോടു ചോദിച്ചു. "അങ്ങു്, ലിംഗഭേദങ്ങളെപ്പററി ബോധവാനാണു്; ശുകൻ അങ്ങിനെയല്ല" എന്നായിരുന്നു അവരുടെ മറുപടി.

ശുകൻ വ്യാസനിൽനിന്നും മോക്ഷ ധർമ്മത്തെപ്പററിയുള്ള ജ്ഞാനം നേടി. അനന്തരം വ്യാസൻ അദ്ദേഹത്തെ ജനക രാജാവിന്റെ അടുത്തേയ്ക്കയച്ചു. രാജ ഭൃത്യന്മാർ ശുകനെ തടഞ്ഞു. അദ്ദേഹം വെറുതേ അവിടെ നിന്നു. പിന്നീടു് അവർ രാജസന്നിധിയിൽ പോകാൻ അദ്ദേഹത്തിനനുവാദം നൽകി. ശുകൻെറ വിജ്ഞാനത്തെപ്പററി ജനകനു് അറിവുണ്ടായിരുന്നു. എങ്കിലും, ആഗ്രഹിച്ചതനുസരിച്ചു്, ജനകൻ അദ്ദേഹത്തിനു് ബ്രഹ്മവിദ്യ ഉപദേശിച്ചു. നാരദനും,ശുകനു് ബ്രഹ്മവിദ്യാദാനം നൽകുകയുണ്ടായി. അദ്ദേഹം കൈലാസത്തിലേക്കു പറക്കുകയും, മോക്ഷം പ്രാപിക്കുകയും ചെയ്തു. (മഹാഭാരതത്തിലും ഭാഗവതത്തിലും ഈ കഥകൾ വിവരിക്കുന്നുണ്ടു്) ശുകൻ പീവാരിയെ വിവാഹം ചെയ്തുവെന്നും അദ്ദേഹത്തിന്നു് നാലു പുത്രന്മാരുണ്ടായി എന്നും,

പുത്രി, അനുകനെ വിവാഹം ചെയ്തുവെന്നും ദേവീഭാഗവതത്തിലും ഹരിവംശത്തിലും പ്രസ്താവിച്ചു കാൺമാനുണ്ടു്.

## വിശ്വാമിത്രൻ.

ഗാധി എന്ന രാജാവിൻെറ പുത്രനായിരുന്നു വിശ്വാമിത്രൻ. മഹാനായ ഒരു രാജാവെന്ന നിലയിൽ രാജ്യം ഭരിച്ചിരുന്ന ഇദ്ദേഹം, പില്ക്കാലത്തു്, മഹർഷിശ്രേഷ്ഠന്മാരിൽ ഒരാളായിത്തീൎന്നു. ഒരവസരത്തിൽ രാജാവായ ഇദ്ദേഹം വസിഷ്ഠാശ്രമത്തിൽ ചെല്ലുകയുണ്ടായി. അവിടെ, കാമധേനു എന്ന ദിവ്യ ഗോവിനെ അദ്ദേഹം കണ്ടു. ഈ പശുവാണു്, സ്വ മഹിമമൂലം, രാജാവിനും കൂടെയുണ്ടായിരുന്ന സൈന്യങ്ങൾക്കും ഭക്ഷണം നൽകിയതു്. ഇതിനെ തൻെറ കൂടെ കൊണ്ടുപോവാൻ അദ്ദേഹം ആഗ്രഹിച്ചു. പക്ഷെ, കാമധേനുവിൽനിന്നുത്ഭവിച്ച അതിശക്തന്മാരായ യോദ്ധാക്കൾ വിശ്വാമിത്രന്റെ സൈന്യത്തെ നിശ്ശേഷം പരാജയപ്പെടുത്തി. രാജാവിൻെറ ആയുധങ്ങൾ, വസിഷ്ഠൻെറ ആൾക്കാരുടെ മേൽ പതിക്കുന്നതിനു മുമ്പായി, സ്വയം നശിപ്പിക്കപ്പെട്ടവയായി. അനന്തരം, ക്ഷാത്രബലംകൊണ്ടു ഫലമില്ലെന്നും ബ്രഹ്മതേജസ്സിൻെറ ബലമാണു് ബലമെന്നും മനസ്സിലാക്കി, വിശ്വാമിത്രൻ തപസ്സുചെയ്യുവാനായി ദക്ഷിണദേശത്തേക്കു പുറപ്പെട്ടു. അപ്പോൾ ത്രിശങ്കു അവിടെ എത്തി. സ്വന്ത ശരീരത്തോടുകൂടിത്തന്നെ സ്വർഗ്ഗം പൂകുവാൻ തനിക്കാഗ്രഹമുണ്ടെന്നും, അതിനുവേണ്ട സഹായം ചെയ്യണമെന്നും അഭ്യൎത്ഥിച്ചുകൊണ്ടാണു് അദ്ദേഹം വിശ്വാമിത്രനെ സമീപിച്ചതു്. തപോബലം കൊണ്ടു് വിശ്വാമിത്രൻ ത്രിശങ്കുവിനെ മുകളിലേക്കയച്ചുവെങ്കിലും, ഇന്ദ്രൻ ഈ കൃത്യം

തടഞ്ഞു്, അയാളെ പിടിച്ചു് താഴോട്ടു തള്ളി. "അങ്ങിനെയാണെങ്കിൽ, ഞാൻ ഒരു പുതിയ സ്വർഗ്ഗവും പുതിയ ഒരിന്ദ്രനേയും സൃഷ്ടിച്ചുകളയാം" എന്നായി, വിശ്വാമിത്രൻ. അദ്ദേഹം പുതിയ താരകളെ സൃഷ്ടിച്ചു. അവസാനം, കോപം തണുക്കുകയും അദ്ദേഹം ശാന്തനായിത്തീരുകയും ചെയ്തു. ത്രിശങ്കു, മദ്ധ്യസ്വർഗ്ഗത്തിൽ തലകീഴായി തൂങ്ങിക്കിടക്കാനും ഇടയായി.

പിന്നീടു് വിശ്വാമിത്രൻ തപസ്സിനായി പശ്ചിമദേശം ലക്ഷ്യമാക്കി പുറപ്പെട്ടു. അംബരീഷൻ എന്ന രാജാവു് സ്വർഗ്ഗപ്രാപ്തിക്കുവേണ്ടി ഒരു യജ്ഞം തുടങ്ങി. ഇന്ദ്രൻ അപ്പോൾ, യാഗത്തിനുള്ള ബലിമൃഗത്തെ അപഹരിച്ചു. അതിനു പകരം രാജാവു്, ഒരു മനുഷ്യനെ വിലയ്ക്കുവാങ്ങി ബലിയർപ്പിയ്ക്കാനാണെ ുരുമ്പെട്ടതു്. അദ്ദേഹം ഋചീകനെ സമീപിച്ചു. മൂത്തപുത്രനെ വിട്ടുകൊടുക്കാൻ ഋചീകനും, ഇളയപുത്രനെ കൊടുക്കാൻ അദ്ദേഹത്തിൻെറ പത്നിയും തയാറായില്ല. ശുനശേപൻ എന്ന മദ്ധ്യമപുത്രനെ അവർ രാജാവിനു് വിററു. രാജാവു് ആ ബാലനേയും കൂട്ടിക്കൊണ്ടു് യാത്രയായി. ബാലൻ വിശ്വാമിത്രൻെറ പാദങ്ങളിൽ നമിച്ചുകൊണ്ടു്, തൻെറ ജീവൻ രക്ഷിക്കാനപേക്ഷിച്ചു. മഹർഷി അപ്രകാരം വാഗ്ദാനവും ചെയ്തു. ഇന്ദ്രനേയും വിഷ്ണുവിനേയും സ്തുതിച്ചുകൊണ്ടുള്ള രണ്ടു മന്ത്രങ്ങൾ വിശ്വാമിത്രൻ ആ ബാലനു് ഉപദേശിച്ചു. ബലിപീഠത്തിന്നടുത്തെത്തി അവൻെറ കരചരണങ്ങൾ ബന്ധിച്ചയവസരത്തിൽ ബാലൻ ഈ മന്ത്രങ്ങളുച്ചരിക്കുകയും, ഇന്ദ്രൻ പ്രത്യക്ഷനായി അവനെ അനുഗ്രഹിച്ചു്, ദീർഘായുസ്സിനുള്ള വരം നൽകുകയും ചെയ്തു.

വിശ്വാമിത്രൻ പിന്നീടു് തപശ്ചര്യകൾക്കായി ഉത്തരദേശത്തേയ്ക്കു പുറപ്പെട്ടു. അപ്പോൾ അദ്ദേഹത്തിൻെറ മനസ്സി

ളക്കി തപോഭംഗം വരുത്തുവാൻ ഇന്ദ്രൻ രംഭ എന്ന അപ്സരസ്ത്രീയെ നിയോഗിക്കുകയും, അവൾ അതിൽ വിജയിയാവുകയും ചെയ്തു. പക്ഷെ രംഭ, വിശ്വാമിത്രൻെറ ശാപത്തിനിരയായിത്തീൎന്നു.

വീണ്ടും തപസ്സുചെയ്യാനായി അദ്ദേഹം പൂൎവ്വദേശത്തേക്കുപോയി. വിശ്വാമിത്രൻെറ തപസ്സ് ദേവകളെ വല്ലാതെ ഭയപ്പെടുത്തി. ഈ ഘോര തപസ്സിൽനിന്നും പിൻവാങ്ങാൻ അവർ അദ്ദേഹത്തോടാവശ്യപ്പെട്ടു. "വസിഷ്ഠൻ എന്നെ ഒരു ബ്രഹ്മർഷിയായി അംഗീകരിക്കയും, അപ്രകാരം പ്രഖ്യാപിക്കയും ചെയ്യുന്നപക്ഷം, ഞാൻ നിങ്ങളുടെ ഇഷ്ടത്തിനു വഴങ്ങാം" എന്നായിരുന്നു വിശ്വാമിത്രൻെറ മറുപടി. വസിഷ്ഠൻ പറഞ്ഞു: "അങ്ങ് ഒരു ബ്രഹ്മഷിയാണ്. ഞാൻ അങ്ങയെ അപ്രകാരം അംഗീകരിക്കയും അതു് പ്രഖ്യാപിക്കുകയും ചെയ്തുകൊള്ളുന്നു."

ശ്രീരാമനും ലക്ഷ്മണനും വിശ്വാമിത്രൻെറ യാഗം സംരക്ഷിക്കുകയുണ്ടായി. അതിനെത്തുടൎന്ന് അദ്ദേഹം രാമലക്ഷ്മണന്മാരെ ജനകൻെറ രാജധാനിയായ മിഥിലയിലേക്കു കൂട്ടിക്കൊണ്ടുപോയി, അവിടെയുള്ള ശൈവചാപം കുലയ്ക്കുന്നയാളിനു് തൻെറ പുത്രി സീതയെ വിവാഹം ചെയ്തുകൊടുക്കുമെന്നു് ജനകരാജാവു് വിളംബരം ചെയ്തിട്ടുണ്ടായിരുന്നു. രാമൻ വില്ലുകുലച്ചു; അതു് രണ്ടായി ഒടിയുകയും ചെയ്തു. ജനകൻ ശ്രീരാമനു് സീതയെ വിവാഹം കഴിച്ചുകൊടുത്തു. അനന്തരം രാമൻെറ ജീവിതത്തിൽ നിന്നും വിശ്വാമിത്രൻ അപ്രത്യക്ഷനായി എങ്കിലും, ഒടുവിൽ, ശ്രീരാമപട്ടാഭിഷേകം നടന്ന ഘട്ടത്തിൽ അദ്ദേഹം വീണ്ടും അവിടെ എത്തുകയുണ്ടായി.

ഒരവസരത്തിൽ അദ്ദേഹം, സ്വൎല്ലോക വനിതയായ മേനകയിൽ ഭ്രമിച്ചുവശാവുകയും അവക്കു് ഒരു പുത്രി ജനി

ക്കുകയും ചെയ്തു. ആ പുത്രിയാണ്, ദുഷ്യന്തനെ വിവാഹം ചെയ്ത ശകുന്തള.

ഹൈന്ദവാചാര്യന്മാരുടെ ഗണനയിൽ പ്രഥമ സ്ഥാനത്തിന്നർഹരെന്ന് വിഖ്യാതി നേടിയ രണ്ടു മഹർഷിമാരാണ് വസിഷ്ഠനും വിശ്വാമിത്രനും. ധ്യാന വേളയിൽ വിശ്വാമിത്രന് ഗായത്രിമന്ത്രം ദർശിക്കാനിടയായി എന്ന് പ്രസ്താവിച്ചു കാണുന്നു. ലോകത്തിന്റെ മോക്ഷപ്രാപ്തിയ്ക്ക് ആ മന്ത്രം ആവിഷ്കരിച്ചതിനുള്ള പ്രശസ്തിയും, വിശ്വാമിത്രന്നുള്ളതാണ്.

ഋഗ്വേദത്തിൽ, ദശ രാജാക്കന്മാരുടെ യുദ്ധത്തെപ്പററി പരാമർശനമുണ്ട്. സുദാസ രാജാവിന്റെ കീഴിലുള്ള ഭാരതന്മാർ വസിഷ്ഠനാൽ നീതരായിട്ട്, വിശ്വാമിത്രന്റെ നേതൃത്വത്തിലുള്ള അനുക്കൾ, ദ്രുഹ്യുകൾ, യദുക്കൾ, തുർവ്വശുക്കൾ, പുരുക്കൾ തുടങ്ങിയ പത്ത് ആര്യഗോത്രങ്ങളെ പരാജിതരാക്കിയത്രെ. ഈ കലഹം, ആര്യന്മാർ തമ്മിലുള്ള മത ഭിന്നതയെ കുറിയ്ക്കുന്ന ഒന്നാണ്. പിൽക്കാലത്ത് അത് നാമാവശേഷമാവുകയും, ഒരു സംയുക്ത സമുദായം ഉദയം ചെയ്യുകയും ചെയ്തു.

## യാജ്ഞവൽക്ക്യൻ

യാജ്ഞവൽക്ക്യൻ, അതിശ്രേഷ്ഠന്മാരായ മഹർഷിമാരിലൊരാളും, ബ്രഹ്മവിദ്യാ വിചക്ഷണനുമായിരുന്നു. വിദേഹ (മിഥില) രാജാവായ ജനകൻ ഒരു മഹായജ്ഞം നടത്തി. ആ യാഗവേളയിൽ, ആരാണ് അത്യുൽക്കൃഷ്ടനായ മഹർഷിയെന്നു സ്ഥാപിക്കണമെന്ന് ജനകൻ തീരുമാനിച്ചു. ജനകൻ

തന്നെ, ഒരു രാജർഷി (രാജാവും ഋഷിയും കൂടിച്ചേന്നതു്) യായിരുന്നു. പരമ ജ്ഞാനിയായ ആൾക്കു് 1000 പശുക്കളെ ദാനം ചെയ്യാമെന്നു് ജനകരാജാവു് വാഗ്ദാനം ചെയ്തു, പശുവിൻെറ ഓരോ കൊമ്പിന്മേലും, സ്വർണ്ണനാണയങ്ങളടങ്ങിയ ഓരോ കിഴി കെട്ടിത്തൂക്കുകയും ചെയ്തു. പരമജ്ഞാനിയാണു് താൻ എന്നവകാശപ്പെടാൻ അവിടെ കൂടിയിരുന്ന പണ്ഡിതന്മാക്കാക്കും ധൈര്യമുണ്ടായില്ല. യാജ്ഞവൽക്ക്യനാകട്ടെ, കൂടെയുണ്ടായിരുന്ന ശിഷ്യനോട്ടു്, ഗോക്കളെ സ്വഗൃഹത്തിലേയ്ക്കു തെളിച്ചുകൊണ്ടു പോകാൻ ആജ്ഞാപിച്ചു. "നമ്മളെല്ലാം ഇവിടെയിരിക്കുമ്പോൾ ഈ മനുഷ്യൻ ഇപ്രകാരം ചെയ്‌വാൻ എന്തു കാരണം?" എന്നായിരുന്നു മററുള്ളവരുടെ പ്രതികരണം. യാജ്ഞവൽക്ക്യൻ പറഞ്ഞു: "ദിവ്യജ്ഞാനിയുടെ മുമ്പിൽ നമുക്കെല്ലാവക്കും നമസ്കരിക്കാം. പക്ഷെ, എനിയ്ക്കീ പശുക്കളെ കിട്ടിയാൽ കൊള്ളാമെന്നുണ്ടു്. എനിയ്ക്കുവയെക്കൊണ്ടാവശ്യമുണ്ടു്."

ശര വർഷം പോലുള്ള ചോദ്യങ്ങളെ അദ്ദേഹത്തിന്നു് നേരിടേണ്ടിവന്നു. അവയിൽ ചിലതു് ഇവിടെ കുറിയ്ക്കാം. അത്ഥഭാഗൻ എന്നയാൾ യാജ്ഞവൽക്ക്യനോടു ചോദിച്ചു: "ദിവ്യജ്ഞാനം ലഭിക്കാത്ത ഒരാൾ മരിച്ചു കഴിഞ്ഞാൽ അവൻെറ ജ്ഞാനേന്ദ്രിയങ്ങളും അതിലലീനമായി ഇല്ലാതാവുന്നു. പിന്നീട്ടു് മറ്റൊരുശരീരം കൈക്കൊള്ളാൻ അവനു് കഴിവുണ്ടാവുന്നതെങ്ങനെ?" യാജ്ഞവൽക്ക്യൻ അദ്ദേഹത്തെ പ്രത്യേകം വിളിച്ചിട്ടു് ഇങ്ങനെ പറഞ്ഞു: "കമ്മം അവൻെറ പുനജ്ജന്മത്തിനു് കാരണമായി ഭവിക്കുന്നു." അനന്തരം, ഈ തത്വം അവിടെയുണ്ടായിരുന്ന മററുള്ളവക്കും വെളിപ്പെടുത്തിക്കൊടുത്തു. അത്ഥഭാഗൻ പിന്നിടൊന്നും ചോദിച്ചില്ല. "അദൃശ്യനും അന്തര്യാമിയുമായ ബ്രഹ്മത്തെപ്പററി ഞങ്ങളോടു പറയുക" എന്നു് കഹോളൻ ആവശ്യപ്പെട്ടു.

"അങ്ങയുടെ ആത്മാവാണ് അന്തര്യാമിയായ ബ്രഹ്മം. ആത്മാവിന്നു് ക്ഷുൽപിപാസകളോ ഭീതിയോ, മോഹങ്ങളോ വാർദ്ധക്യ മരണങ്ങളോ ഇല്ല. ആത്മാവിനെ അറിയണമെന്നുള്ളവർ, പുത്രൻ, പത്നി, സമ്പത്ത് ഇവയോടുള്ള പ്രേമത്തിന്നതീതരായി ഭവിച്ച് സന്യാസിമാരായിത്തീരുന്നു. പാണ്ഡിത്യവും, ദൈവികബുദ്ധിയുടെ ബലവും (ആത്മജ്ഞാനം) നമുക്കുണ്ടായിരിക്കണം. ഈ രണ്ടു ഗുണങ്ങളുമുള്ളവൻ ഒരു മുനിയായിത്തീരുന്നു." യാജ്ഞവൽക്യന്റെ ഈ മറുപടികേട്ട് കഹോളൻ നിശ്ശബ്ദനായി. അനന്തരം, അഭിജ്ഞയായ ഗാർഗ്ഗി എന്ന താപസി രണ്ടു ചോദ്യങ്ങൾ ചോദിക്കാനാഗ്രഹിച്ചു. "സകലത്തിന്റേയും ഊടും പാവുമായിട്ടുള്ളതു് (ഓത പ്രോതം) ആരാണ്?".

യാജ്ഞവൽക്യൻ പറഞ്ഞു: "ബ്രഹ്മം. കൂടുതൽ ചോദിക്കരുതു്. നിങ്ങളുടെ ശിരസ്സ് ഛിന്നഭിന്നമായിത്തീരും" ഗാർഗ്ഗിയും നിശ്ശബ്ദയായി. പിന്നീട് ആരുണി— അഥവാ ഉദ്ദാലകൻ— ഇങ്ങിനെ ചോദിച്ചു: "ഉള്ളിൽ സ്ഥിതി ചെയ്യുന്നവൻ— അന്തര്യാമി— ആരാണ്?" യാജ്ഞവൽക്യൻ ഇപ്രകാരം മറുപടി പറഞ്ഞു: "ജഗത്ത് അറിയാതിരിക്കെ ആരാണോ ജഗത്തിൽ അടങ്ങിയിരിക്കുന്നതു്, ജഗത്ത് ആരുടെ ശരീരമായിവത്തിക്കുന്നു, അന്തര്യാമിയെന്ന നിലയിൽ ആരു് ജഗത്തിനെ നിയന്ത്രിക്കുന്നു– ആ ആൾ സർവ്വരുടേയും ഉള്ളിൽ ഉണ്ട്. അവനെ കാൺമാൻ സാദ്ധ്യമല്ലാ പക്ഷെ അവൻ കാണുന്നു; അവനെ കേൾക്കാൻ കഴിവില്ലാ, പക്ഷെ അവൻ കേൾക്കുന്നു; അവൻ ചിന്തിക്കുന്നു, പക്ഷെ അവൻ നമ്മുടെ ചിന്തകൾക്കതീതനാണ്. സർവ്വജീവികളിലും, അവൻ, കാണുന്നവനും കേൾക്കുന്നവനും ചിന്തിക്കുന്നവനുമായി വത്തിക്കുന്നു." ഗാർഗ്ഗി അദ്ദേഹത്തോടുപറഞ്ഞു: "എനിക്കു് രണ്ടു ചോദ്യങ്ങൾ ചോദിക്കാനുണ്ട് അവ, രണ്ട് അസ്ത്രങ്ങൾപോലെ മൂർച്ചയുള്ളവയാണ്. എന്തു

ശക്തിയിലാണ്, സ്വർഗ്ഗത്തിനു മുകളിലുള്ളതും ഭൂമിക്കുതാഴേയുള്ളതും ഇവയ്ക്കു രണ്ടിനും മദ്ധ്യേയുള്ളതും ആയവ ഊടും പാവുമെന്നവണ്ണം നിലനില്ക്കുന്നത്?" "ആകാശത്തിൽ" എന്ന് അദ്ദേഹം മറുപടി പറഞ്ഞു." ഊടുംപാവുമെന്നപോലെ, എന്തു ശക്തിയിലാണ് ആകാശം നിലനില്ക്കുന്നത്?" ഗാർഗ്ഗി വീണ്ടും ചോദിച്ചു. "ഈശ്വരനിൽ" എന്ന് യാജ്ഞവൽക്ക്യൻ മറുപടി പറഞ്ഞു. "ഈശ്വരൻെറ ആജ്ഞയാൽ സൂര്യചന്ദ്രന്മാർ അവരുടെ ഭ്രമണ പഥത്തിൽനിന്നും തെററാതിരിക്കുന്നു; ആകാശവും ഭൂമിയും യഥാസ്ഥാനങ്ങളിൽ വർത്തിക്കുന്നു. നദികൾ, വയലുകളെ ഫലഭൂയിഷ്ഠമാക്കിക്കൊണ്ട് ഒഴുകുകയും ചെയ്യുന്നു. ഈശ്വരനെ അറിയാൻ കഴിവില്ലാതെ ജീവിക്കയും പ്രവർത്തിക്കയും ചെയ്യുന്നവനു് അമരത്വം സിദ്ധിക്കുന്നില്ല. ഈശ്വരനെ അറിയാതെ മരിക്കുന്നവൻ കൃപണൻ (ആത്മീയമായി പാപ്പരായവൻ) അത്രെ. ഈശ്വരനെ അറിയുന്നവനാകട്ടെ, മോക്ഷം ലഭിക്കുകയും ചെയ്യുന്നു." അനന്തരം, ഗാർഗ്ഗി ഇപ്രകാരം വിളിച്ചുപറഞ്ഞു: "അല്ലയോ, പണ്ഡിതന്മാരെ! ഞാൻ പറയുന്നതു ശ്രദ്ധിച്ചാലും! നമ്മൾ യാജ്ഞവൽക്ക്യനെ നമസ്കരിക്കണം. തർക്കത്തിൽ അദ്ദേഹത്തെ തോല്പിക്കാൻ നിങ്ങളിൽ ആർക്കും സാദ്ധ്യമല്ല!"

അനന്തരം, വിദഗ്ദ്ധൻ- അഥവാ, ശാകല്യൻ- തുടരത്തുടരെ അനവധി ചോദ്യങ്ങൾ ചോദിച്ച് അദ്ദേഹത്തെ ബുദ്ധിമുട്ടിച്ചു. "എത്ര ഈശ്വരന്മാരുണ്ട്?" എന്നായിരുന്നു ഒരു ചോദ്യം. യാജ്ഞവൽക്ക്യൻ മറുപടി പറഞ്ഞു: "മുപ്പത്തിമൂന്ന് ഈശ്വരന്മാർ; അതായത് 8 വസുക്കൾ, 11 രുദ്രന്മാർ, 12 ആദിത്യന്മാർ, ഇന്ദ്രൻ, പ്രജാപതി. ചൈതന്യദായകന്മാരാണ് വസുക്കൾ. അഗ്നി, പൃഥ്വി, വായു, അന്തരീക്ഷം, ആദിത്യൻ, ദ്യോവ് (സ്വർഗ്ഗം), ചന്ദ്രൻ, നക്ഷ

ത്രങ്ങൾ— ഇവയത്രെ അഷ്ട വസുക്കൾ. പത്തു ജ്ഞാനേന്ദ്രിയങ്ങളും മനസ്സിന്റെ പ്രവൃത്തനവും ചേന്നതാണ് 11 രുദ്രന്മാർ. പന്ത്രണ്ടു മാസങ്ങളുടെ അധിദേവന്മാരെയാണ് 12 ആദിത്യന്മാർ എന്നു പറയുന്നതു്. അവർ നമ്മുടെ ജീവിതങ്ങളും നമ്മുടെ കമ്മങ്ങളും അവരിലേക്കു് സ്വീകരിക്കുന്നു." ശാകല്യന്റെ മററെല്ലാ ചോദ്യങ്ങൾക്കും യാജ്ഞവൽക്ക്യൻ മറുപടി പറയുകയുണ്ടായി. ഒടുവിൽ അദ്ദേഹം ശാകല്യനോടു ചോദിച്ചു: "ഇനി ഞാനൊരു ചോദ്യം ചോദിക്കാം. ആരെപ്പററിയാണു് ഉപനിഷത്തുകളിൽ വിവരിച്ചിട്ടുള്ളതു്? മറുപടി പറഞ്ഞില്ലെങ്കിൽ നിന്റെ തല ഉടയും." ശാകല്യനു് ഇതിനു കഴിവുണ്ടായില്ല; അയാൾ മറുപടി പറഞ്ഞുമില്ല. അയാൾ ശിരസ്സുപൊട്ടി താഴെ വീണു. അനന്തരം യാജ്ഞവൽക്ക്യൻ, ഇനിയും തന്നോടു ചോദ്യങ്ങൾ ചോദിക്കാൻ അവിടെയുണ്ടായിരുന്ന എല്ലാ പണ്ഡിതന്മാരോടുമായി ആവശ്യപ്പെട്ടു. എല്ലാവരും മൌനമവലംബിച്ചതേയുള്ളു. പിന്നീടു് അദ്ദേഹം ഇപ്രകാരം ചോദിച്ചു: "മുറിച്ച ഒരു വൃക്ഷത്തിൽനിന്നും പുതിയ ഇലകൾ പൊടിച്ചു വളരുന്നുണ്ടു്. വിത്തു നശിപ്പിച്ചുകളഞ്ഞാൽ വൃക്ഷം മുളയ്ക്കുന്നില്ല. ഒരുത്തൻ മരിച്ചാൽ, അവൻ വീണ്ടും ജനിയ്ക്കുന്നതെങ്ങിനെ?" അവക്കു് ഇതിനുത്തരം നൽകാൻ സാധിച്ചില്ല. യാജ്ഞവൽക്ക്യൻ ഇപ്രകാരം എല്ലാവരേയും വാദത്തിൽ തോല്പിക്കുകയും, എല്ലാ പശുക്കളേയും തെളിച്ചുകൊണ്ടു പോകയും ചെയ്തു.

ഒരുദിവസം യാജ്ഞവൽക്ക്യൻ ജനകരാജാവിനെ കാൺമാനായി ചെന്നു. "പശുക്കൾക്കു വേണ്ടിയാണോ, അതോ, ദുർഗ്രഹങ്ങളായ ചോദ്യങ്ങൾ എന്നോടു ചോദിക്കാനാണോ അങ്ങു് വന്നിരിക്കുന്നതു്?" എന്നു് ജനകൻ ചോദിച്ചു. "രണ്ടിനും!" എന്നായിരുന്നു മഹർഷിയുടെ മറുപടി. അനന്തരം ജനകൻ പറഞ്ഞു: "ജിത്വൻ (ശൈ

ലിമി) എന്നോട്ട പറയുകയുണ്ടായി, വാക്ക് (വചനം) ആണ് ബ്രഹ്മം — ഈശ്വരൻ—എന്ന്." യാജ്ഞവൽക്ക്യൻ മറുപടി പറഞ്ഞു: "ശരിയാണത്. പക്ഷെ, ഈശ്വരന്റെ ശരീരവും പാർപ്പിടവും ഏവയെന്ന് അദ്ദേഹം പറയുകയുണ്ടായോ?" ഇല്ലെന്ന ജനകൻ പറഞ്ഞു. "അങ്ങിനെയാണെങ്കിൽ ഈശ്വരനെപ്പററി നാലിലൊന്നുമാത്രമേ അദ്ദേഹം പറഞ്ഞുള്ളൂ" എന്ന് മഹർഷി പ്രസ്താവിച്ചു. ബാക്കിയുള്ളതും പറഞ്ഞുകൊട്ടക്കാൻ ജനകൻ ആവശ്യപ്പെട്ട. "വചനം (വാക്ക്) ഈശ്വരന്റെ ശരീരവും, അഗ്രാഹ്യമായ ആകാശം ഈശ്വരന്റെ പാർപ്പിടവുമാകുന്നു. ബ്രഹ്മവിദ്യ, വാക്കിനെ ആശ്രയിച്ചിരിക്കുന്നു. വാക്ക് പരബ്രഹ്മമാകുന്നു" എന്നിങ്ങനെ യാജ്ഞവൽക്ക്യൻ പറഞ്ഞു."

ജനകൻ വളരെ സന്തുഷ്ടനായി. അനർഘമായ ഈ തത്വജ്ഞാനം തനിയ്ക്കുപദേശിച്ചതുകൊണ്ട്, 1000 കാളകളെ ദാനം ചെയ്യുന്നു എന്ന് രാജാവു പ്രസ്താവിച്ചു. പരിപൂർണ്ണമായി, സഫലമായ ജ്ഞാനം ശിഷ്യന്ന നൽകിയല്ലാതെ ആയാളിൽ നിന്നും ദക്ഷിണ സ്വീകരിച്ചു കൂടെന്നായിരുന്നു തന്റെ അച്ഛന്റെ അഭിപ്രായമെന്ന് യാജ്ഞവൽക്ക്യൻ ഇതിന്ന മറുപടി പറഞ്ഞു.

ഒരിയ്ക്കൽ, ബ്രഹ്മവിദ്യ എന്തെന്ന സ്പഷ്ടമാക്കികൊടുക്കാൻ ജനകൻ യാജ്ഞവൽക്ക്യനോടാവശ്യപ്പെട്ട. യാജ്ഞവൽക്ക്യൻ പറഞ്ഞു: "റോഡിൽക്കൂടി നടന്നോ, രഥത്തിലോ ബോട്ടിലോ സഞ്ചരിച്ചോ ഒരാൾക്ക് ഒരു സ്ഥലത്തെത്താൻ സാധിക്കുന്നതുപോലെ, ആത്മാവിന്ന് സ്വാസ്ഥ്യം നേടാൻ അഞ്ച് ഉപനിഷത്തുകൾ അവലംബമാക്കിയിരിക്കുന്നു. എന്നാൽ ഒരുവൻ വേദങ്ങളും ആഗമങ്ങളും പഠിച്ചവനോ, ആരാദ്ധ്യനോ, ധനികനോ, ഉപനിഷത്തുകളിൽ

പാണ്ഡിത്യം സിദ്ധിച്ചവനോ ആയിരുന്നാലും, ഈശ്വരനെ അറിഞ്ഞിട്ടില്ലെങ്കിൽ — ബ്രഹ്മജ്ഞാനമുണ്ടായിട്ടില്ലെങ്കിൽ — അവൻ കൃതാൎത്ഥനാണെന്നു പറവാൻ സാദ്ധ്യമല്ല. ശരീരം ഉപേക്ഷിച്ചു കഴിയുമ്പോൾ അങ്ങു് എവിടെപ്പോകുമെന്നു് അറിയാമോ?" തനിയ്ക്കറിഞ്ഞുകൂടെന്നു് ജനകൻ മറുപടി പറഞ്ഞു. യാജ്ഞവൽക്യൻ തുടൎന്നു: "ഞാൻ പറയാം. വലതു കണ്ണിലെ ദേവത 'ഇന്ദ' (വെളിച്ചം) ആണു്. ആളുകൾ അതിനെ ഇന്ദ്രനെന്നു പറയുന്നു. ഇടതുകണ്ണിലേതാകട്ടെ, ഇന്ദ്രപത്നി ഇന്ദ്രാണിയുമാണു്. ഇന്ദ്രൻ ഭക്ഷിക്കുന്നവനും, ഇന്ദ്രാണി അന്നു (ഭക്ഷ്യം)വുമത്രെ. ജാഗ്രദവസ്ഥയിൽ അവർ വേർപെടുന്നു. (അപ്പോൾ ആത്മാവിനെ വൈശ്വാനരൻ എന്നു പറയുന്നു) സ്വപ്നാവസ്ഥയിൽ രണ്ടുപേരും ഒന്നിച്ചു ചേരുന്നു. (അപ്പോൾ ആത്മാവിനെ തൈജസനെന്നു പറയുന്നു.) സുഷുപ്തിയിലാകട്ടെ, ആത്മാവു് പ്രാണാവസ്ഥയിലാണു്. (അപ്പോൾ യാതൊരു പ്രവൃത്തിയുമില്ലാത്തതുകൊണ്ടു് പ്രജ്ഞ എന്നു പറയുന്നു.) നാലാമത്തെ, അല്ലെങ്കിൽ തുരീയാവസ്ഥയിൽ മുൻപറഞ്ഞ മൂന്നവസ്ഥകളേയും കവിച്ചു വയ്ക്കാനും, പരബ്രഹ്മത്തെ പ്രാപിക്കാനും ഒരുവന്നു് കഴിവുണ്ടാകുന്നു. ജനനമരണഭീതിയെ അധഃകരിച്ചുകൊണ്ടുള്ള അഭയാവസ്ഥയത്രെ അതു്. അല്ലയോ ജനക! അങ്ങു് ആ അവസ്ഥയെ പ്രാപിക്കുകതന്നെ ചെയ്യും." ജനകൻ മറുപടി പറഞ്ഞു: "അങ്ങു് എനിയ്ക്കുപദേശിച്ച ആ അഭയംതന്നെ, അങ്ങയുടേതുമായിരിക്കട്ടെ! ഞാൻ അങ്ങയെ നമസ്കരിക്കുന്നു. എന്താണു് ഞാൻ അവിടേയ്ക്കു് തരേണ്ടതു്? എന്റേതായിട്ടു്, വിദേഹരാജ്യമുണ്ടു്. എന്റേതായിട്ടു് ഞാനുമുണ്ടു്. ഇതു രണ്ടും അങ്ങയുടേതായി സ്വീകരിച്ചാലും!"

മറ്റൊരവസരത്തിലും അദ്ദേഹം ജനകരാജാവിന്റെ അടുത്തു ചെല്ലുകയുണ്ടായി. ഉപദേശം നൽകാനല്ലാ പോയതു്, പക്ഷെ ചോദ്യങ്ങൾ ചോദിക്കുവാനുള്ള വരം ജനകനു് നൽകിയിരുന്നു. അതുകൊണ്ടു് ജനകൻ മഹർഷിയോടു് ചോദിച്ചു: "പകൽ സമയത്തു് ഏതു വെളിച്ചമാണു് നമുക്കു് മാർഗ്ഗദർശനം ചെയ്യുന്നതു്?" "സൂര്യൻ" എന്നു് യാജ്ഞവൽക്ക്യൻ മറുപടി പറഞ്ഞു. "സൂര്യൻ അസ്തമിച്ചു കഴിഞ്ഞാൽ ഏതു വെളിച്ചം നമ്മെ നയിക്കുന്നു?" "ചന്ദ്രൻ" എന്നായിരുന്നു മറുപടി. "സൂര്യന്റേയും ചന്ദ്രന്റേയും അഭാവത്തിലോ?" "അഗ്നി" എന്നു് അദ്ദേഹം മറുപടി പറഞ്ഞു. ജനകൻ വീണ്ടും ചോദിച്ചു: "സൂര്യൻ, ചന്ദ്രൻ, അഗ്നി– ഈ മൂന്നിന്റേയും അഭാവത്തിൽ ഏതു വെളിച്ചം നമുക്കു് വഴികാട്ടുന്നു?" "വചനം" എന്നു് യാജ്ഞവൽക്യൻ മറുപടി പറഞ്ഞു. (കട്ടത്ത അന്ധകാരത്തിലും, വാക്കുകളുടെ സഹായം കൊണ്ടു് നമുക്കു് എന്തെങ്കിലും ചെയ്യാൻ സാധിക്കുന്നുണ്ടല്ലോ.) "ഈ എല്ലാ ജ്യോതിസ്സുകളുടേയും അഭാവത്തിൽ, ഏതു വെളിച്ചമാണു് പ്രകാശിക്കുന്നതു്?" എന്നു് ജനകൻ പിന്നെയും ചോദിച്ചു. "ആത്മാവിന്റെ വെളിച്ചം (ആത്മജ്യോതിസ്സു്)" എന്നായിരുന്നു മഹർഷിയുടെ മറുപടി. "ആരാണു് ആത്മാവു്?" യാജ്ഞവൽക്യൻ പറഞ്ഞു: "പ്രാണ (ജീവ)ങ്ങളിലെ വ്യാനനും (ജ്ഞാനം) ഹൃദയത്തിലെ ജ്യോതിസ്സും (വെളിച്ചം) കൂടിയ 'പുരുഷൻ'. ബുദ്ധിയുടെ സഹായത്താൽ ആത്മാവു് പ്രവർത്തനോൻമുഖമാണു്. ഒടുവിൽ അതു്, ശരീരത്തേയും ഇന്ദ്രിയങ്ങളേയും മനസ്സിനേയും കടന്നു്, മോക്ഷം പ്രാപിക്കുന്നു. ജാഗ്രദവസ്ഥയിൽ നമുക്കു് ആത്മാവിന്റെ അനുഭോഗങ്ങൾ ദൃശ്യമാവുന്നു; പക്ഷെ, ആത്മാവിനെ ദർശിക്കുന്നില്ല. ഉറങ്ങുമ്പോഴാകട്ടെ, ശരീര സംരക്ഷണത്തിനു് പ്രാണനെ നിയോഗിച്ചിട്ടു്, ആത്മാവു് ശരീരത്തിനു വെളിയിൽ വർത്തിക്കുന്നു;

ഇന്ദ്രിയങ്ങൾ നിശ്ചേഷ്ടങ്ങളുമായിത്തീരുന്നു. തൻമൂലം, നിദ്രയിലാണ്ടിരിക്കുന്ന ഒരുവനെ നാം ഒരിക്കലും ഉണർത്തരുത്. ആത്മാവ് ശരീരത്തിൽ വർത്തിക്കുകയും, ഇന്ദ്രിയങ്ങൾ ചേഷ്ടിച്ചുകൊണ്ടിരിക്കുകയും ചെയ്യുമ്പോൾ, അത്,അത്യന്തം ഉണർവ്വോടുകൂടിയതായി ഭവിക്കുന്നു. ഇപ്രകാരം ആത്മാവ് ജാഗ്രത്സ്വപ്നസ്സുഷുപ്തി എന്നീ അവസ്ഥകൾക്ക് അതീതനത്രെ. പരിശുദ്ധമായ ചേതനയുടെ ദിവ്യപ്രകാശമാണ് ആത്മാവ്." ജനകൻ പറഞ്ഞു: "അനർഘമായ ഈ ദിവ്യജ്ഞാനം അങ്ങ് എനിയ്ക്കു നൽകി. ഞാൻ 1000പശുക്കളെ അങ്ങെയ്ക്കു ദാനം ചെയ്യാം. സംസാരത്തിൽനിന്നുമുള്ള മോക്ഷത്തെപ്പററിയും എന്നോടു പറയുക." യാജ്ഞവൽക്യൻ ഇങ്ങനെ മറുപടി പറഞ്ഞു: "ആത്മാവിനു് മൂന്നവസ്ഥകളുമായി ബന്ധമില്ല. സ്വപ്നത്തിലെ പ്രവൃത്തികളുടെ ഫലം ആത്മാവിനെ ബന്ധിക്കാത്തതുപോലെ, ജാഗ്രദവസ്ഥയിലെ കർമ്മങ്ങളുടെ ഫലവും ആത്മാവിനെ ബാധിക്കുന്നില്ല. ഒരു മത്സ്യം ഇക്കരയിൽ നിന്നും അക്കരെയ്ക്കും, അക്കരെയിൽ നിന്നും ഇക്കരെയ്ക്കും ചാടുന്നതുപോലെ, ജീവൻ, ജാഗ്രദവസ്ഥയിൽനിന്നും സുഷുപ്ത്യവസ്ഥയിലേക്കും, നേരേമറിച്ചും ചാടിക്കൊണ്ടിരിയ്ക്കുന്നു.

ഒരു പരുന്തു് പറക്കുകയും പിന്നീട് കൂട്ടിൽവന്നു പതിക്കുകയും ചെയ്യുന്നതുപോലെ, ഒരുവൻ, ജാഗ്രദവസ്ഥയിൽ നിന്നും നിദ്രാവസ്ഥയിലേയ്ക്കും, നേരേമറിച്ചും നീങ്ങുന്നു. വാസ്തവികമായി,അവൻ രണ്ടിനുംഉപരിയാണ്. എല്ലാ പരിധികൾക്കും അതീതനാവുകയാണ്. അപ്പോൾ അവൻഎല്ലാമായിത്തീരുന്നു, എല്ലാറ്റിലുമായിത്തീരുന്നു. എല്ലാറ്റിന്റേയും ഉപരിയാവുന്നു. ഗാഢനിദ്രയിൽ അവൻ ഈശ്വരനോടു ചേർന്നവനാണ്; എന്നാൽ ആ തത്വം അറിയുന്നില്ല. ആ അവസ്ഥയിൽ ഒരച്ഛനു്, അച്ഛനാണെന്നബോധമോ, അമ്മയ്ക്കു് ഒരമ്മയാണെ

ന്ന ബോധമോ ഉണ്ടാവുന്നില്ല. സർവ്വാതിരിക്തമായ അനുഭവാവസ്ഥയിൽ, താനാണ് പരമാത്മാവെന്ന ബോധം അവനുണ്ടാവുന്നു." അനന്തരം യാജ്ഞവൽക്യൻ, ആത്മാവിൻെറ പ്രകൃതിയെപ്പററിയും, ജാഗ്രത്സ്വപ്നാവസ്ഥയിലും സുഷുപ്തിയിലും അതിൻെറ പ്രവൎത്തന ഭാവങ്ങളെപ്പററിയും വിശദീകരിക്കുകയും, എല്ലാ ആഗ്രഹങ്ങൾക്കും (കാമങ്ങൾക്കും) അതീതമായ അത്യുൽക്കർഷാവസ്ഥയിൽ ആത്മാവു് അതിൻെറ അവാച്യവും അനശ്വരവുമായ സച്ചിദാനന്ദഭാവം പ്രാപിക്കുന്നതു് ചൂണ്ടിക്കാണിക്കുകയും ചെയ്തു. "കാമം ഉള്ളിടത്തോളം കാലം, അവിടെ കൎമ്മവുമുണ്ടു്. ജീവൻ, ജനനത്തിൽനിന്നു് മരണത്തിലേക്കും, മരണത്തിൽനിന്നു് ജനനത്തിലേക്കും നീങ്ങിക്കൊണ്ടിരിക്കുന്നു. എല്ലാ ഇച്ഛകൾക്കും അതീതനായി, പരമോൽകൃഷ്ടമായ ദൈവിക ജ്ഞാനം സിദ്ധിക്കുമ്പോൾ ഒരുവൻ എല്ലാമായിത്തീരുന്നു, എല്ലാററിലുമായിത്തീരുന്നു, എല്ലാററിൻേറയും ഉപരിയായിത്തീരുന്നു അവൻ ജനനമരണങ്ങളില്ലാത്തവനും അനശ്വരനുമായി ഭവിക്കുന്നു; നാമങ്ങൾക്കും രൂപങ്ങൾക്കും വാക്കുകൾക്കും അതീതനായി ഭവിക്കുന്നു.

ജ്ഞാനം, ദാനം, തപം എന്നിവയാൽ നാം സ്വയം വിശുദ്ധരായിത്തീരുകയും, അങ്ങിനെ, അത്യുൽകൃഷ്ടമായ ദൈവികാനുഭൂതിയ്ക്കു് നമ്മൾ അർഹരായി ഭവിക്കുകയും ചെയ്യുന്നു. നാം, കർമ്മലോകത്തിൽ നിന്നും ആത്മലോകത്തിലേക്കു് പോകേണ്ടതുണ്ടു്. ആത്മാവു് മഹാനും (ശ്രേഷ്ഠൻ), അജനും (ജന്മമില്ലാത്തവൻ), അഭയനും (ഭയം, ക്ലേശം ഇവകൾക്കതീതൻ) ആണു്. ബ്രഹ്മം അഭയനത്രെ. ബ്രഹ്മജ്ഞാനം ലഭിച്ചവൻ ബ്രാഹ്മണനായിത്തീരുന്നു." ഇതെല്ലാം ശ്രവിച്ചിട്ടു്, ജനകൻ, ആത്മീയാനന്ദം കൊണ്ടു് പരിപൂൎണ്ണനായി ഭവിച്ചു. "ഞാൻ അങ്ങെയ്ക്കു

എൻെറ വിദേഹരാജ്യം നൽകുന്നു. ഞാൻ അങ്ങയുടെ ദാസനാണു്"'—എന്നിങ്ങനെ പറയുകയും ചെയ്തു.

യാജ്ഞവൽക്യനു്, കല്ല്യാണി എന്നും മൈത്രേയി എന്നും രണ്ടു പത്നിമാരുണ്ടായിരുന്നു. തനിക്കുള്ളതെല്ലാം അവൎക്കു കൊടുത്തിട്ടു്, ഒരു സന്യാസിയായി, അത്യുൽകൃഷ്ടമായ ഈശ്വരസാക്ഷാൽക്കാരം സമ്പാദിക്കുവാൻ അദ്ദേഹം ആഗ്രഹിച്ചു. "അങ്ങു്, സമ്പത്തെല്ലാം ഉപേക്ഷിച്ചു് ഇവിടം വിട്ടുന്നതെന്തിനാണു്?" എന്നു് മൈത്രേയി ചോദിച്ചു. "അമരത്വം പ്രാപിക്കാൻ. സമ്പത്തുകൊണ്ടു് ഒരുവനു് അമരത്വം സിദ്ധിക്കയില്ല" എന്നദ്ദേഹം മറുപടി പറഞ്ഞു. "സമ്പത്തു് നമ്മെ അമരത്വത്തിലേക്കു് നയിക്കയില്ലെങ്കിൽ, എനിക്കെന്തിനാണു് സമ്പത്തു്? മരണമില്ലാത്ത അവസ്ഥ പ്രാപിക്കാനുള്ള വഴി പറഞ്ഞുതരിക" എന്നു് മൈത്രേയി വീണ്ടും പറഞ്ഞു: യാജ്ഞവൽക്യൻ ഇപ്രകാരം പ്രസ്താവിച്ചു: "ഭവതി നല്ലതുതന്നെ പറഞ്ഞു. ഇരിക്കുക. ഞാൻ പറയുന്നതു കേട്ടുകൊള്ളുക. ആത്മാവിൻെറ സന്തോഷംമൂലമാണു് ഭാൎയ്യ അവളുടെ ഭൎത്താവിനെ സ്നേഹിക്കുന്നതു്. ഭൎത്താവിനു് ഭാൎയ്യയോടും, പിതാവിനു് പുത്രനോടും പ്രിയം തോന്നുന്നതും ഇക്കാരണത്താൽത്തന്നെ. ആത്മാവിനെ ദൎശിക്കേണ്ടതു്, അതിനെപ്പററി കേട്ടും ചിന്തിച്ചും ധ്യാനിച്ചുമാണു്. ആത്മാവാണു് സൎവ്വവും. അതു് എല്ലാററിലുമുണ്ടു്. അതു് എല്ലാററിനും ഉപരിയുമാണു്. ഭേരിയുടേയോ ശംഖിൻെറയോ വീണയുടേയോ ശബ്ദം മററെല്ലാ ശബ്ദങ്ങളെയും ആക്രമിക്കയും അധഃകരിക്കുകയും കൂട്ടിച്ചേൎക്കുകയും ചെയ്യുന്നതുപോലെ. ആത്മാവു് വിശ്വവും അതിൻെറ നിയന്താവും അതിനെ അധഃകരിക്കുന്നവനുമാകുന്നു. എല്ലാ നദികളും സമുദ്രത്തിൽ ചേരുകയും അവയുടെ രൂപനാമങ്ങൾ ഉപേക്ഷിച്ചുകളയുകയും ചെയ്യുന്നതുപോലെ, ജീവിതത്തിലെ

വിവിധങ്ങളായ അനുഭവങ്ങൾ ആത്മജ്ഞാനത്തിൽ ചേരുകയും അതിൽ ലയിക്കുകയും ചെയ്യുന്നു. വെള്ളത്തിൽ ഒരു കട്ട ഉപ്പ് എങ്ങിനെയോ, ആ വിധം, വിശ്വം ഈശ്വരനിൽ ലയിക്കുന്നു.'' മൈത്രേയി അപ്പോൾ ഇങ്ങിനെ പറഞ്ഞു: 'അങ്ങ്, 'ബ്രഹ്മജ്ഞാനം' എന്ന പേർ പറയുന്നു. അതിന് പേരില്ലെന്നും അങ്ങുതന്നെയാണ് പറയുന്നത്. ഇത് പരസ്പരവിരുദ്ധമായിരിക്കുന്നു.''

"ഞാൻ യാഥാർത്ഥ്യം പറഞ്ഞു; അത്രയേ വേണ്ടതാനും" എന്ന് യാജ്ഞവൽക്യൻ മറുപടി പറഞ്ഞു. ദ്വൈതചിന്ത ഉള്ളടത്തോളം കാലം, നാം മറ്റുള്ളവരിൽനിന്ന് വ്യത്യസ്തരായി നമ്മെ കാണുന്നു. ഈ വ്യത്യസ്തഭാവം ചൊല്ലൊഴിഞ്ഞാൽ പിന്നെ നമ്മിൽനിന്ന് ഭിന്നരായി മറ്റാരെ കാണ്മാൻ കഴിയും? കാണുന്നവനും കാണപ്പെടേണ്ടവനും ലയിച്ച് ഒന്നായിത്തീരുന്നു. ഈശ്വരൻ ആവിഷ്കരിച്ചിട്ടുള്ളതാണ് വിശ്വം. അത് ഈശ്വരനിൽ ലയിക്കുകയും ചെയ്യുന്നു. ഈശ്വരനാണ് സർവ്വവും: ബ്രഹ്മവും ആത്മാവും എല്ലാം തന്നെ. അദ്ദേഹം അഗ്നിയും, വിശ്വം അതിന്റെ ഒരു സ്ഫുലിംഗം മാത്രവുമാണ്. അദ്ദേഹം മധു (മാധുര്യത്തിന്റെ സത്ത്) ആണ്. അദ്ദേഹം സച്ചിദാനന്ദമാണ്. ഒരു വണ്ടിച്ചക്രത്തിന്റെ അഴികൾ എന്നവണ്ണം, സർവ്വ വസ്തുക്കളും സർവ്വ ജീവരാശികളും അദ്ദേഹത്തിൽ ഘടിപ്പിക്കപ്പെട്ടിരിക്കുന്നു. അദ്ദേഹം, സകല നാമരൂപങ്ങൾക്കും അതീതനായി വർത്തിക്കുന്നു സർവ്വവും അദ്ദേഹമാണ്. സർവ്വത്തിലും അദ്ദേഹമുണ്ട്. സർവ്വത്തിന്റെയും ഉപരിയുമാണ് അദ്ദേഹം. അദ്ദേഹമാണ് ആത്മാവും, ബ്രഹ്മവും. ഒരീശ്വരൻമാത്രമുണ്ടായിരിക്കുകയും, നാം അദ്ദേഹത്തോട് ചേരുകയും ചെയ്യുമ്പോൾ, കാണാനും കേൾക്കാനും ഘ്രാണിക്കാനും രുചിക്കാനും സ്പർശിക്കാനും വേറിട്ടതാണുള്ളത്! എല്ലാം ബ്രഹ്മമയം!'' *

* ഈ തത്വങ്ങളെല്ലാം ബൃഹദാരണ്യകോപനിഷത്തിൽ വെളിപ്പെടുത്തിയിട്ടുണ്ട്.

നിയമശാസ്ത്രം ഉൾക്കൊള്ളുന്ന ഒരു സ്മൃതി യാജ്ഞവൽക്യൻ നിർമ്മിച്ചിട്ടുണ്ട്. ആ നിയമ ശാസ്ത്രത്തിൻെറ സുപ്രസിദ്ധമായ ഭാഷ്യമത്രെ 'മിതാക്ഷര'. ഇതു് ദക്ഷിണേന്ത്യയിലെ അത്യുന്നതമായ ഒരു നിയമ പ്രമാണവുമാണു്. ആ സ്മൃതിയിലെ പ്രസിദ്ധമായ ഒരു പദ്യത്തിൽ ഋഷി ഇപ്രകാരം പറയുന്നു: "വീണാവാദനത്തിൻെറ ആന്തരാർത്ഥമറിയുന്നവനും, ശ്രുതിശാസ്ത്രത്തിൽ വിചക്ഷണനും, താളജ്ഞാനമുള്ളവനും ആയ ഒരാൾക്കു് മോക്ഷത്തിലേക്കും ഈശ്വരസാക്ഷാൽക്കാരത്തിലേക്കുമുള്ള വഴി കണ്ടെത്താൻ യാതൊരു പ്രയാസവുമില്ല."

## അദ്ധ്യായം III

# മഹർഷിമാർ (വനിതകൾ)

പുരുഷന്മാരായ മഹർഷിമാരുടെ ജീവചരിത്രം മുകളിൽ പ്രസ്താവിച്ചിട്ടുള്ളതിൽ, പ്രശസ്തകളായ താപസിമാരെപ്പറ്റിയും രേഖപ്പെട്ടുത്തിയിട്ടുള്ളതു് കാണാവുന്നതാണു്. ഋഗ്വേദകാലത്തെ ഋഷികളുടെ കൂട്ടത്തിൽ മററു ചിലരുടെ പേരുകളും കാണാം. ദ്ഗതന മഹർഷിയുടെ പൌത്രിയും, കാക്ഷിവന്റെ പുത്രിയുമായ ഘോഷയാണു് ഇതിലൊന്നു്. ഇവർ കുഷ്ഠരോഗബാധിതയായിരുന്നു. ആരും ഇവരെ വിവാഹം ചെയ്യാൻ കൂട്ടാക്കിയില്ല. അശ്വിനീദേവന്മാരെ സ്തുതിച്ചുകൊണ്ടു് ഇവർ ഒരു മന്ത്രം രചിച്ചു. ദേവന്മാർ ഈ താപസിയുടെ രോഗം ശമിപ്പിക്കുകയും, പിന്നീട്ടു് അവര വിവാഹിതയാവുകയും ചെയ്തു. ഗോധ എന്ന താപസി ഇന്ദ്രസ്തുതിപരമായ ഒന്നര പദ്യം രചിച്ചു. വിശ്വതാര, ആറുപദ്യങ്ങളുണ്ടാക്കി. ഇവർ വിവാഹിതയായിരുന്നു. ദാമ്പത്യസൗഖ്യത്തിന്നുവേണ്ടി ഇവർ അഗ്നിദേവനെ സ്തുതിച്ചു. അപല എന്നവൾക്കു് എന്തോ ത്വഗ്രോഗമുണ്ടാവുകയും, ഭർത്താവു് അവരെ പറഞ്ഞയയ്ക്കുകയും ചെയ്തു. അവർ ഇന്ദ്രനോടു പ്രാർത്ഥിയ്ക്കുകയും, രോഗ വിമുക്തയാവുകയും ചെയ്തു. അഗസ്ത്യന്റെ സഹോദരി ഒരു ഋഗ്വേദമന്ത്രം രചിച്ചു. അദ്ദേഹത്തിന്റെ പത്നി ലോപാമുദ്രയാകട്ടെ, രതീദേവിയെ ഉദ്ദേശിച്ചു് മന്ത്രം രചിക്കുകയും ഭർത്താവുമായുള്ള പുനസ്സമാഗമത്തിനു വേണ്ടി പ്രാർത്ഥിക്കുകയും ചെയ്തു. ബൃഹസ്പതിയുടെ മകൾ രോമാശ, തന്റെ യൌവ്വന സൌഭാഗ്യം വിവരിക്കുന്ന ഒരു മന്ത്രം സൃഷ്ടിച്ചു് ഭർത്താവിനു നൽകി, ശാശ്വതി, ഭർത്താ

വിൻെറ നന്മക്കായി തപസ്സനുഷ്ഠിക്കുകയും, അദ്ദേഹത്തിന്റെ പുനസ്സമാഗമത്തിനുവേണ്ടി പ്രാർത്ഥിച്ചുകൊണ്ട് മന്ത്രം രചിക്കുകയും ചെയ്തു.

കഴിഞ്ഞ രണ്ടാമദ്ധ്യായത്തിൽ, പ്രശസ്തരായ മഹർഷിമാരെപ്പററി പറഞ്ഞിട്ടുള്ളതിൻെറ ഭാഗമായി ലോപാമുദ്ര, അനസൂയ, അഹല്യ, ദേവഹൂതി, അദിതി, മൈത്രേയി, ഗാർഗ്ഗി എന്നിവരുടെ ലഘു ചരിതങ്ങളും കാണാവുന്നതാണ്.

അവസാനമായി, മദാലസാ ദേവിയെപ്പററിയും ഇവിടെ സൂചിപ്പിക്കട്ടെ. സ്വന്തം ശിശുവിൻെറ തൊട്ടിലാട്ടിക്കൊണ്ടിരുന്നപ്പോൾ ഈ താപസി, താഴെപ്പറയുന്ന സുപ്രസിദ്ധമായ താരാട്ടു പാട്ടുകയുണ്ടായി. ബ്രഹ്മവിദ്യയുടെ സാര സത്തായ് പ്രസ്തുത മന്ത്രം ഇതാണ്:

ശുദ്ധോഽസി!
ബുദ്ധോഽസി!
നിരഞ്ജനോഽസി!
സംസാര മായാ പരിവർജ്ജിതോഽസി.

[നീ ആത്മീയമായി വിശുദ്ധനാണ്.
നീ ആത്മീയമായി വിജ്ഞാനമുള്ളവനാണ്.
നീ ആത്മീയമായി നിഷ്കൾമഷനാണ്.
നീ സംസാര മായയിൽനിന്ന് (ജനനമരണ
യത്തിൽ നിന്നു്) എപ്പോഴും മുക്തനാണ്!]

---

അദ്ധ്യായം IV

# ഇന്ത്യൻ സംസ്കാരവും മഹർഷിമാരും

ഋഷിമാർ ഇന്ത്യൻ സംസ്കാരവുമായി ഏതു വിധം ബന്ധപ്പെട്ടിരിക്കുന്നുവെന്നും, ഇന്ത്യയുടെ സംസ്കാരം അവർക്ക് ഏതുവിധം കടപ്പെട്ടിരിക്കുന്നു വെന്നുമുള്ളത് മഹർഷിമാരുടെ ജീവചരിത്രത്തിലും അവരുടെ ചിന്തകളിലും നിന്ന് വെളിവാകുന്നതാണ്. സുനിശ്ചിതമായ ചില പന്ഥാക്കളിലൂടെ ഭാരതീയ സംസ്കാരം പുരോഗമിക്കുന്നതിന് അവർ മാർഗ്ഗ നിർദ്ദേശം ചെയ്തു. അവർ വെട്ടിത്തെളിച്ച രാജപാത ഇക്കാലത്തും ഉറപ്പും നിരപ്പുമുള്ളതായിത്തന്നെ അവശേഷിക്കുന്നു. വിശ്വത്തിൻെറ ദിവ്യമായ മൂലകാരണത്തെപ്പററി അവർ പഠിപ്പിച്ചു; ഈശ്വര നീതമായ അതിൻെറ വികാസപരിണാമം അവർ വെളിപ്പെടുത്തി; ഈശ്വരൻ്റെ രൂപമെന്ന നിലയിൽ, അംശമെന്ന നിലയിൽ, അഥവാ ഈശ്വരൻെറ ശരീരമെന്ന നിലയിൽ, അതുമല്ലെങ്കിൽ ഈശ്വരനോടു ചേർന്നനിലയിൽ — ഏതു വിധത്തിലായാലും — തത്വാത്മത്തിലുള്ള ആത്മാവിൻെറ ദിവ്യത്വം അവർ കാണിച്ചു തന്നു; കർമ്മത്തിൻെറ നിയമവും ആത്മമോചനത്തിൻെറ നിയമവും അവർ ഉപദേശിച്ചു. നിഖിലാധമവാദ ശുഭപ്രതീക്ഷയായിരുന്നു അവരുടെ അടിസ്ഥാന വിശ്വാസം. ഈശ്വരഭക്തിയുടെ വീണ്ടുകൊള്ളാവുന്ന പ്രബലശക്തി അവർ വെളിവാക്കി. രാഷ്ട്രീയ സ്വാതന്ത്ര്യത്തിലും സ്വാശ്രയ ശക്തിയിലും അധിഷ്ഠിതമായ ഉറപ്പുള്ളതും ക്രമാനുസാരിയും പുരോഗമനപരവും അഭിവൃദ്ധികരവുമായ ഒരു സമത്വസമുദായം അവർ പടുത്തുയർത്തി. സന്മാർഗ്ഗശുദ്ധിയേയും ആചാര സംബന്ധമായ വിശുദ്ധിയേയും അവർ

കൂട്ടിയിണക്കി. സാന്മാർഗ്ഗികശാസ്ത്രവും ധനതത്വശാസ്ത്രവും രാഷ്ട്രമീമാംസയും അദ്ധ്യാത്മതത്വങ്ങളും കൂടെ അവർ ഏകോപിപ്പിക്കുകയുണ്ടായി. അവർ ആഗ്രഹിച്ചതും വെളിപ്പെടുത്തിയതുമായ വ്യക്തിജീവിതത്തിന്റെയും സമുദായജീവിതത്തിന്റെയും സങ്കല്പങ്ങൾ ഇക്കാലത്തുപോലും ഊർജ്ജിതത്തിൽത്തന്നെയിരിക്കുന്നു.

ഉപസംഹാരമായി, മഹർഷിമാരുടെ ജീവിതത്തെപ്പററി മൊത്തത്തിൽ സംഗ്രഹിച്ചു പറയുന്ന ഗീതയിലെ ഒരു വിശിഷ്ടപദ്യം എടുത്തുദ്ധരിക്കുവാൻ ഞാനാഗ്രഹിക്കുന്നു:

ലഭന്തേ ബ്രഹ്മനിർവ്വാണം
ഋഷയഃക്ഷീണകന്മഷാഃ!
ഛിന്നദ്വൈധാ യതാത്മാനഃ
സർവ്വഭൂതഹിതേ രതാഃ!! (V, 25)

[കന്മഷങ്ങളിൽ നിന്നു മോചിതരായവരും, മാത്സര്യത്തിന്റെയോ വ്യത്യസ്തഭാവത്തിന്റെയോ ചിന്തയില്ലാത്തവരും, ആത്മസംയമനത്തിൽ വിദഗ്ദ്ധന്മാരും, വിശ്വക്ഷേമത്തെ പ്രേമിച്ച് കർമ്മം ചെയ്യുന്നവരുമായ ഋഷികൾ ബ്രഹ്മനിർവ്വാണം പ്രാപിക്കുന്നു.]

"സർവ്വഭൂതഹിതേരതാഃ" എന്ന വാക്യം ഗീതയിൽ പലയിടത്തും കാണുന്നുണ്ട്. ഭഗവാൻ ശ്രീകൃഷ്ണന് എത്രയും പ്രിയംകരമായിട്ടുള്ള വാക്യവുമത്രെ ഇത്.

സാന്മാർഗ്ഗികവിശുദ്ധി, ലോകക്ഷേമം, ഈശ്വരഭക്തി എന്നിവയെ സംബന്ധിച്ചുള്ള ഋഷിമാരുടെ ആദർശങ്ങൾ എക്കാലത്തും നമ്മളിൽ പ്രതിഷ്ഠാപിതമായിരിക്കട്ടെ! അവ നമ്മുടെ സ്വാത്മഹൃദയങ്ങളിൽ തിളങ്ങുകയും, നമ്മുടെ പിഴച്ച കാൽവയ്പുകളെ വേണ്ട വിധത്തിൽ നിയന്ത്രിക്കുകയും ചെയ്യുമാറാകട്ടെ!

ഇന്ത്യയുടെ പുരാതന സംസ്കാരത്തിനു രൂപം കൊടുക്കുകയും അതിനെ ജീവിതത്തിലേക്കു പകർത്തുകയും ചെയ്ത മഹർഷിവര്യന്മാരുടെ ചരിത്രമാണിത്.

അനാദികാലം മുതൽക്ക് ഇന്ത്യക്കാർക്ക് പ്രചോദനം നൽകിയ യോഗിവര്യന്മാരുടെ ജീവിതത്തെക്കുറിച്ചു പ്രതിപാദിക്കുന്ന ഈ പുസ്തകം നമ്മുടെ പാരമ്പര്യത്തെ എടുത്തു കാണിക്കുന്നു.



ദക്ഷിണഭാഷാഗ്രന്ഥമണ്ഡലത്തിന്റെ
ആഭിമുഖ്യത്തിൽ
പ്രസിദ്ധീകരിക്കുന്നത്.